# ഉത്തരരാമചരിതം.

ഭാഷാനാടകം.




തൃശ്ശിവപേരൂർ

കേരളകല്പദ്രുമം അച്ചുകൂടത്തിൽ അച്ചടിച്ചതു.

൧൦൮൦.

# ഉത്തരരാമചരിതം.

ഭാഷാനാടകം.



തൃശ്ശിവപേരൂർ

കേരളകല്പദ്രുമം അച്ചുക്കൂടത്തിൽ അച്ചടിച്ചതു.

൧൦൮൯.

# പീഠിക.



"വിനോദചിന്താമണി" നാടകസഭയുടെ ആവശ്യത്തിന്നായി വേറെ ചിലരുടെ സഹായത്തോടുകൂടി തൎജ്ജമചെയ്യപ്പെട്ടതാണ ഈ നാടകം. ഒരു സംഗതിവശാൽ സഭക്കാർ വളരെ അടിയന്തരമായി ആവശ്യപ്പെട്ടതിനാൽ ഇതു നന്നെ ധൃതിപ്പെട്ടു എട്ടുപത്തു ദിവസംകൊണ്ടു ഭാഷാന്തരപ്പെടുത്തേണ്ടിവന്നു. ഭവഭൂതിയുടെ കൃതികൾ സാവകാശമായി തൎജ്ജമ ചെയ്താൽ തന്നെയും നന്നാകുന്നതിന്നു വളരെ പ്രയാസമാണ. എന്നിരിക്കെ വ്യുൽപത്തി മാധുൎയ്യവും കവിത്വവും വളരെ കുറവായിട്ടുള്ളവർ അദ്ദേഹത്തിന്റെ പ്രധാന കൃതിയെ ബദ്ധപ്പെട്ടു അല്പദിവസംകൊണ്ടു ഭാഷാന്തരപ്പെടുത്തിയിരിക്കുന്നതിൽ പലപ്രകാരത്തിലുള്ള ന്യൂനതകൾ ഉണ്ടാകാതിരിപ്പാൻ പാടില്ല. അതുകൊണ്ടു ആ ന്യൂനതകളേയും ഈ പ്രവൃത്തിതന്നെ കുറെ സാഹസമായിഎന്നു തോന്നുന്നപക്ഷം അതിനേയും മാന്യന്മാരായ വായനക്കാർ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

൧൦൭൩ മീനം ൨൦-ാം നു-

സി. അച്യുതമേനോൻ ബി. എ.
കെ. നാരായണമേനോൻ ബി. എ.

# ഉത്തരരാമചരിതം.

## ഭാഷാനാടകം.

### ഒന്നാമങ്കം.

ഹരിഃ ശ്രീ ഗണപതയെ നമഃ.

അവിഘ്നമസ്തു.

അൎത്ഥതത്വവത്തായിക്കേവലാത്മവിദ്യയാളും
മഹിതകലയതായീടുന്ന ചേണാൎന്നവാണി
മമമനസി മിന്നീടേണമെന്നായിതിൽമുമ്പു
ഉള്ളമലകവികളെയൊക്കെക്കൂപ്പിയാചിച്ചീടുന്നു (൧)

(നാന്ദ്യന്തത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു.)

സൂത്രധാരൻ— അധികം വിസ്തരിക്കേണമെന്നില്ല. ഇപ്പോളാകട്ടെ, ഭഗവാൻ കാലപ്രിയനാഥന്റെ ഉത്സവത്തിൽ വന്നിരിക്കുന്ന ആൎയ്യന്മാരെ അറിയിക്കുന്നു. മാന്യന്മാരായ നിങ്ങൾ ഇങ്ങിനെ അറിയേണ്ടതാണ. മാന്യനായി, കാശ്യപഗോത്രസംഭവനായി, ശ്രീകണ്ഠനെന്ന വിശേഷനാമമുള്ളവനായി, തൎക്കവ്യാകരണമീമാംസാതത്വജ്ഞനായി, ജാതുകൎണ്ണീപുത്രനായി, ഭവഭൂതി എന്ന പ്രസിദ്ധനായ മൊരുണ്ടു.

വാണീദേവതവശ്യയായവനിമാൻകണ്ണൂൎക്കുകണ്ണാമ്പിലി
ക്ഷോണീനിൎജ്ജരവൎയ്യനെന്നുമനമാവൎത്തിക്കുന്നതുണ്ടെപ്പൊഴും
കേണിടാതവനങ്ങുതീൎത്തരസവത്താകും മഹാനാടകം
ചേണാൎന്നുത്തരരാമസച്ചരിതമിന്നാടുന്നതുണ്ടിമ്മുദാ (൨)

അതിന്നു വേണ്ടി ഞാനിപ്പോൾ അയോദ്ധ്യയിൽ അക്കാലത്തുള്ള ഒരാളായി തീൎന്നിരിക്കുന്നു. (നാലുപുറത്തും നോക്കീട്ട) ഹേ! ഹേ! പൌലസ്ത്യകുലധൂമകേതുവായ മാന്യമഹാരാജാവിന്റെ ഈ അഭിഷേകകാലത്തിൽ രാപ്പകൽ ഇടവിടാതെ ആനന്ദകരങ്ങളായ ഗാനങ്ങളുണ്ടാകേണ്ടതായിരിക്കെ, എന്താണ രംഗസ്ഥലങ്ങളിൽ നടന്മാർ മിണ്ടാതിരിക്കുന്നത?

നടൻ— (പ്രവേശിച്ചിട്ട) അല്ലയോ വിദ്വാൻ, ലങ്കാസമരത്തിൽ സഹായികളും മഹാത്മാക്കളുമായ വാനരന്മാരേയും രാക്ഷസന്മാരേയും ഈ അഭിഷേകത്തെ അഭിനന്ദിപ്പാനായി വന്നിരുന്ന നാനാദേശപാവനന്മാരായ ബ്രഹ്മർഷികളേയും രാജർഷികളേയും മഹാരാജാവ ഇവിടുന്ന അവരവരുടെ ഗൃഹങ്ങളിലേക്ക യാത്രയാക്കി. ഇത്രനാളും ഇവിടെ ഉത്സവമുണ്ടായിരുന്നത ഇവരെ ആരാധിപ്പാനായിരുന്നു. ഇപ്പോളാകട്ടെ,

ത്രാതാവതാകിയ വസിഷ്ഠനോടൊത്തുരാമ
മാതാക്കൾ ദേവികളരുന്ധതിതന്റെ പിമ്പെ
ആതങ്കമറ്റുസുതതൻവനാശ്രമത്തിൽ
ചെയ്തീടുമദ്ധ്വരമതിന്നിവിടുന്നുപോയി (൩)

സൂത്ര— ഇതങ്ങിനെതന്നെ.

നടൻ— ഞാൻ അന്യദേശക്കാരനായതുകൊണ്ട ചോദിക്കുന്നതാണ. ആരാണീമകളുടെ ഭർത്താവ?

സൂത്ര— മുന്നം ശാന്തയതെന്നൊരു കന്യകയെ ദ്ദശരഥൻ ജനിപ്പിച്ചു
മന്നവനാരോമൽ കയ്ക്കതിന്നാവളെ ലോമപാദനൃപനേകി (൪)

വിഭാണ്ഡകപുത്രനായ ഋശ്യശൃംഗൻ അവളെ വിവാഹം ചെയ്തു. അദ്ദേഹമിപ്പോൾ പന്ത്രണ്ടു സംവത്സരംകൊണ്ട കഴിയുന്നതായ ഒരു യാഗം ആരംഭിക്കുകയും അതിന്റെ അനുവർത്തനത്തിനായി ഗുരുജനങ്ങൾ സമ്പൂർണ്ണഗർഭയായ സീതയെക്കൂടിവിട്ട് അവിടെക്കുപോകയും ചെയ്തിരിക്കുന്നു. ആകട്ടെ, ഇതുകൊണ്ടെന്താണ. നമുക്ക രാജദ്വാരത്തിൽ പോയി സ്വജാതിധർമ്മത്തെ അനുഷ്ഠിക്കുകതന്നെ.

നടൻ— എന്നാൽ വിദ്വാനായ അങ്ങുന്ന സ്വച്ഛമിത്രശുദ്ധമായ ഒരു രാജസ്തുതിക്രമത്തെ ആലോചിക്ക.

സൂത്ര— മാരിഷ— ചൊല്ലാമെന്നതെന്നാകിലുംകുററമേറെ
ന്നില്ലാപ്പേതംചൊല്ലുമെന്നോതിയാലും
മല്ലാക്ഷിക്കുംവാക്കിനാശ്ശുദ്ധിയേറെ
ച്ചൊല്ലുംതേറുംസർവ്വമദ്ദുർജ്ജനങ്ങൾ (൫)

നടൻ— അതിദുർജ്ജനങ്ങൾ എന്നാണ പറയേണ്ടത? എന്തെന്നാൽ—

ജനമിതാപ്പറയുന്നിതുദേവിമാം
ജനകജെക്കുമഹോ ദുരുപശ്രവം
ദശമുഖഗേഹമതിൽസ്ഥിതിമൂലമാ
ന്നനലശുദ്ധിയിലോ ദുരാശങ്കചാൽ (൬)

സൂത്ര— ഈ ലോകാപവാദത്തെ മഹാരാജാവു കേട്ടു എങ്കിൽ വലിയ കഷ്ടം സംഭവിക്കും.

നടൻ— എല്ലാപ്രകാരത്തിലും ദേവകളും ഋഷികളും നല്ലതു വരുത്തട്ടെ. (ചുററിനടന്നിട്ടു) ഹേ! ഹേ! മഹാരാജാവിപ്പോൾ എവിടെയാണ്. (കേട്ടിട്ടു) ജനങ്ങളിങ്ങിനെ പറയുന്നു.

പ്രേമത്താൽസല്ക്കരിപ്പാൻസമസമിവിടവന്നിത്രനാൾപാർത്തുലോക
ക്കാരമോദംചേർത്തുതന്നാട്ടിനുജനകനൃപൻപോകയാൽശോകമൂലം
ധ്യാമോഹംപോന്നദേവിക്കിതുപൊഴുതുസമാധാനമുണ്ടാക്കുവാനായ്
ശ്രീമദ്ധർമ്മാസനംവിട്ടവനിപനകത്തേക്കെഴുന്നെള്ളിടുന്നു (൧)

(എന്നു എല്ലാവരും പോയി.)

പ്രസ്താവന കഴിഞ്ഞു.

———

(അനന്തരം ഇരുന്നുംകൊണ്ടു രാമനും സീതയും പ്രവേശിക്കുന്നു)

രാമൻ— ദേവി ജാനകി, സമാശ്വസിക്ക! സമാശ്വസിക്ക! ഗുരുജനങ്ങൾ നമ്മെ ഉപേക്ഷിപ്പാൻ ശക്തരാകയില്ല. എന്നാൽ

നിത്യംവ്രതാചരണമുള്ളമനുഷ്യരെല്ലാം
കൃത്യാധികതാമതിനാൽപരതന്ത്രരല്ലോ
പ്രത്യൂഹമേറിടുകകൊണ്ടിഹസാഗ്നികന്മാ
ർക്കത്യന്തസങ്കടമതാണുഗൃഹസ്ഥധർമ്മം (൨)

സീത— അതിനിക്കറിയാം ആര്യപുത്ര ഇനിക്കറിയാം. എങ്കിലും ഗുരുജനങ്ങളുടെ വിയോഗം സന്താപകരമായിത്തന്നെ ഭവിക്കുന്നു.

രാമൻ— അതങ്ങിനെതന്നെ. ഈ സംസാരഭാവങ്ങൾ ഹൃദയമർമ്മങ്ങളെ ഛേദിപ്പിക്കുന്നവയാണല്ലോ. അതുകൊണ്ടല്ലേ ബുദ്ധിമാന്മാർ ഇതുകളിൽ വിരക്തന്മാരായിട്ടു എല്ലാകാമങ്ങളേയും പരിത്യജിച്ചു വനത്തിൽപോയി വിശ്രമിക്കുന്നത്.

കഞ്ചുകി—(പ്രവേശിച്ചു)രാമഭദ്രാ—(എന്നു പകുതി പറഞ്ഞു ശങ്കയോടുകൂടി) മഹാരാജാവെ,

രാമൻ— (പുഞ്ചിരിയോടുകൂടി) ആര്യ! അച്ഛൻെറ പരിജനങ്ങൾ എന്നെ രാമഭദ്രൻ എന്നു വിളിക്കുന്നതുതന്നെയാണു ഭംഗിയായിരിക്കുന്നത്. അതുകൊണ്ടു ശീലിച്ചതുപോലെ വിളിക്കാം.

കഞ്ചുകി— ദേവ ഋശ്യശൃംഗാശ്രമത്തിൽനിന്നു അഷ്ടാവക്രമഹർഷി എഴുന്നെള്ളിയിരിക്കുന്നു.

സീത— ആര്യ! എന്താണതിന്നു താമസിക്കുന്നു.

രാമൻ— വേഗത്തിൽ കൂട്ടിക്കൊണ്ടുവരു. (കഞ്ചുകി പോയി)

അഷ്ടാവ— (പ്രവേശിച്ച്) നിങ്ങൾക്കു നല്ലതു വരട്ടെ.

രാമൻ— ഭഗവൻ! ഞാനഭിവാദനംചെയ്യുന്നു. ഇവിടെ എഴുന്നെള്ളിയിരിക്കാം.

സീത— ആൎയ്യന്നു നമസ്കാരം. എന്റെ എല്ലാഗുരുജനങ്ങൾക്കും ആൎയ്യയായ ശാന്തക്കും സുഖമല്ലേ?

രാമൻ— സോമയാഗംചെയ്യുന്ന എന്റെ ഭഗിനീഭൎത്താവായ ഭഗവാൻ ഋശ്യശൃംഗനും ആൎയ്യയായ ശാന്തയും നിൎവ്വിഘ്നന്മാരായിരിക്കുന്നുവൊ?

സീത— ഞങ്ങളെ ഓൎക്കുന്നുണ്ടൊ?

അഷ്ടാ— ഉവ്വ. ദേവി! ഭഗവാൻ വസിഷ്ഠൻ ഭവതിയോടു പറയുന്നു.

ഉൎവ്വീദേവിപെറ്റിതയിനിന്നെവിധാതൃതുല്യൻ
വൈദേഹനാംജനകനാണഥ നിന്റെതാതൻ
ആദിത്യനാംഗുരുവതായിഹഞാനുമുള്ള
വംശത്തിലെക്ഷിതിപർതൻവധുവാണുനീയും (൯)

അതുകൊണ്ടു ഞാനെന്താണിനി അനുഗ്രഹിപ്പാനുള്ളതു. കേവലം വീരന്മാരായ പുത്രന്മാരുണ്ടാകട്ടെ.

രാമൻ— ഞങ്ങൾ അനുഗൃഹീതന്മാരായി.

സത്തുക്കളാംലൌകികർചൊല്ലിടുംവാ
ക്കൎത്ഥത്തിനൊത്തുള്ളതതന്നെയാകും
പാരത്തിലിന്നാദ്യമുനീന്ദ്രർചൊന്നാ
ലൎത്ഥംവചസ്സിൻപുറകേകൂടിയെത്തും (൧൦)

അഷ്ടാ— ഭഗവതിയായ അരുന്ധതിയും ദേവിമാരും ശാന്തയും ഇപ്രകാരം എന്നോടു പിന്നെയും പിന്നെയും പറഞ്ഞയച്ചിരിക്കുന്നു. "കുമാരിക്കു ഗൎഭകാലത്തിൽ എന്തെങ്കിലും ആഗ്രഹമുണ്ടായാൽ അതു ഉടനെ സാധിപ്പിച്ചുകൊടുക്കണം" എന്നു.

രാമൻ— ഇവർ പറഞ്ഞാൽ അതുപോലെ ചെയ്യാം.

അഷ്ടാ— നനാന്ദാവിന്റെ ഭൎത്താവായ ഋശ്യശൃംഗൻ ദേവിയോടു ഇങ്ങിനെ പറയുന്നു. "പൂൎണ്ണഗൎഭയാകയാൽ നിന്നെ ഇങ്ങോട്ടു വരുത്തിയില്ല. നിന്റെ വിനോദത്തിന്നായി വത്സനായ രാമഭദ്രനേയും അവിടെ തന്നെതാമസിപ്പിച്ചു. അതുകൊണ്ടു മടിയിൽ പുത്രന്മാരോടുകൂടി ആയുഷ്മതിയായ നിന്നെ കണ്ടുകൊള്ളാം" എന്നു.

രാമൻ— (സന്തോഷലജ്ജാസ്മിതങ്ങളോടുകൂടി) അങ്ങിനെ

യാകട്ടെ. ഭഗവാൻ വസിഷ്ഠൻ എന്നോടു പറവാൻ ഒന്നും കല്പിച്ചയച്ചിട്ടില്ല.

അഷ്ടാ— കേട്ടാലും,

വയ്യിപ്പോളിവിടം വിടുന്നതിന്നു ജാമാതൃയാഗത്തിനാൽ
നിയ്യോബാലകനാണുനാടുകമിതാകെവന്നതാണിയ്യിടെ
ചെയ്യേണംപ്രജകൾക്കഭീഷ്ടമതിനാലുണ്ടായിടുംകീർത്തിയാ
ണിങ്ങളുള്ളോരുഭവൽകുലത്തിന്നതിയാസ്ഥമ്പാത്തസമ്പത്തെടോ,

രാമ—ഭഗവാൻ വസിഷ്ഠൻ കല്പിക്കുന്നതുപോലെ.

കനിവുസുഖവുമെന്നല്ലിഷ്ടവുംവേണ്ടിവന്നാൽ
ജനകതനയതന്നെക്കൂടിയുംക്ലേശമെന്യേ
ജനഹിതമതിനായിക്കൈവെടിഞ്ഞീടുവാനെൻ
മനമതിലൊരുലേശംപോലുമേശോകമില്ല (൧൦.)

സീത—അതുകൊണ്ടു തന്നെയാണ് ആര്യപുത്രൻ രഘുകുലശ്രേഷ്ഠനായിരിക്കുന്നത്.

രാമ—ആരവിടെ. അഷ്ടാവക്ര മഹർഷിയെ വിശ്രമിപ്പിക്ക.

അഷ്ടാ—(എഴുനീററു ചുററിനടന്നിട്ട്) എയ്- ഇതാ കുമാര ലക്ഷ്മണൻ വന്നിരിക്കുന്നു. (എന്നുപോയി.)

ലക്ഷ്മണൻ—(പ്രവേശിച്ച്) ആര്യൻ ജയിക്കുന്നു ജയിക്കുന്നു. ആര്യ, ആ ചിത്രകാരൻ നമ്മാൽ പറഞ്ഞു കൊടുത്ത പ്രകാരം ആര്യന്റെ ചരിത്രത്തെ ഈ വീഥികയിൽ എഴുതിയിരിക്കുന്നു. ഇത ആര്യൻ നോക്കിയാലും.

രാമൻ—ബുദ്ധിക്ഷയം പൂണ്ടിരിക്കുന്ന ദേവിയെ വിനോദിപ്പിക്കുവാൻ ഉണ്ണിക്കു നല്ലവണ്ണം അറിയാം. ആകട്ടെ, അതു എതുവരെ എഴുതീട്ടുണ്ട്.

ലക്ഷ്മ—ആര്യയുടെ അഗ്നിപരിശുദ്ധിവരെ.

രാമൻ—കഷ്ടം ! കഷ്ടം !

ജനനാൽശുദ്ധയായിടിന്നദേവിക്കെന്തുമറ്റുശുദ്ധികളാൽ
അനലനുമഹതീർത്ഥജലത്തിനുമുണ്ടോശുദ്ധിമറ്റുവല്ലതിനാൽ

ദേവി ദേവയജനസംഭവേ പ്രസാദിക്കണെ. ഈ അപവാദം ഭവതിയുടെ ജീവിതാവസാനംവരെ നിലനില്ക്കുന്നതാണല്ലോ.

കലയനതരഞ്ജിപ്പിക്കണംലോകമെന്നോ
ർത്തുലമശിവമുരെപ്പാനൊട്ടുമേയോഗ്യമല്ല
തലയിലണിയുവാനായ്ത്തീർന്നതല്ലോസുഗന്ധം
കലരുമൊരുസുമംപോലാമഹതിക്കല്ലപാർത്താൽ (൧൧)

സീത—ഇരിക്കട്ടെ ആര്യപുത്ര ഇരിക്കട്ടെ. നമുക്ക [illegible]ടെ ചരിതം നോക്കുക. (എഴുനീററു രണ്ടുപേരും ചുററിനടക്കുന്നു.)

ലക്ഷ്മ—ഇതാണ ആ ചിത്രം.

സീത—ഇവരാരാണ_ മുകളിൽ എടതിങ്ങിനിന്ന ആര്യപുത്രനെ സ്തുതിക്കുന്നപോലെ തോന്നുന്നു.

ലക്ഷ്മ—ഇവർ പ്രയോഗസംഹാരമന്ത്രങ്ങളോടുകൂടിയ ജൃംഭകാസ്ത്രദേവതകളാണ. ഈ അസ്ത്രങ്ങൾ ഭഗവാൻ കൃശാശ്വങ്കൽനിന്ന വിശ്വാമിത്രമഹർഷിയെ പ്രാപിച്ചിട്ട അദ്ദേഹം താടകാവധത്തിൽ ജ്യേഷ്ഠന അനുഗ്രഹമായി കൊടുത്തവയാകുന്നു.

രാമൻ—ദേവി, ദിവ്യാസ്ത്രങ്ങളെ വന്ദിക്ക.

ആബ്ദായുതക്ഷയതിനായ്സ്വചിരംതപസ്സു
മുന്നംവിരിഞ്ചമുഖമാന്യഗുരുക്കൾചെയ്താർ
പിന്നെത്തപോമയമതാംസ്വമഹസ്സിനെത്താൻ
നന്ദിച്ചുകണ്ടിതവർദിവ്യശരങ്ങളായി (൧൪)

സീത—ഇതുകൾക്ക നമസ്കാരം.

രാമൻ—എല്ലാപ്രകാരത്തിലും ഈ ദിവ്യാസ്ത്രങ്ങൾ ഭവതിയുടെ സന്താനങ്ങളോടു ചേർന്നിരിക്കട്ടെ.

സീത—ഞാൻ അനുഗൃഹീതയായി.

ലക്ഷ്മ—ഇത മിഥിലാവൃത്താന്തമാണ.

സീത—ആഹാ, പുത്തനായിവിടർന്ന നീലോല്പലംപോലെ ശ്യാമളമായും കോമളമായും ഉജ്ജ്വലമായും ശോഭമാനമായും ഇരിക്കുന്ന ദേഹസൌഭാഗ്യം കണ്ടു ആശ്ചര്യപ്പെട്ട നിശ്ചലനായ അച്ഛനാൽ ദർശിക്കപ്പെടുന്ന സൌന്ദര്യശ്രീയോടും ശിഖണ്ഡങ്ങൾകൊണ്ടു മണ്ഡിതമായ മുഖമണ്ഡലത്തോടുംകൂടി നിഷ്പ്രയാസമായി ശങ്കരചാപത്തെ ഖണ്ഡിക്കുന്ന ആര്യപുത്രനെ ഇതാ എഴുതിയിരിക്കുന്നു.

ലക്ഷ്മ—ആര്യേ നോക്കു, നോക്കു.

ശതാനന്ദനാംതന്നുപാധ്യായനന്നിൻ
പിതാവായവൈദേഹരാജാവുതാനും
ഇതാപൂജചെയ്യുന്നസംബന്ധമുള്ളോ
രതാകുംവസിഷ്ഠാദ്യർതമ്മേവരേയും (൧൫)

രാമൻ—ഇത കാണേണ്ടതുതന്നെ.

ചൊല്ലേറുന്നൊരമിജനകരാഘവരന്നവന്നാ
ക്കിണ്ടചാർച്ചപറകാർക്കുമസിക്കയില്ല

പൊട്ടിവീണെന്നവണ്ണമുത്തുമാലയതുപോലെബ്ബാഷ്പബിന്ദുധാരയാ
യിട്ടുമേദിനിയിൽവീണുജ്ജലകണങ്ങളായെഴുകിടുന്നിതാ
ഞെട്ടാതുള്ളിൽഹൃദയംകനക്കമേറിശല്യമെങ്കിലുമതിപ്പൊഴി
യോഷ്ഠനാസകലംവിറക്കുലമപക്കമമ്പിനൊടറിഞ്ഞിടാം ( )

രാമൻ — ഉണ്ണി!

ആക്കാലംഞാൻപ്രിയയുടെവിയോഗത്തിനാലുഴറിച്ചും
ഖേദത്തെപ്രതികൃതിയിലുള്ളാശയാലൊട്ടൊതുക്കി
ഇക്കാലത്തങ്ങൊത്തുമനമതിൽപ്പിന്നെയുംകത്തിനിന്നീ
ദ്ദുഃഖംകാണുമ്പോഴുംവ്രണമതുകണക്കേറെമാലേകിടുന്നു (൨൦)

സീത — അയ്യോ കഷ്ടം! അയ്യോ കഷ്ടം! അധികമായി വർദ്ധിച്ച ഈ വ്യസനത്താൽ ഇനിക്കിപ്പോൾ ആര്യപുത്രൻ കൂടെയില്ലാത്തപോലെ തോന്നുന്നു.

ലക്ഷ്മ — (ആത്മഗതം) ഇരിക്കട്ടെ, മറ്റൊരേടത്ത കൊണ്ടുപോകാം. (ചിത്രം നോക്കിക്കൊണ്ട പ്രകാശം) ഇതാ മന്വന്തരത്തിൽ ജനിച്ചു അതിയോഗ്യനായി ഗൃധ്രരാജാവായിരിക്കുന്ന താതജടായുസ്സിന്റെ ചരിത്രവിക്രമങ്ങളെ എഴുതിയിരിക്കുന്നു.

സീത — ഹാ താത, അങ്ങ പുത്രസ്നേഹത്തെ നല്ലവണ്ണം പരിപാലിച്ചു.

രാമൻ — ഹാ താത! കാശ്യപവംശജാതനായ പക്ഷിശ്രേഷ്ഠ! അങ്ങെപ്പോലെ പരിശുദ്ധന്മാരായ സാധുക്കൾ എവിടെനിന്നാണ ഉണ്ടാകുന്നത ?

ലക്ഷ്മ — ഇതു ജനസ്ഥാനത്തിന്റെ പടിഞ്ഞാറെഭാഗത്തിൽ ഘോരകബന്ധൻ വസിച്ചിരുന്നതും ചിത്രകുഞ്ജവാനെന്ന പേര ഉള്ളതുമായ ദണ്ഡകാരണ്യഭാഗമാകുന്നു- ഇതു ഋശ്യമൂകപർവ്വതത്തിൽ മതംഗന്റെ ആശ്രമമാണ- ശ്രമണ എന്ന സിദ്ധശബരിയാണ ഇത- ഇത പമ്പാ എന്ന സരസ്സാണ-

സീത — ഇവിടെ വെച്ച ആര്യപുത്രൻ കോപവും ധൈര്യവും വെടിഞ്ഞ വാവിട്ട കരഞ്ഞതായി എഴുതിയിരിക്കുന്നുവല്ലോ.

രാമൻ — ദേവി! സരസ്സ വളരെ രമണീയം തന്നെ.

മദിച്ചകളഹംസകഞ്ചാരകവീശിടുംകാറ്റുവ
ന്നടിച്ചുതിലുലഞ്ഞതണ്ടുടയപത്മഭാഗങ്ങളിൽ
ഇതിൽചിലതുകണ്ടുഞാൻകപടയങ്ങളാൽക്കണ്ണുനീർ
പതിച്ചുടനയച്ചിടുന്നിടയിൽവെച്ചുകഷ്ടിച്ചൊടോ (൨൧)

ലക്ഷ്മ — ഇതാ ആര്യനായ ഹനുമാൻ

സീത—വളരെക്കാലം ദുഃഖിച്ചിരിക്കുന്ന ജീവലോകത്തിന്റെ രക്ഷണംകൊണ്ടു അത്യന്തോപകാരിയായി മഹാഭാഗനായിരിക്കുന്ന ആ മാരുതിയാണിത.

രാമൻ—അഹോഭാഗ്യമൊട്ടല്ലിതെശ്രീഹനുമാൻ
മഹാവീര്യവാനഞ്ജനാനന്ദദായീ
മഹീവാസികൾക്കുംനമുക്കുംവരുത്തീ
മഹാൻചാരിതാർത്ഥ്യംസ്വവീര്യപ്രഭാവാൽ (൩൨)

സീത—ഉണ്ണീ, ആടുന്ന മയിലുകളോടുകൂടിയ കദംബവൃക്ഷങ്ങളുള്ള ഈ പർവ്വതത്തിന്റെ പേരെന്താണു. ഇവിടെ പ്രഭാവസൌന്ദര്യം മാത്രം ശേഷിച്ച വിളർത്തകാന്തിയോടുകൂടി അല്പ സമയം മൂർച്ഛിച്ചിരിക്കുന്ന ആര്യപുത്രനെ ഉണ്ണി നന്നെ കരഞ്ഞു താങ്ങിക്കൊണ്ടിരിക്കുന്നതായി എഴുതിയിരിക്കുന്നു.

ലക്ഷ്മ—ഘനാർജ്ജുനനവപുഷ്പഗന്ധമിയലുന്നീപ്പർവ്വതംമാല്യവാ
നാണല്ലോനവനീലനീരദമിതാതങ്ങുന്നശൃംഗങ്ങളിൽ

രാമ—കാണാൻശക്തിയതില്ലിനിക്കിതിനമേൽചേതംസഖേപോരു
ക്ഷോണീനന്ദിനിയെപ്പിരിഞ്ഞതാമഴല്പുനരാകുന്നതുണ്ടാമതു [മി

ലക്ഷ്മ—ഇവിടുന്നങ്ങോട്ടു ആര്യന്റെയും യോഗ്യരായ കപിരാക്ഷസന്മാരുടേയും അസംഖ്യങ്ങളായും ഉപര്യുപരി ആശ്ചര്യങ്ങളായുമുള്ള കർമ്മങ്ങളാകുന്നു. ആര്യ വളരെ ക്ഷീണിച്ചും ഇരിക്കുന്നു. അതുകൊണ്ടു അല്പം വിശ്രമിക്കണമെന്നു അറിയിച്ചുകൊള്ളുന്നു.

സീത—ആര്യപുത്ര, ഈ ചിത്രദർശനംകൊണ്ടു ഒരാഗ്രഹം ജനിച്ചിട്ടുള്ള ഇനിക്കു അല്പം ബോധിപ്പിപ്പാനുണ്ടു.

രാമൻ—കല്പിക്കാമല്ലോ.

സീത—ഇനി ഒരിക്കൽക്കൂടി പ്രസന്നങ്ങളായും ഗംഭീരങ്ങളായുമിരിക്കുന്ന കാട്ടുകളിൽ ക്രീഡിപ്പാനും മജ്ജനത്താൽ പവിത്രബുദ്ധിയേയും സുഖശീതത്തേയും സന്താപശാന്തിയേയും ഉണ്ടാക്കുന്ന ഗംഗയിൽ സ്നാനം ചെയ്യുവാനും ഞാനാഗ്രഹിക്കുന്നു.

രാമൻ—ഉണ്ണീ, ലക്ഷ്മണ.

ലക്ഷ്മ—ഇതാ ഞാൻ.

രാമൻ—ഇവൾക്കു ഗർഭകാലത്തിലുണ്ടാകുന്ന ആഗ്രഹങ്ങളെ ഉടനെ സാധിപ്പിച്ചു കൊടുക്കണമെന്നു ഗുരുജനങ്ങൾ ഇപ്പോൾ തന്നെ പറഞ്ഞയച്ചിരിക്കുന്നു. അതുകൊണ്ടു ഇളക്കമുടാതെ സുഖമായി സഞ്ചരിക്കാവുന്ന ഒരു തേരു തെയ്യാറാക്കു.

രാമൻ—ഏ- പ്രിയതമയിനി മാറത്തു കിടന്നുറങ്ങുമാറായോ. (നോക്കീട്ട സ്നേഹത്തോടുകൂടി)

ശ്രീയാണിന്നിവളീമന്ദിരത്തിന്നമിഴികൾക്കാന്തിടിലേഖനവും
പീയൂഷത്തിലിചന്ദനദ്രവമതാണെന്നെയ്ക്കിവൾസ്പർശനം
കണ്ഠോരൽക്കുളിർമുത്തുമാലഗളനാളത്തിന്നിവൾകൈകളുതെ
ന്തിട്ടുള്ളാനഹിതംനിനക്കിലഹോ വേർപാടുതാൻദുസ്സഹം

പ്രതീഹാരി— (പ്രവേശിച്ചിട്ട) ദേവ! വന്ദിക്കുന്നു.

രാമൻ— ആര്?

പ്രതീ— തിരുമനസ്സിലെ ആസന്നപരിചാരകനായ ദുർമ്മുഖൻ.

രാമൻ— (ആത്മഗതം) അന്തഃപുരത്തിൽ പരിചാരകനായ ആ ദുർമ്മുഖനെ പുരത്തിലും ജനപദത്തിലുമുള്ളവർ എന്നെ കുറിച്ചു പറയുന്നതിനെ ഗൂഢമായി അറിവാനായിട്ട ഞാൻ അയച്ചിരുന്നു. (പ്രകാശം) വരട്ടെ. (പ്രതീഹാരി പോയി)

ദുർമ്മുഖൻ— (പ്രവേശിച്ചു ആത്മഗതം) അയ്യോ കഷ്ടം. സീതാദേവിയെക്കുറിച്ചു വിചാരിച്ചുകൂടാത്തതും ഈവിധത്തിലുള്ളതുമായ ജനാപവാദത്തെ ഞാനെങ്ങിനെ മഹാരാജാവിനെ ഉണർത്തിക്കേണ്ടു. അഥവാ ഭാഗ്യഹീനനായ ഇനിക്കു കല്പന ഇങ്ങിനെയാണല്ലോ.

സീത— (സ്വപ്നംകാണുന്നു) ഹാ! സൌമ്യ ആര്യപുത്ര! അങ്ങെവിടെയാണ്?

രാമൻ— ഹാ! ചിത്രദർശനത്താൽ ഓർമ്മവന്ന ആ വ്യസനകരമായ വിരഹാവസ്ഥയാണ് ദേവിയെ സ്വപ്നത്തിൽ ഇങ്ങിനെ പീഡിപ്പിക്കുന്നത്. (സ്നേഹത്തോടുകൂടി തലോടിക്കൊണ്ടു)

ഒന്നായിസ്സുഖദുഃഖമിണ്ടുള്ളസമമില്ലെക്കല്ലോമവസ്ഥാന്തരം
തന്നിലിത്താരാന്തയിൽവിശ്രമമഹോ വൃദ്ധസ്ഥിതിക്കുമെന്നും
പിന്നെക്കാലവശാൽമറച്ചിലൊഴികെസ്നേഹക്കൊഴുപ്പാന്തതാ
നന്നായുള്ളസുമാനഷത്തിന്നൊരുദിനംതാനേറാനിക്കുന്നതാൻ [ന്ന്

ദുർമ്മു— (അടുത്തുചെന്നു) ദേവൻ ജയിക്കുന്നു.

രാമൻ— എന്തുകിട്ടി പറയൂ.

ദുർമ്മു— "രാമഭദ്രൻ ഞങ്ങളെക്കൊണ്ടു ദശരഥമഹാരാജാവിനെ വിസ്മരിപ്പിച്ചു" എന്നു ജനങ്ങളെല്ലാം മഹാരാജാവിനെ സ്തുതിക്കുന്നു.

സ്വാധീനത്തുപോലെമൽഗൃഹത്തെച്ചെയ്യുന്നഗോഗ്രാസകങ്ങൾ
കൂരിരിക്കുറിയുറച്ചുവരുംവിലസൽകിലങ്ങളാംപോലായിതേ ( )

ഹാ അംബ അരുന്ധതി, ഹാ ഭഗവൻ വസിഷ്ഠ, ഹാ ഭഗവൻ വിശ്വാമിത്ര, ഹാ ഭഗവൻ പാവക, ഹാ ദേവി വസുന്ധരേ, ഹാ താതജനക, ഹാ താത, ഹാ അമ്മമാരെ, ഹാ പരമോപകാരിയായി ലങ്കാധിപനായിരിക്കുന്ന വിഭീഷണ, ഹാ പ്രിയസഖ സുഗ്രീവ, ഹാ സൌമ്യഹനൂമാൻ, ഹാ സഖി ത്രിജടേ, ഈ ദുഷ്ടനായ രാമൻ നിങ്ങളെ അവമാനിക്കയും നിങ്ങളുടെ സർവ്വസ്വം അപഹരിക്കയും ചെയ്തുവല്ലോ. അഥവാ അവരെ വിളിക്കുന്നതിനു ഞാനാരാണ്.

അവരഖിലരുമെത്രയുംമഹാന്മാർ
വികലപാതകിയാകുമീകൃതഘ്നൻ
അവരുടെവരമാമപേർവിളിച്ചാൽ
ലവശമവർക്കുമഹീയപാപമുണ്ടാം (൪൯)

ഞാനാകട്ടെ.

പാരംചേതസിധീരസിദ്ധമസിധീനന്നപോറ്റുമക്കളെത്തയും
ഭാരംചിന്തയിലംഗർഭാരവഹനാലുണ്ടാകുമാലസ്യവും
ചേതംമന്ദിരലക്ഷ്മിയാമദേവിതനെയുപേക്ഷിച്ചിട്ടുമാംസാശികൾക്കാ
ഹാരമാമൽബലിയെന്നപോലെയുനമാംഞാനിന്നഹോ നല്കുന്നഹോ

(സീതയുടെ പാദങ്ങൾ തലയിൽവെച്ചിട്ട്) ദേവി, രാമന്റെ ശിരസ്സുകൊണ്ടുള്ള ഈ പാദപങ്കജസ്പർശം ഒടുവിലത്തെയാണല്ലോ. (കരയുന്നു)

അണിയറയിൽ—അബ്രാഹ്മണ്യം, അബ്രാഹ്മണ്യം!

രാമൻ—അറിയട്ടെ, എന്താണെന്നു അറിയു.

അണിയറയിൽ—(പിന്നെയും)

പരിചൊടുയമുനാതടത്തിൽമേവു
ന്നരിയതപസ്വികളാംമുനീന്ദ്രരെല്ലാം
പരിഭവലവണന്റെപീഡമൂലം
ശരണമതിന്നണയുന്നിതാഭവാനെ (൫൦)

രാമൻ—എന്ത്, ഇപ്പോഴും രാക്ഷസന്മാരുടെ ഉപദ്രവമോ? എന്നാൽ കുംഭീനസീപുത്രനായ ഈ ദുരാത്മാവിന്റെ ഉന്മൂലനത്തിനായി ശത്രുഘ്നനെ അയക്കാം.

(കുറെ അടി നടന്ന പിന്നെയും തിരിച്ചു വന്നിട്ടു) ഹാ ദേവി, ഈ അവസ്ഥയെ പ്രാപിച്ചിട്ടു ഭവതി എങ്ങിനെയാണ കഴിക്കുന്നത. ഭഗവതി വസുന്ധരെ, ശ്ലാഘ്യയായ പുത്രിയെ സൂക്ഷിച്ചാലും.

ശ്ലാഘ്യജനകമനൊവംശങ്ങളിലുമതാം ഗോത്രമംഗളങ്ങളെയും ഹാ
ആധാരിണിയതാമിവളായ്മുഖമതിലയി നീ പൂതമാക്കിയില്ല്യ ()

(എന്നുപോയി)

സീത—ഹാ സൌമ്യ ആൎയ്യപുത്ര അങ്ങെവിടെയാണ. (ഞെട്ടുന്ന എഴുനീറ്റ) അയ്യോ കഷ്ടം! ദുഃസ്വപ്നംകൊണ്ടു വഞ്ചിതയായിട്ടു ഞാൻ ആൎയ്യപുത്രനെ വിളിച്ചു നിലവിളിച്ചുപോയി. (നോക്കീട്ടു) അയ്യോ കഷ്ടം അയ്യോ കഷ്ടം, ഉറങ്ങിക്കൊണ്ടിരുന്ന എന്നെ തനിയെ വിട്ടുംകൊണ്ടു ആൎയ്യപുത്രൻ പൊയ്ക്കളഞ്ഞു. ഇതെന്താണിങ്ങിനെ. ആകട്ടെ, അദ്ദേഹത്തിന്റെനേരെ കുറെ കോപിക്കാം. ഇനി അദ്ദേഹത്തെ കണ്ടെങ്കിൽ എന്റെ പ്രഭാവമെന്ന കാണിക്കാം. പരിജനങ്ങളാരുണ്ടവിടെ.

ദുൎമ്മുഖൻ—(പ്രവേശിച്ചു) ദേവി, 'തേര തെയ്യാറാക്കി, ദേവി ആരോഹണം ചെയ്യാലും' എന്ന കുമാര ലക്ഷ്മണൻ അറിയിക്കുന്നു.

സീത—ഇതാ ഞാൻ ആരോഹണം ചെയ്യുന്നു. (എഴുനീറ്റ) എന്റെ ഗൎഭം ഇളകുന്നപോലെ തോന്നുന്നു. അതുകൊണ്ടു പതുക്കെ പോകാം.

ദുൎമ്മുഖൻ—ദേവി, ഇതിലെ ഇതിലെ.

സീത—തപോധനന്മാൎക്ക നമസ്കാരം. രഘുകുല ദേവതമാൎക്ക നമസ്കാരം, ആൎയ്യപുത്രന്റെ പാദപങ്കജങ്ങൾക്ക നമസ്കാരം. എന്റെ സകല ഗുരുജനങ്ങൾക്കും നമസ്കാരം.

(എല്ലാവരും പോയി)

(ചിത്രദൎശനം എന്ന ഒന്നാമങ്കം കഴിഞ്ഞു.)

---

## ര ണ്ടാ മ ം കം.

---

(അണിയറയിൽ) താപസിക്കു സ്വാഗതം.

(വഴിയാത്ര വേഷത്തോടുകൂടി താപസി പ്രവേശിക്കുന്നു)

താപസി—എയ്, ഇതാ ഒരു വനദേവത കായ്, പൂവ്വ്, തളിര എന്ന പൂജാ ദ്രവ്യങ്ങളോടുകൂടി എന്റെ അടുക്കലേക്കു വരുന്നു.

വനദേവത—(പ്രവേശിച്ച് അൎഘ്യം വിതറീട്ട്)

ഇഷ്ടംപോലിവിടെക്കുകാട്ടിലുപയോഗിക്കാംഭിന്നനെന്നുമേ
ശിഷ്ടന്മാരെക്കാണ്മശിഷ്ടസംഗമധികംപുണ്യത്തിനാലേവരൂ
വൃക്ഷശ്രീനിഴൽപുണ്യവാരിമൂനിമാർതിന്നുംഫലംമൂലമീ
വട്ടംവേണ്ടതിനൊട്ടമിങ്ങൊരുപരാധീനതാമില്ലൊന്നിനും (൧)

താപസി—ഇവിടെ എന്തുപറയേണ്ടൂ.

എല്ലാംനൽപ്രിയമുള്ളവൃത്തിവിനയാൽമംഗിപ്പെട്ടംമോക്കതെ
ന്നല്ലാമംഗളബുദ്ധിചേരുകരവില്ലാതുള്ളവേഴ്ചക്രമം
തെല്ലോൎത്താൽകരയുന്നതല്ലതുടരുമ്പോഴുംതെസംപിന്നെയും
സല്ലോകത്തിനുരൂഢനിഷ്ഠപടമിങ്ങാത്മ്യമേയിക്കുന്നതെ (൨)

(രണ്ടുപേരും ഇരിക്കുന്നു)

വനദേവത—ഭവതിയാരാണെന്നാണ ഞാൻഅറിയേണ്ടത.

താപസി—ഞാൻ ആത്രേയിയാണ.

വനദേവത—ആൎയ്യേ ആത്രേയി, എവിടെ നിന്നാണ വരുന്നത. എന്തിനാണീ ദണ്ഡകാരണ്യത്തിൽ നടക്കുന്നത.

ആത്രേ—ഇമ്മാന്യഭൂമിയിലഗസ്ത്യർതുടങ്ങിയുള്ള
വന്മാമുനീന്ദ്രർപലരുണ്ടവർസാമഗന്മാർ
തന്മുന്നിൽനിന്നുപനിഷത്തുപഠിക്കുവാൻഞാൻ
വാത്മീകിപാൎശ്വമതിൽനിന്നുവരുന്നതാണ (൩)

വനദേവത—മററുള്ള മഹൎഷിമാരും പുരാണ വേദവാദിയായ ആ വാത്മീകി മഹൎഷിയുടെ അടുക്കൽനിന്ന വേദസ്വാദ്ധ്യായം അഭ്യസിപ്പാൻ അങ്ങോട്ട പോകയാണല്ലൊ പതിവ. പിന്നെയെന്താണ ഭവതി അകലേക്ക പുറപ്പെട്ട ബുദ്ധിമുട്ടുന്നത.

ആത്രേ—അവിടെ പഠിപ്പിന്ന വലിയ വിഘ്നമുള്ളതിനാൽ അകലേക്ക പുറപ്പെട്ടതാണ.

വനദേ—അതെന്താണ.

ആത്രേ—ഏതോരു ഒരു ദിവ്യസ്ത്രീ മുലകുടി മാറിയ പ്രായത്തിൽ എല്ലാംകൊണ്ടും അത്ഭുതന്മാരായ രണ്ടു കുട്ടികളെ ഭഗവാൻ വാത്മീകിയുടെ അടുക്കൽ കൊണ്ടുവന്ന കൊടുത്തു. അവരാകട്ടെ കേവലം മനുഷ്യരുടെ എന്നല്ല സകല ചരാചരം വസ്തുക്കളുടെയും മനസ്സിനെ സ്നേഹിപ്പിക്കുന്നുണ്ട.

വനദേ—അവരുടെ പേര വിവരമുണ്ടോ.

ആത്രേ—ആ ദിവ്യസ്ത്രീ തന്നെ കുശലവന്മാരെന്ന പേരും അവരുടെ പ്രഭാവവും പറകയുണ്ടായി.

വനദേവ—എന്താണ പ്രഭാവം

ആത്രേ—"അവർ രഹസ്യങ്ങളോടുകൂടിയ ജൃംഭകാസ്ത്രങ്ങൾ ജന്മസിദ്ധങ്ങളാണ്" എന്ന.

വനദേ—അഹോ ഇതുവളരെ അത്ഭുതംതന്നെ.

ആത്രേ—അവരെ ഭഗവാൻ വാൽമീകി ഉപമാതൃഭാവേന സ്വീകരിച്ച രക്ഷിച്ച വളൎത്തി. ചൌളം കഴിഞ്ഞതിന്റെ ശേഷം വേദങ്ങളൊഴികെ മറെറല്ലാ വിദ്യകളേയും ശ്രദ്ധവെച്ച പഠിപ്പിച്ചു. പിന്നെ ഗൎഭത്തോടുകൂടി പതിനൊന്നവയസ്സായപ്പോൾ ക്ഷത്രിയ വിധിപ്രകാരം ഉപനയനം കഴിപ്പിച്ച് ത്രയീ വേദവിദ്യയേയും പഠിപ്പിച്ചു. എന്നാൽ എത്രയും ഗൂഢന്മാരെന്നാ ശക്തികളോടുകൂടിയ അതി ബുദ്ധിമാന്മാരായ അവരോടുകൂടി എന്നെപ്പോലെയുള്ളവൎക്കുപഠിപ്പാൻപ്രയാസം. എന്തുകൊണ്ടെന്നാൽ—

ഒന്നായ്ത്താൻവിദ്യതുല്യംഗുരുവരൎമതിയുള്ളാൾക്കുമില്ലാത്തവൎക്കും
നന്നായ്ക്കല്പംധരിപ്പാനപടുതയുതകയോപോരയോയില്ലൊരാൾക്കും
എന്നാലോതൽഫലത്തിൻകഥയിലധികമാംഭേദമൊട്ടുണ്ടുതാനും
ഉണ്ടെന്നാൽബിംബംഗ്രഹിക്കമണിയതതിനുമണ്ണല്ലുകൂട്ടിയില്ലൂട്ടുകില്ല

വനദേ—ഇതാണല്ലോ പഠിപ്പാനുള്ള വിഘ്നം.

ആത്രേ—ഒന്നുകൂടിയുണ്ട്.

വനദേ—അതെന്താണ്.

ആത്രേ—പിന്നെ ഒരു ദിവസം ആ ബ്രഹ്മർഷി ഉച്ചയ്ക്ക തമസാനദിയിലേക്ക എഴുന്നെള്ളി. അപ്പോൾ അവിടെ വെച്ച ഇണയായി നടന്നിരുന്നരണ്ടുക്രൌഞ്ചപക്ഷികളിൽഒന്നിനെ ഒരു കാട്ടാളൻ കൊല്ലുന്നതു കണ്ടു. ഉടനെ വിചാരിക്കാതെ പുറപ്പെട്ടതായി നിൎഗ്ഗോപവൎണ്ണയായി അനുഷ്ടുപ് വൃത്തത്തിൽ ഒരു വാക്കിനെ അരുളി ചെയ്തു.

മാനിഷാദപ്രതിഷ്ഠാംത്വമഗമശ്ശാശ്വതീസ്സമാഃ
യൽക്രൌഞ്ചമിഥുനാദേകമവധീഃകാമമോഹിതം

വനദേ—അത്ഭുതം. വേദത്തിലല്ലാതെ പുതുതായ ഛന്ദസ്സുകൾ പുറപ്പെട്ടിരിക്കുന്നല്ലോ.

ആത്രേ—അപ്പോൾ തന്നെ പിന്നെ ശബ്ദബ്രഹ്മം പ്രത്യക്ഷമായ ആ മഹർഷിയുടെ മുമ്പിൽ സകല ലോക കൎത്താവായ ബ്രഹ്മദേവൻ എഴുന്നള്ളി അരുളിചെയ്തു. അല്ലേ ഋഷീ, അങ്ങ വാങ്മയ ബ്രഹ്മത്തിൽ അറിവുള്ളാളാണ. അതുകൊണ്ട രാമചരിതത്തെ വൎണ്ണിച്ചാലും. അങ്ങേക്ക അക്ഷയ ജ്യോതിൎമ്മയമായി ദിവ്യജ്ഞാനരൂപമായ ചക്ഷുസ്സുണ്ടല്ലോ. അങ്ങ ആദി കവിയാണ. എന്നരുളി ചെയ്തു. അവിടന്നന്നെ അന്തൎദ്ധാനം ചെയ്തു. പിന്നെ

ഭഗവാൻ വാത്മീകി മനുഷ്യരിൽ ശബ്ദബ്രഹ്മത്തിന്റെ അവസ്ഥകളെല്ലാമുള്ളവിലാസമായിരാമായണമെന്നൊരു ഇതിഹാസം ഉണ്ടാക്കി.

വനദേ—ആശ്ചൎയ്യം, സംസാരം അലങ്കൃതമായി.

ആത്രേ—അതുകൊണ്ടുമാണ അവിടെ പഠിപ്പാൻ വലിയ വിഘ്നമുണ്ടെന്ന മുമ്പിൽ ഞാൻ പറഞ്ഞത.

വനദേ—ശരിതന്നെ.

ആത്രേ—ഭദ്രേ, എന്റെ ക്ഷീണം തീൎന്നു. ഇനി അഗസ്ത്യാശ്രമത്തിലേക്കുള്ള വഴി പറഞ്ഞു തന്നാൽ കൊള്ളാം.

വനദേ—ഇതിലെ പഞ്ചവടിയിൽ കടന്ന ഈ ഗോദാവരിതീരത്തിൽകൂടി പോവാം.

ആത്രേ—(കണ്ണുനീരോടുകൂടി) ഇതാണോ തപോവനം, ഇതു പഞ്ചവടിയാണോ, ഈ നദിയാണോ ഗോദാവരി, ഈ പൎവ്വതമാണോ പ്രസ്രവണം, ജനസ്ഥാനദേവതയായ വാസന്തിയാണോ ഭവതി.

വാസന്തി—എല്ലാം അതുതന്നെയാണ.

ആത്രേ—വത്സേ ജാനകി

ഇഷ്ടം നിനക്കിതിലുമിപ്പലവസ്തുവുള്ള
തൊട്ടീപ്രസംഗമിതിൽവന്നതിനിക്കിടാനിം
കഷ്ടം നിനച്ചീടുകിൽനിൻകഥ നാമശേഷ
പ്പെട്ടാലുമഭ്രവികണക്കുപോലെയാകി (൩)

വാസന്തി—(ഭയത്തോടുകൂടി ആത്മഗതം) എന്തുണ്ട നാമശേഷപ്പെട്ടു എന്ന പറഞ്ഞത (പ്രകാശം). ആൎയ്യേ—എന്താണ സീതാദേവിക്ക അത്യാപത്ത വന്നത.

ആത്രേ—അത്യാപത്ത എന്നമാത്രമല്ല അപവാദത്തോടുകൂടീട്ടാണ (ചെവിയിൽ പറയുന്നു.)

വാസന്തി—ഹാ ഹാ ദൈവനിൎഘാതം കഠിനംതന്നെ. (എന്ന മൂൎഛിക്കുന്നു.)

ആത്രേ—ഭദ്രേ ആശ്വസിക്കു ആശ്വസിക്കു

വാസന്തി—(ആശ്വസിച്ചിട്ട) അയ്യോ പ്രിയസഖി, അയ്യോ മഹാഭാഗേ. നിന്റെ ജാതകഫലം ഇങ്ങിനെയാണല്ലൊ. രാമഭദ്ര രാമഭദ്ര—അല്ലെങ്കിൽ അങ്ങുകൊണ്ടുള്ളതൊക്കെ മതി. ആൎയ്യേ ആത്രേയി പിന്നെ ആ കാട്ടിൽ കൊണ്ടിട്ടിട്ട ലക്ഷ്മണൻ തിരിച്ചുപോയതിന്റെ ശേഷം സീതാദേവിയുടെ കഥയെന്താണെന്ന വല്ലതും വിവരമുണ്ടൊ.

ആത്രേ—ഇല്ല ഇല്ല.

വാസന്തി—അയ്യോ കഷ്ടം, അരുന്ധതീ വസിഷ്ഠന്മാർ മേ

ൽവിചാരം ചെയ്യുന്ന കുടുംബത്തിന്ന വൃദ്ധന്മാരായിരിക്കുന്ന രാജർഷികൾ ജീവിച്ചിരിക്കുമ്പോൾ എന്തിനെയാണ ഇത സംഭവിച്ചത.

ആത്രേ—ഗുരുജനങ്ങൾ എല്ലാം അന്ന ഋശ്യശൃംഗാശ്രമത്തിലായിരുന്നു. ഇപ്പോൾ പന്ത്രണ്ടകൊല്ലംകൊണ്ട തീരുന്നതായ ആ സത്രം അവസാനിച്ചു. ഋശ്യശൃംഗൻ ഗുരുജനങ്ങളെ പൂജിച്ച യാത്രയാക്കി. അപ്പോൾ അരുന്ധതീദേവി വധുവില്ലാത്തതായ അയോധ്യയിലേക്ക ഞാൻ പോകയില്ലെന്ന പറഞ്ഞു. അതു തന്നെ രാമന്റെ അമ്മമാരും സമ്മതിച്ചു. അതനുസരിച്ച ഭഗവാൻ വസിഷ്ഠൻ വാല്മീകിയുടെ ആശ്രമത്തിൽപോയിതാമസിക്ക തന്നെ എന്ന അരുളിച്ചെയ്തു.

വാ—പിന്നെ ആ രാജാവിപ്പോൾ എന്തുചെയ്യുന്നു.

ആത്രേ—ആ രാജാവ അശ്വമേധയാഗമാരംഭിച്ചിരിക്കുന്നു.

വാസ—അയ്യോ കഷ്ടം, വേറെ വിവാഹവും ചെയ്തുവോ.

ആത്രേ—ശിവശിവ,

വാസ—എന്നാൽ യാഗത്തിസഹധർമ്മചാരിണിയാരാണ.

ആത്രേ—സീതയുടെ സ്വർണ്ണപ്രതിമ.

വാസ—ആശ്ചര്യം.

ജംഭാരിവജ്രമതിലുംകഠിനങ്ങളാമൽ
പൈമ്പൂവിലുംപെരിമൃദുക്കൾപരംനിനച്ചാൽ
വമ്പുള്ളമാനുഷജനത്തിനെഴുംമനങ്ങ
ളിമ്പോലൊരാൾക്കുമിഹകണ്ടറിയാവതാണോ (൧)

ആത്രേ—വാമദേവൻ അഭിമന്ത്രിച്ച ശുദ്ധമായ അശ്വത്തെയും ശാസ്ത്രവിധിപ്രകാരം അതിനെ രക്ഷിപ്പാൻ സൈന്യങ്ങളേയും അവരുടെ നായകനായിട്ട ദിവ്യാസ്ത്രസമ്പ്രദായത്തെ അറിഞ്ഞിട്ടുള്ള ലക്ഷ്മണപുത്രൻ ചന്ദ്രകേതുവിനേയും ചതുരംഗസേനയോടുകൂടി വിട്ടിട്ടുണ്ട.

വാസ—(സ്നേഹകൌതുകരസങ്ങളോടുകൂടി) കുമാര ലക്ഷ്മണനും പുത്രനോ. ആര്യ അമ്മേ, ഇനിക്ക ജീവൻ വന്നു.

ആത്രേ—അതിനിടയിൽ മരിച്ചപുത്രനേയുംകൊണ്ട ഒരു ബ്രാഹ്മണൻ രാജദ്വാരത്തിൽചെന്ന മാറത്തടിച്ച ആവലാധിപറഞ്ഞു നിലവിളിച്ചു. അപ്പോൾ രാജദോഷം കൂടാതെ പ്രജകളിൽ അകാലമരണം സംഭവിക്കില്ലെന്ന വെച്ച ദയാമയനായ രാമഭദ്രൻ തന്റെ ദോഷമാണെന്ന ആലോചിക്കുമ്പോൾ ഉടനെ തന്നെ അശരീരി വാക്കുകേട്ടു.

രാമൻ—ഭദ്രം നമുക്കിഷ്ടംതന്നെ. അതുകൊണ്ടു ഈ ഉഗ്രമായ തപസ്സിന്റെ ഫലം അനുഭവിച്ചാലും.

യാനിന്നു ചെയ്തൊരു തപസ്സിനു തക്കതായി
ട്ടാനന്ദവും മഹിതമോദവുമുള്ളതായി
താനാവിരാജപുരുഷന്മാരമരുന്ന തേജ
സ്ഥാനത്തു വാണിടുക ധോഗതിയെന്നിയെന്നും (൧൨)

ശംബൂകൻ—നിന്തിരുവടിയുടെ പ്രസാദംകൊണ്ടുണ്ടായ മഹിമയാണിതു. തപസ്സിന്റെ ഫലമല്ല. അല്ലെങ്കിൽ തപസ്സു വലിയ ഉപകാരം തന്നെ ചെയ്തു.

എല്ലാക്കുംതിരയേണ്ട ലോകപതിയായീടും ശരണ്യൻ ഭവാൻ
മെല്ലെസ്സമ്പ്രതി ശൂദ്രനാമടിയനെത്തേടിത്തിരഞ്ഞിങ്ങിനെ
തെല്ലോട്ടുമയോദ്ധ്യ വിട്ടിവിടെ വന്നല്ലോ തപസ്സുകൊണ്ടിതാ
നല്ലാസ്ഥിൽ ഭവദാപ്തി ദണ്ഡകയിലോ ഞാനോ മറ്റുണ്ടാകുമോ (൧൩)

രാമൻ—എന്ത്? ഇതു ദണ്ഡകയാണോ? (നാലുപുറത്തും നോക്കീട്ടു) അതെ.

തിങ്ങിത്തന്നൊരു കറുത്തു മിന്നുമൊരിടം ചിലതിലപ്പെട്ടും ഭീഷണമാ
യ്യിങ്ങും മറ്റൊരു ദിക്കിലച്ചരുവിയർ ചാടീട്ടു മേന്മേൽ സ്ഥലം
ഇങ്ങീതീർത്ഥമഠാശ്രമം ഗിരിനദീഗർത്തം കൊടുംകാടുമായ്
ഭംഗ്യാ ഞാനിതു വിട്ട ദണ്ഡകയിലെബ്ഭാഗങ്ങൾ കാണുന്നതെ ( )

ശംബൂകൻ—ദണ്ഡക തന്നെയാണിതു. ഇവിടെ എഴുന്നള്ളിയിരിക്കുമ്പോൾ നിന്തിരുവടി,

തരമൊടു പതിന്നാലായിരമുഗ്രപ്രകൃതിരാക്ഷസേന്ദ്രരെയും
ഖരദൂഷണത്രിശീർഷന്മാരെയുമൊരുപോരിൽവെച്ചു ഹിംസിച്ചു

അതുകൊണ്ടാണിസ്സിദ്ധക്ഷേത്രമായ ജനസ്ഥാനത്തിൽ എന്നെപ്പോലെയുള്ള ഭീരുജനങ്ങൾക്കും ഭയംകൂടാതെ സഞ്ചരിക്കാറായതു.

രാമ—ദണ്ഡകയാണെന്നുമാത്രമല്ല ജനസ്ഥാനവുമാണോ.

ശംബൂകൻ—അതെ. എല്ലാ ഭൂതങ്ങൾക്കും രോമാഞ്ചമുണ്ടാക്കുന്നവയായി മദിച്ചു നടക്കുന്ന ചെന്നായക്കൂട്ടങ്ങൾ കലശൽ കൂട്ടുന്ന പർവ്വത ഗുഹകളോടുകൂടി ജനസ്ഥാനത്തിന്റെ സമീപത്തിലുള്ള ദീർഘാരണ്യങ്ങൾ തെക്കോട്ടു വർദ്ധിച്ചു വർദ്ധിച്ചു വരുന്നു.

ആരാവംവിട്ടനങ്ങാതൊരിടമൊരിടമത്യുഗ്രസത്വപ്രശബ്ദം
പൂരിച്ചും സ്വപ്നസർപ്പശ്വാസിതഹുതവഹൻ കാളുമിക്കാനനാന്തേ
ഓരോരോദരിക്കിലൊക്കും ഗുഹകളതിൽ വെറും വെള്ളമില്ലാഞ്ഞു ദാഹി
ച്ചാരാലെത്തിപ്പെരുമ്പാമ്പതിനുടെ വിയർപ്പോന്തുടൻ മോന്തിടുന്നു

രാമൻ—

പണ്ടുവാണവൻസുഖമാസ്സൂടികൊണ്ടീജനസ്ഥാനമിതു കാണുന്നു
ഉണ്ടാസ്സുരനാമുൻ കഥ കണ്ടീട്ടുംപോരാലയെയൊക്കെയറമവവും

(എല്ലാടവും നോക്കീട്ട) എല്ലാംകൊണ്ടും ജാനകിപ്രിയമാരാമയായിരുന്നു. ആ കൊടുങ്കാടുകളാണല്ലോ ഇതു. ഇതിലധികം ഭയങ്കരമായിട്ട വല്ലതും ഉണ്ടോ. (കണ്ണീരോടുകൂടി)

നിങ്ങളൊടൊത്തിഥമധുവിൻമംഗളമണമുള്ളകാടുകളിൽവാഴ്കൻ
ഇങ്ങിനെയിവിടെയമിപ്പോളങ്ങിനെയെല്ലാമവർക്കഷോമസ്ലേഷം ( )

നാമൊന്നുമേചെസ്സുവരാമതനൈസൗര്യം
ചെപ്പുള്ളദ്വാപങ്ങളൊഴിച്ചവെക്കം
എന്തൊകഥിപ്പാൻകഴിയാത്തതൊന്നു
ചേതസ്സുചേതനാവന്നിപ്പുനല്ലോ (൧൯)

ശംബൂകൻ—എന്നാൽ ഈ ഭയങ്കരങ്ങളായ ഭാഗങ്ങൾവിട്ട മദിച്ച മനോഹരങ്ങളായ മയിലുകളുടെ കഴുത്തുപോലെയുള്ള കോമളങ്ങളായ പച്ചനിറ ഭാഗങ്ങളോടുകൂടിയവയായി ഇടതിങ്ങിപ്പിങ്ങി കറുത്തു നില്ക്കുന്ന മരക്കൂട്ടങ്ങളെക്കൊണ്ടു മണ്ഡിതങ്ങളായി സംഭ്രമം കൂടാതെ നടക്കുന്ന പലവിധമാൻ കൂട്ടങ്ങളോടുകൂടിയവയായി പ്രശാന്ത ഗംഭീരങ്ങളായിരിക്കുന്ന ഈ മദ്ധ്യമാരണ്യ ഭാഗങ്ങളെ മഹാനുഭാവൻ കണ്ടാലും.

തടിച്ചൊരുമദമാൽഖഗപ്പെടയുമാററുവന്നതിക്കൊടി
കിടച്ചുവിലടിപ്പുപൂക്കണ്ണാരണനത്തരാണ്ണീമൊട്ടും
അടച്ചതികറുത്തകാസ്സലകനത്തങ്ങൊരാടി
പ്പൂടിച്ചുലറിയാറിതാപലവഴിമക്കാലിക്കുന്നതെ (൨൦)

അത്രതന്നെയുമല്ല.

പമ്പോഹീട്ടുഗ്ഗ്രഹാക്കർപ്പെട്ടവൊരുകടിക്കുറാർകാപ്പിച്ചിട്ടുമ്പോ
ഗാംഭീർയ്യംകൊണ്ടുശബ്ദപ്രതിമവരമാടിലെട്ടിച്ചവധിച്ചീട്ടുന്നു [൦ഠ
കൊമ്പന്മാരിട്ടടിച്ചിടിനപലപലചിറാറിനതിൽനിന്നുമഗന്ധം
ജൃംഭിച്ചിട്ടുന്നിതെല്ലാടവുമിഥകളർസൈരമൃസൈരമൃമോട്ടം ( )

രാമൻ— (കണ്ണീരോടുകൂടി നിശ്ചലനായിട്ട) ഒരു, ഭവാന മാർഗ്ഗങ്ങളിൽ മംഗളം ഭവിക്കട്ടെ. വിമാനത്തിൽ കയറി പുണ്യങ്ങളായ ലോകങ്ങളിലേക്ക പോകാം.

ശംബൂകൻ— പുരാണ വേദവാദിയായ അഗസ്ത്യമഹർഷിയെ കണ്ടു വന്ദിച്ചതിന്റെശേഷം ശാശ്വതമായപദത്തിലേക്ക പോകുന്നു. (എന്നു പോയി)

രാമൻ—

ഞാനന്നേറിയനാൾ വസിച്ചൊരു കാട്ടുകാടിനു കണ്ടീടിനേൻ
സാനന്ദം വനവാസധർമ്മമതിലുമന്നിലന്നെന്നാകിലും
നൂനം സംസൃതിസൌഖ്യവും സമമാമെങ്ങിലേച്ഛനതിൻ ഫലമീ
വാനപ്രസ്ഥമമായ്ഗൃഹാശ്രമിയുമാസ്ഥിതീടിനേനന്നു ഞാൻ

അത്രതന്നെയുമല്ല

ഇതല്ലോ മത്തകീടം മയിലുകളെഴുന്നാഗ്ഗിരികളി
ന്നതല്ലോ മാത്സ്യം മഭമൃഗമെഴുന്നാകാനനതലം
ഇതല്ലോ മഞ്ജുശ്രീനിചുളവൃക്ഷഹേരംബമുതല
ന്നിമ്നഗാതീരങ്ങളിലൊക്കെയെഴുമൊരുനാഴികമ്മാരകം (൨൩)

കാറിൻനിരപോലിരുണ്ടുലസിടുന്നൊന്നേതാനെന്നാഹോ
ഗിരിപ്രസ്രവണം ഗോദാവരിയാം നദിയുണ്ടതിൽ (൨൪)

നല്ലോരിപ്പുഴതന്നുടെ കാട്ടുമുടിയിൽ ഗൃദ്ധ്രരാജൻ വസിച്ചോ
നല്ലോ പണ്ടാലയെന്നാം ചിരമതിനടുതാഴത്തുതാൻ പാർത്തിരുന്നു
ചൊല്ലോന്റിട്ടുന്ന ഗോദാവരിനദിയരികത്തിങ്ങിനീലിച്ചവൃക്ഷം
വല്ലാതെ വായ്പ്പുളക്കും വിപിനമുടനിതാ ദണ്ഡകാരണ്യമല്ലോ (൨൫)

ഇവിടെത്തന്നെയാണ് പഞ്ചവടി. ഇവിടെയാകട്ടെ, വളരെക്കാലം പോരുത്തുകൊണ്ടു പലവിധത്തിലുമുണ്ടായ സംഭോഗവിഹാരങ്ങളുടെ വിസ്താരങ്ങൾക്കു സാക്ഷികളായ പ്രദേശങ്ങളും പ്രിയയുടെ പ്രിയസഖിയായ വാസന്തിയുമുണ്ട്. എന്നാലിപ്പോഴെന്താണീ ഭാഗ്യം കെട്ട രാമനു വന്നുകൂടുന്നത്.

എത്രകാലം കഴിഞ്ഞിട്ടു നടലിൽ വിഷം കേറിട്ടുമായിരിക്കെ
ചേതം വല്ലാത്ത വേഗാൽ ശശകലമില്ലം പിടിക്കും പടിക്കെ
നേരെ ഹൃന്മർമ്മഭാഗത്തിന്നു കാട്ടുവില്ലുണ്ടായിട്ടു പാട്ടുന്നതെന്നോ
പാമ്പിച്ചിട്ടിങ്ങെലകണ്ടിട്ടു വിവശതമേ വൃത്തനായുള്ളപോലെ ( )

എങ്കിലും ആ പൂർവ്വസുഹൃത്തുക്കളായ ഭൂഭാഗങ്ങളെ കാണുക തന്നെ. (നോക്കീട്ട്) അഹോ ഈ പ്രദേശങ്ങളുടെ മട്ടെല്ലാമൊന്നു മാറിയിരിക്കുന്നുവല്ലോ.

മുന്നമാറുകളൊലിച്ചിരുന്നവിടെയിന്നു നല്ലൊരു മണൽപ്പുറം
നന്നവൃക്ഷമിടതിങ്ങലും കുറവുമൊന്നു മാറിവിപരീതമായ്
ഏറെ കണ്ടു വളരെനാൾ കഴിഞ്ഞടവിയിന്നു കണ്ടളവു വേറെയായ്
ഒന്നു തോന്നി മലനിന്നിലിപ്പൊഴിതുതന്നെയെന്നു പറയുന്നുകേ ( )

കഷ്ടം, ഒഴിച്ചുപോകുവാൻ വിചാരിക്കുന്ന എന്നെ പഞ്ചവടിയിലുള്ള പ്രതിപത്തി ബലാൽക്കാരേണ ആകർഷിക്കുന്നപോലെയിരിക്കുന്നുവല്ലോ. (വ്യസനത്തോടുകൂടി).

യാതൊന്നില്ലാത്തുമുന്നംബാഹ്ളിനമവളോടൊപ്പമവ്വണ്ണമെല്ലാം
ജാതോല്ലാസം ഗ്രന്ഥയക്കഥകളാദിവസവും വാഴ്ത്തി വർണ്ണിച്ചിരുന്ന
കൈകേതറിക്കുന്നതയേവിട്ടൊട്ടുവിലൊരുവനായെങ്ങിനേ പാപിയാ
സാമർത്ഥ്യം കണ്ടുൾപ്പൂണ്ടപടിയെ യഥാവാമറിട്ടും മൊനിയാതെ [മൻ

ശംബൂകൻ—(പ്രവേശിച്ചു) ദേവൻ ജയിക്കുന്നു. ദേവ ഭഗവാൻ അഗസ്ത്യൻ നിന്തിരുവടി ഇവിടെ എഴുന്നള്ളീട്ടുണ്ടെന്നു ഞാൻ പറഞ്ഞുകേട്ടിട്ടു ഇങ്ങിനെ അറിയിക്കുന്നു. “വിമാനാവതരണത്തിന്നുവേണ്ടുന്ന മംഗളദ്രവ്യങ്ങളെല്ലാം തെയ്യാറാക്കി വത്സലയായ ലോപാമുദ്രയും നമ്മുടെ എല്ലാശിഷ്യന്മാരും കാത്തുനില്ക്കുന്നു. അതുകൊണ്ടു ഇവിടെ വന്നു ഞങ്ങളെ ആദരിച്ചുപോകണം. പിന്നെ അതിവേഗമുള്ള പുഷ്പകവിമാനത്തിൽ കയറി സ്വദേശത്തുചെന്നു അശ്വമേധത്തിന്നു ഒരുങ്ങാമല്ലൊ” എന്നു.

രാമൻ—ഭഗവാന്റെ കല്പനപോലെ.

ശംബൂകൻ—എന്നാൽ പുഷ്പകം ഇതിലെ നടത്താം.

രാമൻ—ഭഗവതി പഞ്ചവടി, ഗുരുജനത്തിന്റെ നിർബ്ബന്ധത്താൽ രാമന്റെയുപേക്ഷണമെന്നതതിക്രമം ക്ഷമിക്കണെ.

ശംബൂകൻ—ദേവ നോക്കു, നോക്കു.

വാസ്തുംവല്ലിഗൃഹത്തിൽ മൂളീടുമുലൂകൌഘത്തിനെപ്പേടിയാൽ
കാക്കക്കൂട്ടമടങ്ങിയില്ലിയിലെഴും ക്രൌഞ്ചാവതക്ഷ്മാഗിരി
തക്കത്തിൽ കളിയാടിടും ശിഖികൾ തൻ കേകാരവം കേട്ടുഴ
ന്നാക്കന്നങ്ങിളകീടുന്ന ചന്ദനമരക്കൊമ്പിൽ പെരുംപാമ്പുകൾ ()

അത്രതന്നെയുമല്ല.

കുത്തിച്ചോൻ ഗുഹകൾക്കകം ഗുളുഗുളുന്നം ശബ്ദിക്കുംപടി
കുത്ത്യവ്വണ്ണത്തോടൊത്തകിതാമൂടികളിൽ കരാസ്ത്രുവു തേളികൾ
തത്തിച്ചാടിയിടന്തടിച്ചതികളാകുളെത്തിരാകോലാഹലം
വർദ്ധിച്ചാഴകെഴുന്നോരിഗ്ഗുസമിതിസംഗങ്ങളുമാഗളും ൩൦

(എല്ലാവരും പോയി)

രണ്ടാമങ്കം കഴിഞ്ഞു.

---

## മൂന്നാമങ്കം.

---

(അനന്തരം തമസ മുരള എന്നു രണ്ടു നദികൾ പ്രവേശിക്കുന്നു)

തമസ—സഖി മുരളേ, എന്താണ പരിഭ്രമിച്ചപോലെ ഇരിക്കുന്നതു.

മുരള—ഭഗവതി തമസേ, ഭഗവാൻ അഗസ്ത്യന്റെ ഭാൎയ്യയായ ലോപാമുദ്ര ഉത്തമനദിയായ ഗോദാവരിയോടു പറവാൻ എന്നെ പറഞ്ഞയച്ചിരിക്കുന്നു. ഭഗവതിക്കറിയാമല്ലൊ സീതയെ പരിത്യജിച്ചതുമുതൽ

ഇടതൂൎന്നുള്ള ഗാഢശോകത്തിൽപ്പെട്ടു ധൈൎയ്യേണമൎത്തുവെച്ചുള്ളലം
വടിവോടി രാമനുള്ളതാം പുടപാകത്തിന്നുതുല്യമായിരിക്കുന്നു (൧)

ഇഷ്ടജനത്തിന്ന അപ്രകാരമെല്ലാമുണ്ടായ അനിഷ്ടസംഭവത്താലുത്ഭവിച്ചു വൎദ്ധിച്ച ദീൎഘശോകത്താൽ മെലിഞ്ഞുവാടിട്ടു രാമഭദ്രൻ വളരെ ക്ഷീണിച്ചിരിക്കുന്നു. അദ്ദേഹത്തെ കണ്ടിട്ടു എന്റെ മനസ്സു വല്ലാതെ വിറച്ചുപോയി. ഇപ്പോൾ രാമഭദ്രൻ തിരിച്ചുവരുന്നവഴിക്കു പഞ്ചവടി വനത്തിൽ സീതയോടുകൂടിയുള്ള സഹവാസത്തിന്റേയും സ്വച്ഛന്ദവിഹാരങ്ങളുടേയും സാക്ഷികളായ പ്രദേശങ്ങളെ കാണാതിരിക്കയില്ലെന്നു നിശ്ചയംതന്നെ. അയിടെ, പ്രകൃത്യാ ധീരനാണെങ്കിലും ഈ അവസ്ഥയിൽ അതിദുസ്സഹമായ മഹാവ്യസനത്തിന്റെ പ്രബലമായ ക്ഷോഭത്താൽ രാമഭദ്രന്നു അടിക്കടി മോഹാലസ്യത്തിന്നു കാരണങ്ങളുണ്ടായേക്കാം. അതുകൊണ്ടു ഭഗവതി ഗോദാവരിദേവി നല്ലവണ്ണം മനസ്സുവെക്കണം.

കല്ലോലത്തിലടിച്ചുശീകരകണം പാറിക്കളിക്കുംപടി
കല്ലിത്താൎമണമിട്ടിഴച്ചു പതമാക്കാറ്റിൻകിശോരങ്ങളെ
മെല്ലെന്നുപരമയച്ചു രാഘവനെ മോഹിക്കിൽമോഹിക്കില
ല്ലെല്ലാം ജീവനമല്ലതുഷ്ണിതമമാക്കേണമെന്നിവളിന്ന (൨)

തമസാ—ഈ ദാക്ഷിണ്യം സ്നേഹത്തിന്നു അനുരൂപംതന്നെ. എന്നാൽ രാമഭദ്രന്നു മോഹാലസ്യം തീൎപ്പാൻ സത്തായിട്ടുള്ള ഒരു ഉപായം ഇവിടെ സമീപത്തിലുണ്ടുതാനും.

മുരള—അതെന്താണ്.

തമസാ—കേട്ടാലും. പണ്ടു സീതാദേവിയെ പരിത്യജിച്ചു ലക്ഷ്മണൻ വാല്മീകിയുടെ തപോവനത്തിങ്കൽ നിന്നുപോയപ്പോൾ പ്രസവവേദനയോടുകൂടിയ അവൾ അതി ദുഃഖസംഭ്രമത്താൽ ഗംഗാപ്രവാഹത്തിൽ ചാടി. അപ്പോൾ അവിടെ വെച്ചുതന്നെ രണ്ടുപുത്രന്മാരെ പ്രസവിക്കുകയും ഭൂമിദേവിയും ഗംഗാദേവിയും അടുത്തുചെന്നു അവളെ പാതാളത്തിലേക്കു കൊണ്ടുപോകയും ചെയ്തു. മുലകുടിമാറിയതിന്റെ ശേഷം ആ കുട്ടികളെ വാല്മീകിമഹൎഷിയുടെ അടുക്കൽ ഗംഗാദേവിതന്നെ ഏല്പിച്ചുകൊടുത്തു.

മുരള—(വിസ്മയത്തോടുകൂടി).

സീത — ഭഗവതി എന്താണ തെളിവററ് എന്നുപറയുന്നത. ഈ സ്വരസംയോഗംകൊണ്ടു ആൎയ്യപുത്രൻ തന്നെയാണ പറയുന്നതെന്നു ഇനിക്കു മനസ്സിലായി.

തമസ — തപസ്സു ചെയ്യുന്ന ശൂദ്രനെ കൊല്ലുവാനായിട്ടു ഇക്ഷ്വാകുകുലോത്ഭവനായ രാജാവു ജനസ്ഥാനത്തിൽ വന്നിട്ടുണ്ടെന്നു ഞാൻ കേട്ടു.

സീത — ഭാഗ്യത്താൽ അദ്ദേഹം രാജധൎമ്മത്തിന്നു ന്യൂനത വരുത്തുന്നില്ല.

(അണിയറയിൽ)

സ്വൈരംപ്രേയസിയോടുചേൎന്നുപലനാൾവാണീപ്രദേശങ്ങളി[ൽ
ചേതോമോദകളാംമരങ്ങളുമതെൻബന്ധുക്കളായീപരം
പാരംനിൎഝരകന്ദരങ്ങളൊട്ടമീഗ്ഗോദാവരീസിന്ധുതൻ
ചാരത്തെങ്ങുമെഴുന്നൊരഗ്ഗിരിതടംപോൎത്താലിതാണോൎക്കയും

സീത — (കണ്ടിട്ടു) അയ്യോ ഇദ്ദേഹത്തിന്റെ ആകൃതി പ്രഭാത ചന്ദ്രനെപ്പോലെ വിളൎത്തു ക്ഷയിച്ചു ദുൎബ്ബലമായിരിക്കുന്നുവല്ലൊ. ഗംഭീരമായ ആ ഭാവംകൊണ്ടു മാത്രമാണ ഇത ആൎയ്യപുത്രൻ തന്നെയാണെന്നു എനിക്കു മനസ്സിലായത. പ്രിയസഖീ എന്നെ പിടിച്ചോളു. (തമസയെ ആലിംഗനംചെയ്തു മൂൎഛിക്കുന്നു)

തമസ — (താങ്ങിക്കൊണ്ടു) വത്സേ, ആശ്വസിക്കു ആശ്വസിക്കു.

(അണിയറയിൽ) ഈ പഞ്ചവടീദൎശനത്താൽ.

ഉൾക്കാമ്പിലന്പോടുമറഞ്ഞുകിടന്നിരുന്ന
ദുഃഖാഗ്നിയിന്നുപിടിപിട്ടെരിയുന്നമൂലം
ചിക്കെന്നെഴുന്നവനധൂമമതെന്നപോലെ
വാച്ചുന്നമോഹമതുമാമിഹമൂടിടുന്നു (൯)

ഹാ പ്രിയേ ജാനകി.

തമ — (സ്വഗതം) ഇതുതന്നെയാണ ഞാനാശങ്കിച്ചത.

സീത — (ആശ്വസിച്ചിട്ടു) അയ്യോ എന്താണിത.

(അണിയറയിൽ) ഹാ ദേവി, ദണ്ഡകാരണ്യവാസപ്രിയസഖി, ഹാ ദേവി വിദേഹരാജപുത്രി (എന്നു മൂൎഛിക്കുന്നു)

സീത — അയ്യോ കഷ്ടം! അയ്യോ കഷ്ടം! മന്ദഭാഗ്യയായ എന്റെ പേരുപറഞ്ഞു നീലോല്പലംപോലെയുള്ള കണ്ണുകളടച്ചു ആൎയ്യപുത്രൻ മോഹാലസ്യപ്പെട്ടുകഴിഞ്ഞു. അയ്യോ നിശ്ചേഷ്ടനായി നിലത്തു തന്നെ വീണുകിടക്കുന്നു. ഭഗവതി തമസേ, രക്ഷിക്കണെ, രക്ഷിക്കണെ. ആൎയ്യപുത്രനെ ജീവിപ്പിക്കു. (കാല്ക്കൽവീഴുന്നു).

തമ—സുന്ദരിജീവിപ്പിക്കണമിന്നുജഗന്നാഥനെണ്ണുവതിതന്നെ
നന്നായെല്ലാട്ടുമസിപ്പിക്കനൊരുമനികഴ്‌വിലാണജീവനെന്നെടോ

സീത—വരുന്നത വരട്ടെ. ഭഗവതി പറയുന്നതുപോലെ (എന്ന പരിഭ്രമത്തോടുകൂടി പോയി)

(അനന്തരം ഭൂമിയിൽ കിടന്നുകൊണ്ടും കണ്ണനീരോടുകൂടിയ സീത തലോടിക്കൊണ്ടും സന്തോഷ ദീൎഘശ്വാസത്തോടുകൂടി രാമൻ പ്രവേശിക്കുന്നു)

സീത—(കുറച്ചു സന്തോഷത്തോടുകൂടി ആത്മഗതം) ത്രൈലോക്യനാഥനജീവൻപിന്നെയുംതിരിച്ചുവന്നതുപോലെതോന്നുന്നു.

രാമൻ—ആശ്ചൎയ്യം, ഇതെന്താണ.

മന്ദമിന്നുഹരിചന്ദനങ്ങളിമതിൻറനീരിഹപൊഴിക്കയൊ
ചന്ദ്രരശ്മിയുടെ ഹൃതലമ്പൊട്ടുപിഴിഞ്ഞൊഴുക്കിനനക്കയൊ
നന്നൊവാടിമയൊരജീവവൃക്ഷമതിനിന്നുതൃപ്തിയതകിതങ്ങി
ക്കൊതിയൊന്നുമരുമാനസമതിൽതെളിഞ്ഞിഹതളിക്കയൊ
സന്താനപ്രമോദമതുമീവെള്ളിവുതരുന്നു
ബൈന്ദ്രിയതന്നിലെഴുമൊരുസംഗമമത്രെ
സന്താപമൂൎച്ഛയതുവേഗമകററിനല്ല
സന്തോഷമാദ്യമതുപിന്നെയവതരിടുന്നു (ഫ.)

സീത—(ഭയത്തോടും വ്യസനത്തോടുംകൂടി കുറെ പിൻവാങ്ങിട്ട) ഇതുതന്നെയും ഇനിക്കിപ്പോൾ വലുതായി.

രാമൻ—(ഇരുന്നിട്ട) വത്സലയായ സീതാദേവി എന്റെ അടുക്കൽ വന്നില്ലെ.

സീത—അയ്യോ കഷ്ടം, ആൎയ്യപുത്രൻ എന്നെക്കുറിച്ച എന്തെല്ലാമോ വിചാരിക്കുന്നു.

രാമൻ—ആകട്ടെ, ഇവിടെ ഇരിക്കതന്നെ.

സീത—ഭഗവതിതമസേ, നമുക്ക കുറെ മാറിനില്ക്ക. ഇന്ന മഹാരാജാവ എന്നെക്കണ്ടാൽ അനുവാദംകൂടാതെ അടുത്ത വന്നതിന്ന എന്റെമേൽ അധികമായി കോപിക്കും.

തമസ—വത്സേ, ഗംഗാഭഗവതിയുടെ വരപ്രഭാവത്താൽ വനദേവതമാൎക്കുകൂടി നിന്നെകാണ്മാൻ വയ്യാതെയായിട്ടുണ്ടല്ലൊ.

സീത—ഹാ, അതുശരിതന്നെ.

രാമൻ—പ്രിയേജാനകി.

സീത—(കോപത്തോടും ഗൽഗദത്തോടുംകൂടി) ആൎയ്യപുത്ര, ഈ വാക്കുഇപ്പോഴത്തെഈസ്ഥിതിക്കൊട്ടുംചേൎച്ചയല്ലല്ലൊ. (കണ്ണനീരോടുകൂടി). അല്ലെങ്കിൽ എന്തിന്ന കഠിനഹൃദയയാണ ഞാൻ.

രാമൻ—സ്ത്രീസഹിതനായ എന്റെ പ്രിയയുടെ പുത്രനെ ആക്രമിക്കുന്ന ദുഷ്ടനെവിടെ എവിടെ. (എഴുന്നീല്ക്കുന്നു.)

വാസന്തി—(സംഭ്രമത്തോടെ പ്രവേശിച്ച്) എന്തു, രഘുപതിയോ

സീത—എന്തു, എന്റെ പ്രിയസഖിയായ വാസന്തിയോ.

വാസന്തി—ദേവൻ ജയിക്കുന്നു.

രാമൻ—(കണ്ടിട്ട്) എന്തു, ദേവിയുടെ പ്രിയസഖിയായ വാസന്തിയോ.

വാസ—ദേവ, വേഗം വരു, വേഗം വരു. ഈ ജടായുഗിരിയുടെ തെക്കേഭാഗത്തുള്ള സീതാതീർത്ഥത്തിൽക്കൂടി ഗോദാവരിയിലിറങ്ങി ദേവിയുടെ വത്സനെ രക്ഷിക്കു.

സീത—ഹാ താതജടായോ, അങ്ങയില്ലാത്തതിനാലിപ്പോൾ ഈ ജനസ്ഥാനം ശൂന്യംതന്നെ.

രാമൻ—ഈ പൂർവ്വകഥാപ്രസംഗങ്ങൾ ഹൃദയമർമ്മങ്ങളെ ഭേദിക്കുന്നവ തന്നെ.

വാസന്തി—ദേവൻ ഇതിലെ ഇതിലെ.

സീത—ഭഗവതി, വനദേവതകൂടി എന്നെ കാണില്ലെന്ന പറഞ്ഞതു ശരിതന്നെയാണ.

തമസ—വത്സേ ഗംഗാദേവിയുടെ പ്രഭാവം മറ്റെല്ലാദേവതകളുടേതിനേക്കാൾ ഉൽകൃഷ്ടമാകുന്നു. അതിനാൽ നീ എന്താണിങ്ങിനെ ശങ്കിക്കുന്നത.

സീത—എന്നാൽ നമുക്ക അവരുടെ പിന്നാലെ പോക. (ചുറ്റിനടക്കുന്നു.)

രാമൻ—(ചുറ്റിനടന്നിട്ട്) ഭഗവതി ഗോദാവരി, ഭവതിക്ക നമസ്കാരം.

വാസന്തി—(നോക്കീട്ട്) ദേവൻ സന്തോഷിച്ചാലും, സ്ത്രീസഹിതനായ ദേവിയുടെ വത്സൻ വിജയിയായിരിക്കുന്നു.

രാമൻ—ആയുഷ്മാൻ ജയിച്ചാലും.

സീത—അയ്യോ ഇദ്ദേഹം ഇങ്ങിനെയായല്ലോ.

രാമൻ—ദേവി ഭാഗ്യത്താൽ വർദ്ധിക്കുന്നു.

അന്നാപ്പൂത്തന്നതാംബിസത്തിന്നതിരാംദന്തപ്പൊഴിപ്പന്നവൻ
വന്നോൻസുന്ദരി കാതിൽനിന്നലവലീപത്രം വലിക്കില്ലയോ
ഇന്നാനിന്നുടെ കുട്ടി മത്തഗജസംഘത്തെ ജയിച്ചങ്ങുപോ
യ്യേന്ത്യൌവനയുക്തനാമവനെഴും കല്യാണമെല്ലാം പെരം ൧൭

സീത—ദീർഘായുസ്സായ ഇവൻ സുന്ദരിയായ ഇവളോടുകൂടി രമിക്കലും വിയോഗം കൂടാതെ ഭവിക്കട്ടെ.

രാമൻ—സഖി വാസന്തി നോക്കനോക്ക. കാന്തയെ അനുനയിപ്പിപ്പാനുള്ള സാമൎത്ഥ്യവും വത്സൻ വശമാക്കീട്ടുണ്ടു.

നേരമ്പോക്കിപ്പുറപ്പെട്ടുള്ളൊരു തരിവിസകലഗ്രാസമദ്ധ്യത്തിലെല്ലാം
നീരിൽത്താൻ ചേൎന്നു നിന്നാം ചെന്താമരജലമതു കൊണ്ടിട്ടുതന്ന്യോന്യമേകി
പാരം നന്നുള്ള നീണ്ടുള്ളികൾ കവിളപെട്ടതുതന്നുമ്പിക്കുതന്നാൽ നനച്ചു
ച്ചൊവ്യംസ്നേഹാലൊക്കുവൈപ്പിനന്മൊതെന്നാളി നീ പത്രവുമെന്ത്രമാക്കി (൧൬)

സീത—ഭഗവതി തമസേ ഇവൻ ഇങ്ങിനെയായി. എന്നാൽ ആ കുശലവന്മാർ ഇത്രയുംകാലംകൊണ്ടു എന്തുമട്ടായി എന്നു ഇനിക്കു അറിഞ്ഞുകൂടല്ലൊ.

തമസ—ഇവനെങ്ങിനെയൊ അതുപോലെതന്നെ അവരും.

സീത—ഞാനിങ്ങിനെയുള്ള ഭാഗ്യഹീനയായല്ലൊ. നിരന്തരമായ ആൎയ്യപുത്രനോടുള്ള വേൎപാടിനുപുറമെ പുത്രന്മാരോടും ഇനിക്കു വിരഹംതന്നെ.

തമസ—ഇതിനെ വരുത്തുവാനാണ വിധി.

സീത—ഞാൻ പ്രസവിച്ചതുകൊണ്ടെന്താണ ഫലം. ഇടതൂരാതെയും കോമളങ്ങളായും ധവളങ്ങളായുമിരിക്കുന്ന ദന്തങ്ങളെക്കൊണ്ടു ശോഭമാനങ്ങളായ ഗണ്ഡങ്ങളോടുകൂടിയതും കുട്ടികളുടെ മൃദുവായി ഭംഗിയിൽ ചിരിക്കുന്നതും കെട്ടിവെച്ചിരിക്കുന്ന ചെറുകുടുമയോടുകൂടിയതും നിൎമ്മലവുമായ പുത്രന്മാരുടെ മുഖകമലങ്ങളെ ആൎയ്യപുത്രൻ ചുംബിക്കുന്നതായില്ലല്ലൊ.

തമസ—ദേവതാപ്രസാദത്താൽ അതും ഉണ്ടാകട്ടെ.

സീത—ഭഗവതി തമസേ, ഈ കുട്ടികളെ ഓൎമ്മവന്നിട്ടു എന്റെ മുല ചുരത്തുന്നു. അവരുടെ അച്ഛന്റെ സാമീപ്യത്താൽ ഞാൻ ഈ ക്ഷണനേരത്തിൽ ഒരു സംസാരിണിയായും തീൎന്നിരിക്കുന്നു.

തമസ—ഇവിടെ എന്തുപറയേണ്ടു. അപത്യം സ്നേഹത്തിന്റെ പരമകാഷ്ഠയും മാതാപിതാക്കന്മാൎക്കു അന്യോന്യമുള്ള ചിത്തബന്ധനവുമാണല്ലൊ.

ചിത്തംചേൎന്നൊരാത്മാൎത്ഥക്കാമന്മാൎക്കു വന്നിടും സ്നേഹാൽ
അത്യാനന്ദമേറ്റുവതത്രേ ദീൎഘവതപത്യമെന്നായി (൧൭)

വാസന്തി—ഇതൊട്ടു ദേവൻ നോക്ക.

ഇന്നാളെങ്ങാണ്ടു വന്നോരു മഴകൊഴുകലിൽ പീലിജാലം പരത്തി
ക്കുന്നിക്കും തോഷമേറ്റം തനുവതുമതിയാക്കി കടമ്പിന്മേലേറി
ചിന്നും കാന്ത്യാ വിളങ്ങും മണിമകുടമതൊടൊക്കുമൊപ്പം പെട്ടുമായി
തന്നാ ഞാൻ പെടയോടൊത്തതികുതുകമൊടാ കേകിയാൻകൂകിടുന്നു

സീത—(കൌതുകാസ്രങ്ങളോടുകൂടി) അവൻതന്നെ ഇത.

യോൎത്തിട്ടുള്ളവനായിരുന്നെങ്കിലുമിവൻകണ്ണിന്നുത്സവപ്രദൻ ൨൨

സീത—കാണുന്നുണ്ടു സഖി ഞാൻ കാണുന്നുണ്ടു.

തമസ—പ്രിയനെ കണ്ടുകൊണ്ടുതന്നെ ഇരിക്കുമാറാവട്ടെ.

സീത—ഹാ ദൈവമെ, എന്നെക്കൂടാതെ ഇദ്ദേഹവും ഇദ്ദേഹത്തെക്കൂടാതെ ഞാനും! എന്നിങ്ങിനെ ആരു വിചാരിച്ചിരുന്നു. അതുകൊണ്ടു അന്യജന്മത്തിൽ കണ്ടെത്തിയവനെപ്പോലെ വത്സലനായ ആൎയ്യപുത്രനെ കണ്ണുനീരൊഴുകുന്നതിന്നിടക്കു കുറെ നേരം നോക്കുകതന്നെ. (ഇച്ഛയോടുകൂടി നോക്കുന്നു.)

തമസ—(സ്നേഹത്തോടും കണ്ണുനീരോടുംകൂടി ആലിംഗനം ചെയ്തിട്ടു)

വലിയകുതുകശോകാൽപന്നമാംകണ്ണുനീർവാ
ൎത്താലിയെവിലസമാശ്രയശക്തിയാൽനീണ്ട കണ്ണും
വെളുവെളെവിലസുംനിൻപ്രേമമാല്യന്നനേത്രം
കളിയതുവരനേകീടുന്നപാൽത്തോടുപോലെ (൨൩)

വാസന്തി—

മട്ടോലുംഫലപുഷ്പമെന്നിവകളാൽവൃക്ഷങ്ങളെഗൎഭ്യമെകൊട്ട
ക്കേട്ടുകന്നെനവയുപത്മമണമാൎന്നോരിട്ടെയിപ്പക്ഷികൾ
ഇഷ്ടത്താൽഗളമങ്ങുയൎത്തിയതിയായ്പ്പ്രോന്നേകിടുന്നിതാ
ശ്രേഷ്ഠൻരാമനിതാവരുന്നതനിയേമണ്ടെമേതിക്കനേനേ ()

രാമൻ—സഖി വാസന്തി, വരു ഇവിടെ ഇരിക്ക.

വാസന്തി—(ഇരുന്നു കണ്ണീരോടുകൂടി) മഹാരാജാവേ കുമാരലക്ഷ്മണന്നു കുശലമല്ലെ.

രാമൻ—(കേട്ടില്ലെന്നു നടിച്ചിട്ടു)

തണ്ണീരംവരിയുംകിളൎത്തുപരമാപ്പുല്ലുംകരത്താലിന്നാൽ
തിണ്ണംസീതകൊടുത്തുപോററിയൊരുവൃക്ഷംപക്ഷിമാനെന്നിവ
കണ്ണിൽപ്പെട്ടതിനാലിനിക്കതുവികാരംവന്നലിക്കുന്നിതാ
ഉണ്ണംചിത്തമലിഞ്ഞപോലിതുകരിങ്കല്ലുംപൊളിച്ചീടുമെ (൨൫)

വാസന്തി—മഹാരാജാവേ, ഞാൻ ചോദിക്കുന്നതു കേട്ടില്ലെ. കുമാരലക്ഷ്മണന്നു കുശലമല്ലെ.

രാമൻ—(ആത്മഗതം) എന്നെ മഹാരാജാവെ എന്നു നിഷ്ഠുരമായി വിളിക്കുകയും ലക്ഷ്മണനെക്കുറിച്ചു മാത്രം കണ്ണുനീരുകൊണ്ടു തൊണ്ട ഇടറി കുശലംചോദിക്കുകയുംചെയ്യുന്നുവല്ലൊ. അതുകൊണ്ടു സീതാവൃത്താന്തം ഇവളറിഞ്ഞിരിക്കുന്നു എന്നാണു തോന്നുന്നതു. (പ്രകാശം)—അതെ, കുമാരന്നു കുശലംതന്നെ. (എന്നു കരയുന്നു)

വാസന്തി—ദേവ എന്താണിങ്ങിനെ? അങ്ങ വലിയ കഠിനക്കാരനാണല്ലൊ.

സീത—സഖി വാസന്തി, ഭവതി എന്താണ ഇതിനെ പറയുന്നത. ആര്യപുത്രനോട എല്ലാവരും, വിശേഷിച്ചു എന്റെ പ്രിയ സഖിയും, നല്ലവണ്ണം പറകയല്ലെവേണ്ടത.

വാസ—ഇതെന്നെൻറജീവനായിനീബഹിശ്ശരീരംനീ
ചന്ദ്രികകണ്ണിനടലിന്നമൃതാണെന്നോനീ
എന്നൊക്കെയിഷ്ടമൊചെപ്പുമയക്കിമുഗ്ദ്ധ
തന്നെക്കടന്ന—ശിവനേപറയേണ്ടശേഷം (൨൬)

(എന്ന മൂർച്ഛിക്കുന്നു)

രാമൻ—വാക്യം നിറുത്തിയത്തും മോഹാലസ്യവും വേണ്ടേടത്തുതന്നെയായി. സഖി സമാശ്വസിക്ക സമാശ്വസിക്ക.

വാസന്തി—(ആശ്വസിച്ചിട്ട) എന്നാൽ അങ്ങെന്താണ ഈ ചെയ്യാൻ പാടില്ലാത്തതിനെ ചെയ്തത.

സീത—സഖി വാസന്തി മതിയാക്ക മതിയാക്ക.

രാമൻ—ജനങ്ങൾ സമ്മതിക്കില്ലെന്നുവെച്ചിട്ടാണ.

വാസന്തി—എന്തുകാരണത്താൽ.

രാമൻ—അതെന്തെന്ന അവർക്കുതന്നെ അറിഞ്ഞുകൂട്ട.

തമസ—അവർ വളരെ നിന്ദ്യന്മാർതന്നെ.

വാസന്തി—

അല്ലേനിർദ്ദയകീർത്തിയിൽപ്രിയമതങ്ങില്ലേഭവാനേററവും
വല്ലാതോരയശസ്സിതിൽപ്പരമെതാണെയ്യുന്നുണ്ടചമീട്ടുവാൻ
കല്യാണീമണികാട്ടിലെങ്ങിനെവസിച്ചാളെന്നവൃത്താന്തമി
ങ്ങെല്ലാമെചൊല്ലുകനാഥമെങ്ങിനെയതെന്നാണങ്ങുറെക്കുന്നതും

സീത—സഖി വാസന്തി, ഭവതിതന്നെയാണ ക്രൂരയും കഠോരയുമായിരിക്കുന്നത. ദുഃഖംകൊണ്ട വാടിയ ആര്യപുത്രനെ ഇങ്ങിനെ തപിപ്പിക്കുന്നുവല്ലൊ.

തമസ—ഇഷ്ടവും വ്യസനവുമാണ ഇങ്ങിനെ പറയുന്നത.

രാമൻ—സഖി എന്താണിവിടെ ഉരയ്ക്കാനുള്ളത.

കൂടക്കൂടെയനങ്ങിടുംമെയ്യിൽഗർഭത്തിനാൽക്ഷീണയായ്
പേടിച്ചാരിളമാഞ്ചലാക്ഷികണിയായുള്ളോരവൾക്കാത്തിടും
കേടററുള്ളനിലാവിനൊത്തിളമ്പുന്നാളെപ്പോലെമുഗ്ദ്ധതമാ
ന്നീട്ടുംമേനിയിറച്ചിതിന്നുപുലയന്നോർത്തീന്നതിന്റുദ്ഭവം (൨൭)

സീത—ആര്യപുത്ര, ഇതാ ഞാൻ ജീവനോടെ ഇരിക്കുന്നു.

രാമൻ—ഹാ, പ്രിയേ ജാനകി, ഭവതി എവിടെയാണ.

മന്ദംഗോദാതടേചെന്നവൾചിലമരയന്നങ്ങളെക്കണ്ടുനിന്നാ
ളന്നിക്കുഞ്ജങ്ങളിലാണങ്ങവളുടെവരവുംപാർത്തുടൻപാത്രമുംനീ
വന്നങ്ങാമലർക്കന്നാവാർന്നവമുഖിയുംപോലെഴുംമെട്ടുകണ്ടി
ട്ടന്നിക്കംപേടിയാലംബുജമുകളസമംഭംഗിയിൽക്കൂപ്പിയല്ലൊ ()

സീത—വാസന്തി ഭവതി വലിയ കഠിനക്കാരത്തിതന്നെ. ഹൃദയമർമ്മത്തിൽ മറഞ്ഞു കിടക്കുന്ന ശോകത്തെ ഇളക്കിത്തീർത്തു ഭവതി മന്ദഭാഗ്യയായ എന്നേയും ആര്യപുത്രനേയും ഇതിനെ തപിപ്പിക്കുന്നുവല്ലൊ.

രാമ—കോപനയായ ജാനകി, ഭവതി അങ്ങുമിങ്ങുമെല്ലാം കാണപ്പെടുന്നപോലെ ഇരുന്നിട്ടും എന്നിൽ ഒട്ടും ദയ കാണിക്കുന്നില്ല.

കണ്ട്രൃപൊട്ടുന്നിതല്ലോഹൃദയമധികമായ്സന്ധിബന്ധംവിട്ടുന്നു
ണ്ടില്ലെന്നോർമ്മനഷ്ടവിശപ്പമയിടിവൊട്ടിടവിടാതുള്ളിലന്തസ്സംകത്തിടുന്നു
വല്ലാതിള്ളിമിരുട്ടെന്നധികവിവശമായ്ക്കുന്നിയോരെന്മനസ്സി [യ്യും
ന്നെല്ലാംമോഹംമെലെക്കുന്നിതുവലിയൊരുനിർഭാഗ്യനിന്നെന്തുചെ

(എന്നു മൂർഛിക്കുന്നു).

സീത—അയ്യോ കഷ്ടം, അയ്യോ കഷ്ടം— ആര്യപുത്രൻ പിന്നേയും മോഹാലസ്യപ്പെട്ടു.

വാസന്തി—ദേവ— സമാശ്വസിക്കു, സമാശ്വസിക്കു.

സീത—ഹാ ആര്യപുത്ര, സകല ജീവലോക മംഗളങ്ങൾക്കും ആധാരമായ അങ്ങ മന്ദഭാഗ്യയായ എന്നെ ചൊല്ലി കൂടെക്കൂടെ ഇതിനെ ജീവൻ ഉണ്ടോ പോയോ എന്നു ഭയപ്പെടത്തക്ക അവസ്ഥയെ പ്രാപിക്കുന്നുവല്ലൊ. ഞാൻ വളരെ കെട്ടവൾതന്നെ. (മൂർഛിക്കുന്നു).

തമസ—വത്സേ സമാശ്വസിക്കു സമാശ്വസിക്കു. ഇനിയും രാമഭദ്രന്റെ ജീവനോപായം നിന്റെ കരസ്പർശം തന്നെയാണു.

വാസന്തി—കഷ്ടം ഇപ്പോഴും ഇദ്ദേഹം ഉച്ഛ്വസിച്ചു തുടങ്ങിയില്ലല്ലൊ. ഹാ പ്രിയസഖി സീതേ, നീ എവിടെയാണു. നിന്റെ ജീവിതേശനെ അടുത്തു വന്നു ജീവിപ്പിക്കു.

സീത—(സംഭ്രമത്തോടുകൂടി അടുത്തു ചെന്നു ഹൃദയത്തിന്മേലും നെററിയിന്മേലും തലോടുന്നു).

വാസന്തി—ഭാഗ്യത്താൽ രാമഭദ്രന്റെ ജീവൻ തിരിച്ചു വന്നു.

രാമൻ— സാന്ദ്രാനന്ദംനല്ലമൃതിമയമാംലേപമെൻദേഹധാതു
സ്ഥാനത്തെല്ലാംപരിചൊടുപിരട്ടുംപടിക്കുള്ളസംഗം
നൂനംതന്നാമത്തുമുടനിനിക്കിന്നുഹോജീവനേകി
ട്ടാനന്ദത്താലപരവിധമാംമോഹമുണ്ടാക്കിടുന്നു(നുൻ)

(ആനന്ദത്താൽ കണ്ണടച്ചുംകൊണ്ടു) സഖി വാസന്തി ഭവതി ഭാഗ്യത്താൽ വർദ്ധിക്കുന്നു.

വാസന്തി—അതെന്താണ്.

രാമൻ—മറെറന്താണ്. ജാനകി പിന്നെയും ലഭിച്ചിരിക്കുന്നു.

വാസന്തി—ദേവ രാമഭദ്ര, അവളെവിടെ.

രാമൻ—(സ്വപ്നസുഖത്തെ നടിച്ചിട്ടു) നോക്കുന്നവർക്കു മുമ്പിൽ തന്നെ ഇരിക്കുന്നില്ലേ.

വാസന്തി—പ്രിയസഖിയുടെ ദുഃഖത്താൽ ദഗ്ദ്ധയായി മന്ദഭാഗ്യയായിരിക്കുന്ന എന്നെ എന്തിനാണിങ്ങിനെ മർമ്മങ്ങളെ ഭേദിക്കുന്ന പ്രലാപങ്ങളെക്കൊണ്ടു പിന്നെയും മോഹിപ്പിക്കുന്നത്.

സീത—ഇനി അകന്നു പോവുക തന്നെ. ചിരസന്താപംകൊണ്ടു സൌമ്യമായി ശീതളമായിരിക്കുന്ന ആര്യപുത്രന്റെ ഈ സ്പർശം വളരെക്കാലത്തെ ദുസ്സഹമായ സന്താപത്തെക്കൂടി വേഗത്തിൽ ശമിപ്പിക്കുന്നുണ്ടെങ്കിലും ഇതുകൊണ്ടു എന്റെ കയ്യ് വജ്രലേപത്താൽ കെട്ടപ്പെട്ടതുപോലെ ഏററവും ജഡമായി വിറെക്കുന്നു.

രാമൻ—ഏതാണു പ്രലാപങ്ങൾ എന്നു പറയുന്നത്.

മുന്നമാപ്പരിണയത്തിലിട്ടവലയത്തൊടൊത്തുപിടിപെട്ടതും
പിന്നെ നല്ലമൃതശീതസംഗമതിനാൽ ചിരം പരിചയിച്ചതും
നന്ദനീയകരകോല്ലസത്തുളസിതുല്യമായ്‌ലവലിതന്നിലും
കന്ദളോപമവുമായതൽക്കരമതാണു കിട്ടിയതു മിന്നു മേ (൪൦)

(എന്നു കയ്യുപിടിക്കുന്നു).

സീത— അയ്യോ കഷ്ടം, ആര്യപുത്രന്റെ സ്പർശംകൊണ്ടു മോഹിതയായിട്ടു ഞാൻ ദുർഘടത്തിലകപ്പെട്ടുപോയി.

രാമൻ— സഖിവാസന്തി, ആനന്ദത്താൽ നിശ്ചേഷ്ടങ്ങളായ ഇന്ദ്രിയങ്ങളോടുകൂടിയ ഞാൻ സന്തോഷപരവശനായിത്തീർന്നിരിക്കുന്നു. അതുകൊണ്ടിവളെ ഭവതി തന്നെ പിടിക്ക.

വാസന്തി— കഷ്ടം, ഇദ്ദേഹത്തിനു ഭ്രാന്തു തന്നെ.

സീത— (സംഭ്രമത്തോടു കൂടി വിടീച്ചു അകന്നുപോകുന്നു).

രാമൻ— അയ്യോ കഷ്ടം, വൈഷമ്യമായല്ലോ, വൈഷമ്യമായല്ലോ.

ജഡമായിളകിവിയർപ്പാർന്നിട്ടമെൻകൈതന്നിൽനിന്നവൾക്കുള്ള
ജഡമായിളകിവിയർപ്പാർന്നിട്ടാമക്കൈതാരൂർന്നിതുപോയല്ലോ ( )

സീത— അയ്യോ കഷ്ടം! അസ്ഥിരമായി വിഷയഗ്രഹണശക്തിയില്ലാതെ പരിഭ്രമിക്കുന്ന കണ്ണുകളോടുകൂടിയ ഇദ്ദേഹം ആത്മാവിനെ പ്രകൃതിസ്ഥമാക്കുന്നില്ലല്ലോ.

തമസ— (സ്നേഹത്തോടും പുഞ്ചിരിയോടും കൌതുകത്തോടും കൂടി നോക്കീട്ട്)

ഇഷ്ടപ്രിയസ്പർശസുഖാൽവിയർത്തുപെട്ടന്നരോമാഞ്ചിതയായിതന്വീ
ഇഷ്ട്യാജലംവായ്വതല്ലിച്ചനവായ്മൊട്ടിട്ടുനില്ക്കുന്നകടമ്പുപോലെ

സീത—(ആത്മഗതം) അയ്യോ ഈ ആത്മാവിന്ന അടക്കമില്ലാത്തതിനാൽ ഭഗവതിയായ തമസ എന്നെ നാണംകെടുത്തും. “നിന്നെ ഇങ്ങിനെ പരിത്യജിച്ചിട്ടും നിനക്കിപ്രകാരമാണല്ലോ അനുരാഗം” എന്നിങ്ങിനെ ഭഗവതി വിചാരിക്കില്ലേ.

രാമൻ—(ചുറ്റുംനോക്കീട്ട) കഷ്ടം എങ്ങുമില്ലതന്നെ. വൈദേഹി ഭവതിനിർദ്ദയയല്ലേ.

സീത—സത്യം, ഞാൻ നിർദ്ദയതന്നെ. അങ്ങയെ ഈ സ്ഥിതിയിൽ കണ്ടിട്ടുകൂടി ഞാൻ ജീവനോടുകൂടി ഇരിക്കുന്നുണ്ടല്ലോ.

രാമൻ—ദേവി പ്രസാദിക്കണെ,ഭവതി എവിടെയാണ. ഈ സ്ഥിതിയിലുള്ള എന്നെ ഉപേക്ഷിക്കയരുത.

സീത— അല്ലയൊ ആര്യപുത്ര, ഇതു കുറെ കീഴ്മേലായപോലെയിരിക്കുന്നുവല്ലോ.

വാസന്തി—ദേവ പ്രസാദിക്കണെപ്രസാദിക്കണെ. അമാനുഷമായ ധൈര്യത്തെ അവലംബിച്ചു അങ്ങ ഏററവും വഞ്ചിതമായിരിക്കുന്ന ആത്മാവിനെ പ്രകൃതിസ്ഥമാക്കണെ.

രാമ—ഇല്ലെ സ്പഷ്ടംതന്നെ, അല്ലെങ്കിൽവാസന്തികൂടി അവളെ കാണാതിരിക്കുന്നതെങ്ങിനെ. ഇത സ്വപ്നമായിരിക്കുമൊ ഞാൻ ഉറങ്ങുകയുമുണ്ടായില്ലല്ലൊ. അഥവാ രാമനെവിട്ടന്നാണ സ്വപ്നമുണ്ടാവുന്നത. പലപ്പോഴുമുണ്ടാകുന്ന സങ്കല്പത്താൽ നിർമ്മിക്കപ്പെട്ട ആ വിപ്രലംഭ ദേവത എല്ലായ്പോഴും എന്റെ കൂടെ ഉണ്ടല്ലൊ.

സീത—നിർദ്ദയയായ ഞാൻതന്നെയാണ ആര്യപുത്രനെ വഞ്ചിച്ചത-

വാസ— ദേവ നോക്കു! നോക്കു.

കണ്ടാലുംഗ്രീഷ്മരാജത്രുടിതമിതുമയൂരന്റെ കാളായസത്തെ
തണ്ടെല്ലാമുമ്പിലെല്ലാമൊടലൊട്ടിതപിഞ്ഛാചാന്യമെന്നുംപരൈഗൗരവ
പണ്ടിരുന്നാണവെട്ടിട്ടകചിറകുമുറിച്ചുജ്വാലന്ദീശയെയും
കൊണ്ടുഭ്രംപൃക്കത്തുമള്ളമരിയരിയതടിതാ:ന്നമേഘംകണ്ടകെ

സീത— (ഭയത്തോടുകൂടി) ആര്യപുത്ര! ഇതാ ഇവൻ താതനെ കൊല്ലുകയും എന്നെ അപഹരിക്കുകയും ചെയ്യുന്നു, രക്ഷിക്കണേ- രക്ഷിക്കണേ-

രാമൻ— (വേഗത്തിൽ എഴുന്നീറ്റ്) എടാ! ഇതെന്റെ പ്രാണങ്ങളേയും സീതയേയും അപഹരിക്കുന്ന പാപി നീ എവിടെ പോകുന്നു.

വാസ— അല്ലയോ രാക്ഷസകുലപ്രളയ ധൂമകേതുവായ മഹാരാജാവേ! ഇപ്പോഴും അവർ അങ്ങയുടെ കോപത്തിന്നു വിഷയമാകുന്നു.

സീത— അയ്യോ, എനിക്കു ബുദ്ധിഭ്രമംവന്നുപോയി.

രാമൻ— ഈ പ്രലാപം ഇപ്പോഴും അൎത്ഥവത്തായി തന്നെ ഇരിക്കുന്നു.

പാരംചേതമൃപംഞ്ഞുള്ളതുനിനച്ചേറ്റംവിനോദത്തെയും
ഭീമാമൎദ്ദവശേനവിസ്മയരസത്തെയുംവളൎത്തതിനെ
പാരാതാൎദ്രയിതായിരാഗമതിനാലെത്തേടുമായ്തീൎന്നുകൈ
പ്പേറില്ലാതതിരറ്റതാമിതിനെമിണ്ടാതെസഹിക്കാവതോ ()

സീത— "അതിരറ്റ" എന്നുള്ളതുകൊണ്ടു അയ്യോ ഞാൻ മന്ദഭാഗ്യയായി കെട്ടുപോയി.

രാമൻ— ഹാ കഷ്ടം!

അന്നസ്സുഗ്രീവസഖ്യംകപിനിവഹബലംജാംബവാനെന്നിവരോമൽ
കുന്നിക്കുംബുദ്ധിവാതാത്മജഗതിനുമൂന്നാംവിശേഷകൎമ്മാതമജന്റെ
നന്നാസ്സ്വാപംചമപ്പാനെഴുമൊരുവിദ്യതാപചക്ഷുണ്ണൻതൻശരംതൊ
ട്ടെന്നീവസ്തുക്കളെത്താതതാരിട്ടുമെവിടെയാണെന്റെ ദേവീ എന്റെകാ

സീത— ഈ വാക്കുകേട്ടിട്ടു എനിക്കു പണ്ടത്തെ [ന്തേ
വിരഹത്തെ ബഹുമാനമായി.

രാമൻ— സഖി വാസന്തി, സുഹൃത്തുക്കൾ രാമനെകാണുന്നതിപ്പോഴും ദുഃഖത്തിന്നു മാത്രമാണ്. എത്ര നേരം ഭവതിയെ കരയിക്കാം. അതുകൊണ്ടു പോകുവാൻ അനുവാദം തരണം.

സീത— (ഉദ്വേഗമോഹത്തോടുകൂടി തമസയെ അവലംബിച്ചിട്ടു) ഭഗവതി തമസേ! ആൎയ്യപുത്രൻ പോകയായിയോ.

തമസ— വത്സേ! സമാശ്വസിക്കു– സമാശ്വസിക്കു– നമുക്കും ആയുഷ്മാന്മാരായ കുശലവന്മാരുടെ വൎഷവൎദ്ധിമംഗളത്തിന്നായിട്ടു ഗംഗാദേവിയുടെ അടുക്കൽ പോക.

സീത— ഭഗവതി പ്രസാദിക്കണേ. ദുൎല്ലഭദൎശനനായിരിക്കുന്ന ഇദ്ദേഹത്തെ കുറച്ചു നേരം കൂടി നോക്കട്ടെ.

രാമൻ— എനിക്കിപ്പോഴും അശ്വമേധത്തിൽ സഹധൎമ്മചാരിണിയായിട്ടു—

സീത— (വിറച്ചുംകൊണ്ടു) ആരാണതു?

രാമൻ— സ്വപ്നംകൊണ്ടുണ്ടാക്കിയ സീതാപ്രതിമയുണ്ട്.

സീത— (ദീർഘശ്വാസത്തോടും കണ്ണീരോടുംകൂടി) ഇപ്പോഴു ണ്ട് ആര്യപുത്രൻ തന്നെ. ആവു, ഇനിക്കു പരിത്യാഗത്താലുണ്ടായ ലജ്ജാകരം വ്യസനത്തിനും ആര്യപുത്രൻ ഉന്മൂലനാശം വരുത്തി.

രാമൻ— അതു നോക്കിട്ടെങ്കിലും ബാഷ്പദിഗ്ധമായ നേത്ര ത്തെ വിനോദിപ്പിക്കട്ടെ.

സീത— ആര്യപുത്രൻ ബഹുമാനിക്കുകയും ജീവലോകത്തി ന്റെ ആശാനിബന്ധനമായ ആര്യപുത്രനെ വിനോദിപ്പിക്കുക യും ചെയ്യുന്ന അവൾ ഭാഗ്യവതി തന്നെ.

തമസ— (പുഞ്ചിരിയോടും സ്നേഹത്തോടും കണ്ണീരോടുംകൂടി ആലിംഗനം ചെയ്തിട്ടു) വത്സേ! ഇതൊരു ആത്മപ്രശംസയാണ്.

സീത— (ലജ്ജയോടുകൂടി തലതാഴ്ത്തി ആത്മഗതം) ഭഗവ തിയാൽ ഞാൻ പരിഹസിതയായി.

വാസന്തി— ഇപ്പോൾ കാണ്മാൻ കഴിഞ്ഞതു ഇനിക്കു ഒരു വലിയ അനുഗ്രഹം തന്നെ. ഇനി പോകുന്ന കാര്യം കർത്തവ്യ കർമ്മങ്ങൾക്കു ഹാനിവരാത്തവിധത്തിലാവാം.

സീത— വാസന്തി ഇനിക്കിപ്പോൾ വിരോധമായി തീർന്നു.

തമസ— വത്സേ, നമുക്കു പോകുക.

സീത— (കഷ്ടത്തോടുകൂടി) അങ്ങിനെ തന്നെ.

തമസ— എങ്ങിനെയാണു പോകുന്നതു. നിനക്കു—

പതിയിൽപ്പതിച്ചപോലുറ്റകണ്ണതിയാൽനീയൊന്നാരുകണ്ണൊടുപ്പാനായ്
അറിയാശ്ലിഷ്ടരൂപ്പാൻമതിയായെയെന്നങ്ങൾതിരിന്നതില്ലല്ലോ

സീത— ഉൽകൃഷ്ടപുണ്യത്താൽ കാണപ്പെട്ട ആര്യപുത്രപാ ദപങ്കജങ്ങൾക്കു നമസ്കാരം. (എന്നു മൂർച്ഛിക്കുന്നു).

തമസ— വത്സേ, ആശ്വസിക്കു, ആശ്വസിക്കു.

സീത— (ആശ്വസിച്ചിട്ടു) മേഘംപൂട്ടാതെ പൂർണ്ണചന്ദ്രനെ എത്രനേരം കാണുവാൻ കഴിയും.

തമസ— കാര്യകാരണവൈചിത്ര്യം ആശ്ചര്യം തന്നെ.

കരുണമൊരുരസം താൻ കാരണത്തിന്റെ ഭേദാൽ
തരമൊരുപലതായിത്തോന്നിനില്ക്കുന്നതത്രേ
നരച്ചുഴിതിരതൊട്ടിട്ടുള്ള ഭേദങ്ങളെല്ലാം
പരമൊരുസലിലത്തിന്റേതതെല്ലാംജലംതാൻ (൪൭)

രാമൻ— വിമാനരാജാവേ! ഇതിലെ ഇതിലെ. (എല്ലാവ രും എഴുനീൽക്കുന്നു)

തമസ— (സീതയോടും) വാസന്തി— (രാമനോടും)

ഈവസുന്ധരയുമെൻറപുത്രരൊടുദേവഗംഗയുമനാവിലം
കേവലംകൌശികവൃത്തമേമമൊടുചേത:ഗോത്രപതിവര്യനാം
ശ്രീവസിഷ്ഠമുനിമുഖ്യനാംഭരതനോയവനന്നിട്ടുമരുന്ധതി
ദേവിയുംതവസുതർക്കുതമ്മൊട്ടുയുള്ളവാകുവാൻവളരെമംഗളം

(എല്ലാവരും പോയി)

മൂന്നാമങ്കം കഴിഞ്ഞു.

---

## നാലാമങ്കം.

---

(അനന്തരം രണ്ടുതാപസന്മാർപ്രവേശിക്കുന്നു.)

ഒരുത്തൻ—സൌധാതകേ നോക്ക ഭഗവാൻ വാല്മീകിയുടെ ആശ്രമപദത്തിൽ വന്നിട്ടുള്ള അനവധി അതിഥിജനങ്ങളെ സല്ക്കരിക്കുന്നതിനുള്ള വട്ടംകൂട്ടൽബഹളംകൊണ്ടുതന്നെ,എന്തെന്നാൽ പേറാറാക്കന്നത്സമൃട്ടാണെന്നാമുഖമെരിക്കുന്നതിനാൽപിട്ടശേഷം മുററുംമേരാൽകടിച്ചാശ്രമമൃഗശാവന്തൂപ്പിതേടുന്നപാഠം [ഞങ്ങിഷ്ഠാരംനെയ്ചറ്റചോറിനിയലുമൊത്തസുഗന്ധത്തിനൊടൊത്തുച്ചേരുന്നല്ലേചീരം ചതഞ്ഞുവേദമിവയാൽവെച്ചുകൂട്ടാൻറഗന്ധം

സൌധാതകി—ഇപ്പോഴും ഈ. വെള്ളത്താടിക്കാർക്കു വിശേഷിച്ചു അനദ്ധ്യായകാരണം സംഭവിച്ചു.

ആദ്യത്തവൻ—(ചിരിച്ചുംകൊണ്ടു)സൌധാതകെ ഗുരുക്കന്മാരിൽഇതാഅസാധാരണമായബഹുമാനകാരണമായിരിക്കുന്നു.

സൌധാതകി—അല്ലയോ ഭാണ്ഡായന,ആ വലിയ വൃദ്ധസമൂഹത്തിൽ പ്രധാനിയായി കീറിപ്പൊളിഞ്ഞ ഒരു വസ്ത്രവും ഉടുത്തു വന്നിരിക്കുന്ന ആ അതിഥിയുടെ പേരെന്താണ.

ഭാണ്ഡായനൻ—ഛേ! എന്തപരിഹാസമാണിത. അതു അരുന്ധതീപുരസ്സരന്മാരായ ദശരഥമഹാരാജാവിൻെറ ഭാര്യമാരെ ഋശ്യശൃംഗാശ്രമത്തിങ്കൽ നിന്നു കൊണ്ടുവന്നിരിക്കുന്ന ഭഗവാൻ വസിഷ്ഠനല്ലെ. അതിനെന്താണ താൻ ഈ ഭ്രാന്തുപറയുന്നത.

സൌധാതകി—ഏ, വസിഷ്ഠനൊ.

ഭാണ്ഡായനൻ—അതെ.

സൌധാതകി—എന്നാൽഞാൻ അതൊരുപുലിയോ ചെന്നായയൊ ആണെന്നാകുന്നുവിചാരിച്ചത.

ഭാണ്ഡായനൻ—ഛേ! എന്താണീപറയുന്നത.

സൌധാ—ഇദ്ദേഹം വന്നുടനെ സാധുവായ നമ്മുടെ ആ പശുക്കിടാവിനെ കുറുമുറും എന്നു കടിച്ചു തിൻകയിച്ചു

ഭാണ്ഡാ—മധുപർക്കം മാംസത്തോടുകൂടി വേണമെന്നുള്ള വേദവാക്യത്തെ ബഹുമാനിച്ചു അതിഥിയായി വരുന്ന ഒരു ശ്രോത്രിയന്നു ഗൃഹസ്ഥന്മാർ ഒരു പശുക്കിടാവിനെയോ ഒരു നല്ല കാളയെയോ ഒരു വലിയ ആടിനെയോ കൊടുക്കണമെന്നു നിയമകൎത്താക്കന്മാർ തീൎച്ചയാക്കീട്ടുള്ളതാണു.

സൌധാ—എടോ താൻ ഇപ്പോൾ തോററു.

ഭാണ്ഡാ—എങ്ങിനെയാണതു.

സൌധാ—വസിഷ്ഠനാം കൂട്ടരും വന്നപ്പോൾ പശുക്കിടാവിനെ കൊന്നു. ഇപ്പോൾ വന്ന രാജൎഷിയായ ജനകന്നു ഭഗവാൻ വാല്മീകി തൈരും തേനും കൊണ്ടുമാത്രം മധുപർക്കം കൊടുത്തു പശുക്കിടാവിനെ കൊല്ലാതെ കഴിച്ചുവല്ലൊ. അതെങ്ങിനെയാണു.

ഭാണ്ഡ—മാംസം ഉപേക്ഷിച്ചിട്ടില്ലാത്തവൎക്കാണു ഋഷികൾ ഈ വിധി വിധിച്ചിട്ടുള്ളതു. തത്രഭവാനായ ജനകൻ മാംസം ഉപേക്ഷിച്ചിരിക്കുന്നൊരാളാണല്ലൊ.

സൌധാ—അതിന്നെന്താണു കാരണം.

ഭാണ്ഡ—അദ്ദേഹം അപ്രകാരമിരിക്കുന്ന സീതാദേവിയുടെ കഷ്ടകാലത്തെ കേട്ടുടനെ വാനപ്രസ്ഥാശ്രമത്തെ അംഗീകരിച്ചു ഇപ്പോൾ കുറെ സംവത്സരമായി ചന്ദ്രദ്വീപതപോവനത്തിൽ തപസ്സുചെയ്തുകൊണ്ടുള്ള ഇരിപ്പാണു.

സൌധ—എന്നാൽ ഇപ്പോൾ ഇവിടെ വരാനെന്താണു സംഗതി.

ഭാണ്ഡ—പണ്ടത്തെ പ്രിയസുഹൃത്തായിരിക്കുന്ന ഭഗവാൻ വാല്മീകിയെ കാണ്മാനായിട്ടാണു.

സൌധാ—അദ്ദേഹത്തിന്റെ സംബന്ധിനികളും അദ്ദേഹവും തമ്മിൽ കണ്ടുവൊ ആവൊ.

ഭാണ്ഡ—വൈദേഹനെ അങ്ങോട്ടുചെന്നു കാണണമെന്നു പറവാനായി ഭഗവാൻ വസിഷ്ഠൻ ഭഗവതിയായ അരുന്ധതിയെ ഇപ്പോൾതന്നെ കൌസല്യാദേവിയുടെ അടുക്കലേക്കയച്ചിട്ടുണ്ടു.

സൌധ—വൃദ്ധന്മാരായ ഇവർ തമ്മിൽ ചേൎന്നതുപോലെ ചെറുപ്പക്കാരായ നമുക്കും ഒന്നിച്ചുകൂടി അനദ്ധ്യായ മഹോത്സവത്തെ കളിച്ചു ബഹുമാനിക്കുക (എന്നു ചുററിനടക്കുന്നു.)

ഭാണ്ഡ—ഇതാ ബ്രഹ്മജ്ഞനായി പുരാണരാജൎഷിയായിരിക്കുന്ന ജനകൻ ഭഗവാന്മാരായ വസിഷ്ഠനേയും വാല്മീകിയേയും വന്ദിച്ചുകഴിഞ്ഞു ഇപ്പോൾ ആശ്രമത്തിന്നു പുറത്തുള്ള വൃക്ഷത്തിന്റെ ചുവട്ടിൽ ഇരിക്കുന്നു, ഇദ്ദേഹം.

ഉൽക്കമ്പനിശ്വസിതാദ്ദുഃഖത്താലേതപിച്ചുവാഴുന്ന
ഊഷ്മക്കൊട്ടമൃഷ്ഠിൽകൃതമുവാസ്സണ്ണോരവഹിച്ചോന്നതുപോലെ (൨

(എന്നു രണ്ടാളും പോയി.)

വിഷ്കംഭം കഴിഞ്ഞു.

---

(അനന്തരം ജനകൻ പ്രവേശിക്കുന്നു.)

ജനകൻ—

അത്യന്തംഘോരമായിങ്ങഴലകമതുപൂണ്ടാകമാറേകമോമൽ
പുത്രിക്കുണ്ടായൊരാത്രക്കൻദുരിതമതുവിചാരിച്ചുവാഴുന്നദുഃഖം
നിത്യന്നാളെത്രപോയീടിലുമിഹനവമായ്ക്കൂറിടാതിടുന്നു
ചിത്തേമർമ്മംപിളക്കുന്നിതുപലമതുനല്ലിച്ചപാറിംപോലഘോരമേ

കഷ്ടം വാൎദ്ധക്യംകൊണ്ടും ദുഃഖംകൊണ്ടും പരാകസാന്ത പനങ്ങൾതുടങ്ങി ദുസ്സഹമായ ഓരോ തപസ്സുകൾ വളരെചെയ്തുകൊണ്ടും ചോരയും മാംസവും മുഴുവനും പോയി യാതൊരുപകാരവുമില്ലാതായിരിക്കുന്ന എന്റെ ഈ കെട്ട ശരീരം ഇനിയും നശിക്കുന്നില്ലല്ലോ. ആത്മഘാതികൾ സൂൎയ്യോദയരഹിതമായ അന്ധതാമിസ്രനരകത്തെ പ്രാപിക്കേണ്ടിവരുമെന്നും ഋഷികൾ പറയുന്നു. എപ്പോഴും വിചാരിക്കയാൽ ഒരു സമയത്തും മനസ്സിൽനിന്നു വിട്ടുപോകാതെ എന്നും പുതിയതെന്നപോലെ ദുസ്സഹമായിരിക്കുന്ന കഠിനമായ എന്റെ ഈ ദുഃഖം അനവധി സംവത്സരം കഴിഞ്ഞിട്ടും ശമിക്കുന്നില്ല. അല്ലയോ വത്സേ ദേവയജനസംഭവയായ സീതേ, ഇനിക്കു ലജ്ജകൊണ്ടു ഇഷ്ടംപോലെ കരയുന്നതിനാകൂടി നിവൃത്തിയില്ലാത്തവിധം ഇത്ര കഷ്ടമായിപ്പോയല്ലോ നിന്റെ ജാതകഫലം. ഹാ ഹാ പുത്രി.

ഒട്ടുംചിന്തിച്ചിടാതെബാലൊരുനിയമവുമില്ലാതെകണ്ടുംചിരിച്ചും
ചട്ടറ്റല്പംമുളച്ചീടിനചിലചിലസദ്ദന്തമൊട്ടൊട്ടുകണ്ടും
പെട്ടെന്നാറാംപൊഴിച്ചുംമധുരമൊഴികളസ്പഷ്ടമായിട്ടമ്പും
കുട്ടിക്കാലത്തെഴുംനിൻകളമുഖകമലംപേർത്തുമിന്നോർത്തിടുന്നു (൪)

ഭഗവതി ഭൂമിദേവി സത്യമായിട്ടും ഭവതി വളരെ കഠിന ഹൃദയയാണു.

ഋഷ്യശൃംഗമുനിമാർവസിഷ്ഠമുനിപത്നിമുഖ്യകളേത്തും
പെണ്മക്കളുമതിനേശനാമഹിമകണ്ടെഴുന്നൊരവൾതന്നെനീ
അശ്വിവിദ്യകളെവാക്കുപോലെയിറപൊറുദൈവമവർപോലവൾ
നിഷ്ഠമാമകൾതഥാനശിച്ചതുസഹിപ്പതെങ്ങിനെസഹായണോ (൫)

അണിയറയിൽ—ഭഗവതിയും മഹാദേവിയും ഇതിലെ എ
ഴുന്നെള്ളാം.

ജന—(നോക്കീട്ടു) എന്റെ ഗൃഹ്യവഹ്നികളെ നിച്ചുകൊടുത്തുംകൊ
ണ്ടു അരുന്ധതീ ഭഗവതിയല്ലേ ഈ വരുന്നതു. (എഴുനീററ) ആ
രെയാണു പിന്നെ മഹാദേവി എന്നു പറയുന്നതു കേട്ടതു. (നോ
ക്കീട്ടു) ഹാ ദശരഥമഹാരാജാവിന്റെ ധർമ്മദാരങ്ങളും എന്റെ
പ്രിയസഖിയുമായ കൌസല്യയാണൊ ഇതു. അവളാണു ഇവൾ
എന്നു ആരു വിചാരിക്കും.

ഇത്തമ്മപ്പൊല്പാംദശരഥഗൃഹേശ്രീകണക്കെസ്സുസൌഖ്യം
പാർത്തുശ്രീയാനുപമവെറുതെയാണെന്തങ്ങാനതാംഗി
ആത്ത്യാർത്തിത്തുള്ളാവള്ളിവണ്ണമിന്നുടൻതോന്നിടുമെ
റോത്താൽമാറീമുഴുവനധുനാകാണെക്കുഹാകാലഭേദം (൩)

ഇതു വേറെ ഒരു വല്യതായകഷ്ടമായിരിക്കുന്നു.

പണ്ടിഹകുന്നിന്മെയ്യുത്തുഷ്ണമഹോത്സവമതായെറിവൾതന്നെ
കണ്ടിട്ടുകൈനുത്തുമുറിമേൽകൊണ്ടിട്ടുമാക്കുമാറെന്നവിധമായ്യോ (൪)

(അനന്തരം അരുന്ധതിയും കൌസല്യയും കഞ്ചുകിയും പ്ര
വേശിക്കുന്നു.)

അരുന്ധതി—ഞാൻ പറഞ്ഞില്ലേ വൈദേഹനെ അങ്ങോ
ട്ടു ചെന്നു കാണണമെന്നു നിങ്ങളുടെ കുലഗുരു പറഞ്ഞിരിക്കുന്നു
എന്നു. അതുകൊണ്ടുതന്നെയാണു എന്നെ പറഞ്ഞയച്ചതു. പി
ന്നെ എന്താണു ഇടക്കിടയ്ക്കു ഇങ്ങിനെ കലശലായി ശങ്കിക്കുന്നതു.

കഞ്ചുകി—ദേവി! ധൈര്യത്തെ അവലംബിച്ചാലും. ഭഗവാൻ
വസിഷ്ഠന്റെ കല്പനയെ അനുസരിക്കാതിരിക്കുന്നതു ശരിയല്ല.

കൌസല്യ—ഇങ്ങിനെയുള്ള കാലത്തു മിഥിലാധിപനെ
കാണുക എന്നുള്ള കഥ വിചാരിക്കുമ്പോൾ എല്ലാ ദുഃഖങ്ങളും ഒ
ന്നിച്ചുവരികയാൽ ദൃഢബന്ധം പൊട്ടിപ്പോയിരിക്കുന്നതായ എന്റെ
ഹൃദയത്തെ നേരെ നിർത്തുന്നതിന്നു എനിക്കു ശക്തിയുണ്ടാകുന്നില്ല.

അരുന്ധതി— അങ്ങിനെ തന്നെയാണു.

സൽബന്ധുവേർപിരികിലുള്ളഴൽമനോഘനാ
ൾക്കപ്പോഴുമുള്ളിലൊഴിയാതൊഴുകീടിലും കേൾ
ഉൾപ്രേമമുള്ളജനമങ്ങണകിൽസഹിക്കാ
തപ്പോളതുള്ളൻപലകൈവഴിയായൊലിക്കും (൫)

കൌസ— വത്സയായ ആ വധുവിന്റെ കഥ ഇങ്ങിനെ
ആയിപ്പോയിട്ടു ഇനി ഞാൻ ആ രാജർഷിയുടെ മുഖത്തു എങ്ങി
നെയാണു നോക്കുന്നതു?

അരുന്ധതി—

ഗുരുവിയാജ്ഞവല്ക്യൻ കൃപകൊണ്ടുവേദമ
തിനെ വേണ്ടപോലിഹ പഠിപ്പിച്ചിരുന്നവൻ
ജനകാന്വയത്തിനുടെ മൗലിരത്നമാം
ജനകന്നു നിന്നുടയ ബന്ധുവല്ലയോ? (൯)

കൌസ— ഇദ്ദേഹം മഹാരാജാവിന്റെ ഹൃദയാനന്ദവും, വത്സയായ വധുവിന്റെ അച്ഛനായ ആ രാജർഷിയാണ്. ഹാ കഷ്ടം ഹാ കഷ്ടം! ഇനിക്കിപ്പോൾ കഴിഞ്ഞതുപോലെ ഓർമ്മവരുന്നു. ആനന്ദപരിപൂരിതമഹോത്സവമായ ആ ദിവസത്തിൽ— ഹാ! ഈശ്വരാ! അതൊക്കെ പോയല്ലോ.

ജന— (അടുത്തുചെന്നിട്ട്) ഭഗവതി അരുന്ധതി വൈദേഹനായ സീരധ്വജൻ അഭിവാദ്യം ചെയ്യുന്നു. [നിൻ

പാതിവ്രത്യശുദ്ധതേജോനിധി പവിത്രതക്കൊക്കെമാചാര്യനാം [ഭർത്തൃ
ഭർത്താവും നിൻവിശുദ്ധിക്കുശേഷമേയവഴിയെന്നോർത്തിഴലോകവ
ന്ദ്യാലോകത്രയത്തിൽശുഭമിളനിലമേൽതാണുവന്ദിച്ചിടുന്നേൻ
പ്രത്യൂഷകാല്യത്തിനെപ്പോലയിഭഗവതിഹേ ധന്യരാം ദേവിനിന്നെ

അരു— അത്യൽകൃഷ്ടമായ തേജസ്സ് അങ്ങയുടെ ബുദ്ധിയെ പ്രകാശിപ്പിക്കട്ടെ. മഹോഗ്ഗണത്തെ അതിക്രമിച്ച ശോഭിക്കുന്ന ഈ ഭഗവാനും അങ്ങയെ ശുദ്ധീകരിക്കട്ടെ.

ജന— ആര്യഗൃഷ്ടേ, പ്രജാപാലന്റെ മാതാവിനു കുശലം തന്നെയല്ലേ?

കഞ്ചു— (ആത്മഗതം) ഞങ്ങളെ ഇതിലധികം ഇനി ശകാരിപ്പാൻ പാടില്ല. (പ്രകാശം) അല്ലേ- രാജർഷേ! ഈ ദുഃഖം കൊണ്ടുതന്നെ വളരെ കാലമായിട്ടു രാമഭദ്രന്റെ മുഖദർശനത്തെ ഉപേക്ഷിച്ചിരിക്കുന്ന അതി ദുഃഖിതയായ ദേവിയെ ഇവിടുന്നു പിന്നെയും ദുഃഖിപ്പിക്കരുതേ. രാമഭദ്രനും അല്പബുദ്ധികളായ പൌരന്മാർ അഗ്നിശുദ്ധിയെ വിശ്വസിക്കാതെ പരത്തിയ കുത്സിതമായ അപവാദത്താലാണ് ഈ കടുപ്പം ചെയ്തതു.

ജന— ഛീ എന്റെ പുത്രിയുടെ ശുദ്ധി പരീക്ഷിപ്പാൻ അഗ്നിയോ? കഷ്ടം! ഇപ്രകാരം പറയുന്ന ഈ പൌരന്മാർ രാമനാൽ പരിഭൂതനായിരിക്കുന്ന എന്നെ പിന്നെയും പരിഭവിപ്പിക്കുന്നു.

അരു— (ദീർഘശ്വാസമിട്ടിട്ടു) അങ്ങിനെ തന്നെയാണതു. അഗ്നി എന്നതു വത്സയെ വിചാരിക്കുമ്പോൾ വളരെ നിസ്സാരമായ അക്ഷരങ്ങളാണ്. ശുദ്ധിയുടെ കാര്യത്തിൽ സീതതന്നെയാണു മേലെ. ഹാ വത്സേ!

നീ ഇപ്പോൾ എവിടെയാണു. വിവാഹശ്രീയാകുന്ന മുഖ്യാഭരണത്തോടുകൂടിയും മനോഹരമായും നിർമ്മലമായും ഉള്ള മന്ദഹാസത്തോടുകൂടിയും ഇരിക്കുന്ന നിന്റെ മോഹനമായ മുഖകമലത്തെ ഞാൻ സ്മരിക്കുന്നു. അല്ലയോ വത്സേ ഏററവും ശോഭിച്ചിരിക്കുന്ന ചന്ദ്രനിൽ നിന്നു ജനിക്കുന്ന ചന്ദ്രികപോലെ സൌന്ദര്യമുള്ള അംഗങ്ങളാൽ ഇനിയും എന്റെ ഉത്സംഗത്തെ ശോഭിപ്പിച്ചാലും "ഇവൾ മഹാകുലത്തിലുണ്ടായ യോഗ്യന്മാർക്കൊക്കെ വധുവായിരിക്കട്ടെ. നമുക്കു ജനകസംബന്ധം ഹേതുവായിട്ടു ഇവൾ പുത്രിതന്നെയാണു" എന്നു മഹാരാജാവു എപ്പോഴും പറയാറുണ്ടു.

കഞ്ചു— ദേവി പറയുന്നതു ശരിയാണു.

ഭരതനെയുതോൾമക്കളിലാമഹാരാജേന്ദ്രനവരെയാണിച്ചും
സ്വാമിനിനാലുവധൂക്കളിലോമനയാംസീതയെയുമതുപോലെ

ജന— ഹേ പ്രിയസഖി! മഹാരാജദശരഥൻ അങ്ങിനെ തന്നെയാണു, എല്ലാപ്രകാരത്തിലും ഹൃദയംഗമനായ അദ്ദേഹത്തെ ഞാൻ എങ്ങിനെ മറക്കും?

ജാമാതാവിന്നടുത്തുള്ളവർകളെയിഹപൂജിച്ചു കന്യാപിതാക്ക
ന്മാർമോഹിച്ചാലിതിന്നുതുടർന്നടവടിനേരമെറിച്ചായിരുന്നു
ശ്രീമാനങ്ങേവമായീജവമതിയൊരുസംബന്ധവിത്തുംനശിച്ചു
കാമസ്നേഹസോദമാമിന്നകമതിലിരിപ്പിന്നമേനിന്ദ്യമേററം

കൌസ— വത്സേ ജാനകി! ഞാൻ എന്തു ചെയ്യേണ്ടു? ഉറപ്പുള്ള വജ്രബന്ധം കൊണ്ടു ഇളക്കം വരാതെ ചേർന്നിരിക്കുന്ന ഹതജീവിതം ഭാഗ്യഹീനയായ എന്നെ വിട്ടുപോകുന്നില്ലല്ലോ.

അരു— ആശ്വസിക്കു. രാജപുത്രി! എപ്പോഴും ഇങ്ങിനെ കരഞ്ഞാലൊ. പിന്നെ ഋശ്യശൃംഗാശ്രമത്തിങ്കൽവെച്ചു നിങ്ങളുടെ കുലഗുരു പറഞ്ഞതു ഓർമ്മയില്ലെ. അതുകൊണ്ടു ഏററം താമസിക്കാതെ നമുക്കു മംഗളം സംഭവിക്കും.

കൌസ— ഭഗവതി, മോഹത്തിന്നു ഒന്നും വഴിയില്ലാതായി.

അരു— ഹേ രാജപുത്രി! അതു അസത്യമാണെന്നു നീ വിചാരിക്കുന്നുവൊ. നല്ല ക്ഷത്രിയകുലത്തിൽ ജനിച്ചവളേ! നീ മറിച്ചൊന്നും വിചാരിക്കേണ്ട, അതു വരാൻപോകുന്നതു തന്നെയാണു.

ഋതമിയലാതല്ലോസംശയംബ്രഹ്മതേജം
വിരവൊടുവിളയാടുംവിപ്രരോതുന്നവാക്കിൽ
പരമവരുടെഗീരിൽദ്ധ്യായാംലക്ഷ്മിനിത്യം
മതവുമവരതല്ലോവ്യർത്ഥമാവോരുവാക്യം (൧൫)

(അണിയറയിൽ കളകളം കേൾക്കുന്നു)

എല്ലാവരും ചെവിടോൎക്കുന്നു.

ജന — ഇന്നു ശിഷ്ടാനദ്ധ്യായമാകയാൽ ഒരു ശങ്കകൂടാതെ കളിക്കുന്ന കുട്ടികളുടെ ലഹളയാണിതു.

കൌസ — സൌഖ്യം സുലഭമായിട്ടുള്ള കാലംതന്നെയാണു കുട്ടിക്കാലം. ഐ! ഇവരുടെ മദ്ധ്യത്തിൽ നില്ക്കുന്ന ഈ കുട്ടി ഏതാണ്? രാമഭദ്രന്റെ കാന്തികൊണ്ടു ഏററവും ശോഭിക്കുന്നവനായും ബാലവും സൌന്ദൎയ്യവും മാൎദ്ദവവും ഉള്ള അംഗങ്ങളോടുകൂടിയവനായുമിരിക്കുന്ന ഇവൻ എന്റെ കണ്ണുകളെ തണുപ്പിക്കുന്നു.

അരു — (സന്തോഷാശ്രുക്കളോടുകൂടി ആത്മഗതം) ഇതുതന്നെയാണു ഭാഗീരഥി പറഞ്ഞ ആ കണ്ണിന്നമൃതമായ സ്വകാൎയ്യവൎത്തമാനം. ആയുഷ്മാന്മാരായ കുശലവന്മാരിലാരാണിതെന്നറിയുന്നില്ല.

ജന —

നീചനിമജ്ജനിറൻശിഖണ്ഡശുഭമണ്ഡനൻമുനികുമാരരിൽ
ചേലെഴുന്നതനുശോഭകൊണ്ടിവലക്ഷ്മിപോലഴകുചേൎപ്പവൻ
ബാലഭാവമൊടുവന്നിടുന്നരഘുവത്സനാംശിശുകമാരനെ
ഒപ്പോലെ കണ്ടുമമ കണ്ണിണക്കമൃതാഞ്ജനംപോലിതാഭവേ

കഞ്ചു — ഈ കുട്ടി ഒരു ക്ഷത്രിയ ബ്രഹ്മചാരിയാണെന്നു തോന്നുന്നു.

ജന — അങ്ങിനെതന്നെയാണ്. എന്തെന്നാൽ,

കങ്കപത്രമതുപൂൎവ്വമതാട്ടിഷുധിരണ്ടുപിന്നിലപരസ്ഥലെ
ശോഭിതോരസി വിളങ്ങിടുന്നരുരുതന്റെതോലതയിലിന്നഹോ
കാങ്കപുൽപ്പുരട്ടുകൊണ്ടുകെട്ടിയചുവന്നവസ്ത്രമഥവില്ലൊടം
തങ്കമത്തിലൊരുപൈപ്പലവടിയുമുണ്ടുനല്ലജപമാലയും (൨൦)

ഭഗവതി അരുന്ധതി, ഈ കുട്ടി ഏതാണെന്നാണു വിചാരിക്കുന്നതു.

അരു — ഞങ്ങൾ ഇപ്പോൾ വന്നേ ഉള്ളു.

ജന — ആൎയ്യ ഗൃഷ്ടി, ഇനിക്കിതറിവാൻ വളരെ താല്പൎയ്യമുണ്ടു. അതുകൊണ്ടു ഭഗവാൻ വാൽമീകിയോടുതന്നെപോയി ചോദിക്കു. "വത്സനെ കാണ്മാൻ കൊതിച്ചുംകൊണ്ടു ചില വൃദ്ധന്മാർ ഇവിടെ ഇരിക്കുന്നുണ്ടു" എന്നു ആ കുട്ടിയോടും പറയു.

കഞ്ചു — കല്പനപോലെ (എന്നു പോയി)

കൌസ — എന്താണു കുട്ടി പറയുന്നതു? "ഞാൻ ഇതാ വരുന്നു" എന്നോ.

അരു — ഇങ്ങിനെയുള്ളവരുടെ സ്വഭാവം മറിച്ചു വരാൻ പാടില്ലല്ലോ.

കൊണ്ടിരിക്കുന്നില്ലാകൃതിയുമഴകുമത്തെന്നാലിക്കുന്നവാക്കം
കൊണ്ടാട്ടംതാഴ്മയുംയോഗ്യതകളുമറ്റുതാൻദൈവമേ ചഞ്ചലത്വം
പ്പെണ്ടെഞ്ചിത്തം പരന്നെന്നറിയവഴിയതിലെ പോവതെന്തേവമി
[പ്പോൾ

കൌസ — ഉണ്ണി, നിന്റെ അമ്മയുണ്ടൊ, അച്ഛനെ ഓൎമ്മ [യുണ്ടൊ.

ലവൻ — ഇല്ല.

കൌസ — എന്നാൽ ഉണ്ണി ആരുടെയാണ?

ലവൻ — ഭഗവാൻ വാല്മീകിയുടെയാണ.

കൌസ — അല്ലയൊ വത്സ, പറയേണ്ടത പറയു.

ലവൻ — ഇനിക്കിത്ര മാത്രമെ അറിവുള്ളു.

(അണിയറയിൽ) ഹൊ ഹൊ പടജ്ജനങ്ങളെ! നിങ്ങളാരും ഈ ആശ്രമത്തിന്നടുത്തുള്ള സ്ഥലത്തെ ആക്രമിക്കരുതെന്ന കുമാരനായ ചന്ദ്രകേതു കല്പിക്കുന്നു.

അരുന്ധതിയും ജനകനും — നന്നായി — അശ്വമേധത്തിന്നുള്ള കുതിരയെ രക്ഷിപ്പാനായി വന്നിരിക്കുന്ന വത്സനായ ചന്ദ്രകേതുവിനെ നമുക്ക ഇന്ന കാണാം. ഇത ഒരു സുദിവസംതന്നെ.

കൌസ — വത്സലക്ഷ്മണന്റെ പുത്രൻ കല്പിക്കുന്നു എന്നിങ്ങിനെ അമൃത പോലെ മനോഹരങ്ങളായിരിക്കുന്ന അക്ഷരങ്ങൾ കേൾക്കുന്നു.

ലവൻ — ആൎയ്യ, ചന്ദ്രകേതു എന്ന പറയുന്നത ആരാണ?

ജന — ദശരഥപുത്രന്മാരായ രാമലക്ഷ്മണന്മാരെ അറിയുമൊ?

ലവൻ — അവർ രാമായണകഥാപുരുഷന്മാരല്ലെ?

ജന — എന്നാൽ ആ ലക്ഷ്മണന്റെ മകനായ ചന്ദ്രകേതുവിനെ എങ്ങിനെയാണ അറിയാതെ വന്നത?

ലവൻ — എന്നാൽ അദ്ദേഹം രാജൎഷിയായ മൈഥിലന്റെ പൌത്രനായ ഊൎമ്മിളാ പുത്രനാണ.

അരു — (ചിരിച്ചുംകൊണ്ട) കഥയുടെ അറിവ നല്ലവണ്ണം കാണിച്ചു കുട്ടി

ജന — ഉണ്ണിക്ക ഈ കഥ അത്രനിശ്ചയമുണ്ടെങ്കിൽ ഞാൻ ചിലത ചോദിക്കാം. ആതിനുത്തരം പറയൂ. ആ ദശരഥാത്മജന്മാരുടെ പുത്രന്മാരുടെ പേര എന്തെല്ലാമാണ? ഏതേത ഭാൎയ്യമാരിൽ ജനിച്ചവരാണ അവര?

ലവൻ — ആ ഭാഗം കഥ ഞാനും വേറെ ആരും ഇതുവരെ കേട്ടിട്ടില്ല.

ജന — അത കവി ഉണ്ടാക്കിട്ടില്ലെ.

ലവൻ— ഉണ്ടാക്കീട്ടുണ്ട. പുറത്തായിട്ടില്ല. അതിലെ രസമുള്ളതായ ഒരു ഭാഗം അഭിനയിപ്പിക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടി വേറെ ഒരു പ്രബന്ധമാക്കിയുണ്ടാക്കി അത ഭഗവാൻ വാല്മീകി സ്വന്തകയ്യക്ഷരത്തിൽ എഴുതി തൌൎയ്യത്രിക സൂത്രകാരനായ ഭരതമുനിക്കയച്ചു.

ജന—എന്തിനായിട്ടാണത?

ലവൻ— ആ ഭഗവാൻ അത ദേവസ്ത്രീകളെക്കൊണ്ട അഭിനയിപ്പിക്കും എന്ന വെച്ചിട്ടാണ.

ജന—ഇതിലൊക്കെ എന്തോ ഒരർത്ഥമുള്ളതുപോലെ തോന്നുന്നു.

ലവ—ഭഗവാൻ വാല്മീകിക്ക അതിൽ കലശലായിട്ട താല്പൎയ്യമുണ്ട. വളരെ വിശ്വാസമുള്ള ചിലരുടെ കയ്യിൽ കൊടുത്താണ പുസ്തകം ഭരതാശ്രമത്തിലേക്കയച്ചിട്ടുള്ളത. വഴിക്ക യാതൊരു തടസ്ഥവും ഉണ്ടാവാതിരിപ്പാൻ ചാപപാണിയായ എന്റെ ഭ്രാതാവിനേയും കൂടെ അയച്ചിട്ടുണ്ട.

കൌസ— ഉണ്ണിക്കു ഭ്രാതാവും ഉണ്ടോ?

ലവ—ഉണ്ട ആൎയ്യനായ അദ്ദേഹത്തിന്ന കുശനെന്നാണ പേര.

കൌസ— ജ്യേഷ്ഠൻ എന്നല്ലെ പറയേണ്ടത?

ലവൻ— അതിനെ തന്നെയാണ. പ്രസവക്രമം കൊണ്ട അദ്ദേഹം ജ്യേഷ്ഠൻ തന്നെയാണ.

ജന— ആയുഷ്മാന്മാരായ നിങ്ങൾ എരട്ട പെററവരാണൊ.

ലവൻ— അതെ.

ജന—ആകട്ടെ. ആ കഥാ പ്രബന്ധത്തിന്റെ അവസാനം എങ്ങിനെയാണെന്ന പറയൂ.

ലവൻ—പൌരന്മാർ പരത്തിയ മിഥ്യാപവാദം ഹേതുവായിട്ട വളരെ വ്യസനിച്ച രാജാവിനാൽ ത്യജിക്കപ്പെട്ട ദേവയജന സംഭവയായ സീതയെ, പ്രസവം വളരെ സമീപിച്ചിരിക്കുന്ന സമയത്ത തനിച്ച കാട്ടിലാക്കി ലക്ഷ്മണൻ തിരിച്ചുപോന്നു എന്നാണ.

കൌസ— ഹാ വത്സ മുഗ്ദ്ധചന്ദ്രമുഖി, ഏകാകിനിയായ നിന്റെ പൂവു പോലെയുള്ള ശരീരത്തിന്നുണ്ടായ ദൈവദുൎവ്വിലാസത്തിന്റെ അവസാനം എന്താണൊ?

ജന— ഹാ വത്സെ!

ഭാരമേററതതികഠിനമായപ്രകാരത്തിലുള്ള
പ്പാരംപെത്തൻപരിഭവമതുംപേറുനോവുംപൊറാതെ
നേരിട്ടോരോമൃഗനിവഹംകണ്ടുപേടിച്ചുദീനം
പാരാതെത്തന്നെപ്പലകുറിവിളിച്ചന്നുനീകേണിരിക്കും. (൨൩)

കിൽ ചെന്നിന്ന പോകുന്നതായ ഈ ആശ്ചൎയ്യത്തെ നമുക്ക നോക്കുക.

അരു—ചപലന്മായ ആ ഉണ്ണി ദൂരെയായി. ഇനി എങ്ങിനെയാണ കാണേന്നത.

കഞ്ചു—(പ്രവേശിച്ചിട്ട) "അവസരംപോലെ നിങ്ങൾ തന്നെ ചെന്നു അതറിയിപ്പാൻ പാടുള്ളു" എന്നാണ ഭഗവാൻ വാല്മീകി അരുളി ചെയ്തത.

ജന—ഇതിൽ അതി ഗംഭീരമായി എന്തോ ഒന്നുണ്ട. ഭഗവതി അരുന്ധതി, സഖി കൌസല്യേ, ആൎയ്യഗൃഷ്ടേ, നമുക്ക പോയി ഭഗവാൻവാല്മീകിയെകാണുക. (എന്നാവൃദ്ധന്മാരൊക്കെപോയി)

വടുക്കൾ—കുമാര, ആശ്ചൎയ്യമായ ഇത കാണെ.

ലവൻ—ഞാൻ കാണുകയും അറികയും ചെയ്തു. ഇത അശ്വമേധത്തിനുള്ള കുതിരയാണ.

വടുക്കൾ—അതെങ്ങിനെയാണ അറിഞ്ഞത?

ലവൻ—മൂഢന്മാരെ, നിങ്ങൾ അശ്വമേധ പ്രകരണത്തിൽ വായിച്ചിട്ടില്ലെ, നൂറ കവചധാരികളേയും നൂറ ദണ്ഡധാരികളേയും നൂറ തൂണീരധാരികളേയും രക്ഷിതാക്കളായി കണ്ടാലും—ഈ സൈന്യത്തിൽ ഓരോഎന്നതിന്റെ സംഖ്യ ഇതതന്നെയായിരിക്കും. ഞാൻപറഞ്ഞതവിശ്വാസമായില്ലെങ്കിൽപോയി ചോദിക്കു.

വടുക്കൾ—ഹേ ഹേ, ഈ കുതിര എന്തൊരാവശ്യത്തിന്നാണ നാലുപുറവും ആളുകൾ ചുറ്റികൊണ്ട നടക്കുന്നത.

ലവൻ—(അസൂയയോടുകൂടി ആത്മഗതം) അത്ത, അശ്വമേധം എന്നത വിശ്വവിജയികളായ ക്ഷത്രിയൎക്ക ഉൽകൎഷഫലമായും സൎവ്വ ക്ഷത്രിയ പരിഭാവിയായും പ്രാധാന്യത്തിന്റെ മാറുറപ്പ നോക്കുന്ന കല്ലായും ഉള്ള ഒന്നാണ.

(അണിയറയിൽ)

ശ്രീക്കൂട്ടമിക്കുതിരയൊത്തപതാകവീൎത്തും
ലോകെപരത്തുവതിനുള്ളപരസ്യമല്ലൊ
ആകെ ദ്ദശാസ്യകുലമാശുമുടിച്ചസപ്ത
ലോകൈകവീരനുടെയാണിവയിന്നതോൎത്തും (വ. തി)

ലവൻ—(വ്യഥയോടുകൂടി എന്നപോലെ) അഹോ! കോപാഗ്നിയെ വൎദ്ധിപ്പിക്കുന്നതായിരിക്കുന്നു ഈ അക്ഷരങ്ങൾ.

വടുക്കൾ—എന്താണവർപറയുന്നത, കുമാരൻവിദ്വാൻതന്നെ.

ലവൻ—ഭോ, ഭോ, ഭൂമിയിൽ ക്ഷത്രിയന്മാരില്ലാതായൊ. അല്ലെങ്കിൽ നിങ്ങൾ എന്താണിങ്ങിനെ പറയുന്നത.

ഗർവ്വോടക്കന്നടിച്ചിട്ടിളകിയബഡവാവഹ്നിപോലുഗ്രനാമീ
ന്നവ്യഗ്രക്രോധവേഗത്തിവ്രജമതിനിലയായിട്ടുതീരട്ടെവേഗം (൯)

(എന്നു ചുററി നടക്കുന്നു)

ചന്ദ്ര—ഹേ, ഹേ, കുമാര,

പാരംവിസ്മയനീയമായഗുണോൽകർഷംനിമിത്തംഭവാൻ
പാരാതെൻപ്രിയനാകയാലൊരസൂയാഭാവവുംഭവിക്കുന്നമേ
വേറിട്ടില്ലമദീയമിന്നുവഴിയന്തെന്നുമെന്നാകയാ
ലേറീടുംകഠിനംസ്വകിങ്കരജനേചെയ്യുന്നതെന്തിന്നഹോ (൧൦)

ലവൻ—(സന്തോഷത്തോടും സംഭ്രമത്തോടും തിരിഞ്ഞിട്ടു) അഹോ, മഹാനുഭാവനായ സൂര്യകുലകുമാരന്റെ വീരവാദം പ്രസന്നമായും രൂക്ഷമായും ഇരിക്കുന്നു. അതിനാൽ ഇവർ പോട്ടെ. ഇദ്ദേഹത്തെ തന്നെ സംഭാവനം ചെയ്യാം.

(അണിയറയിൽ പിന്നെയും കലശൽ കേൾക്കുന്നു)

ലവൻ—(കോപത്തോടും വെറുപ്പോടുംകൂടി) ശരി, പിന്നെയും പിന്നെയും വീരസംവാദത്തിന്നു വിഘ്നം ചെയ്തു ഇവർ എന്നെ അവമാനിക്കുന്നു. (അവരെ നോക്കി ചുററി നടക്കുന്നു)

ചന്ദ്ര—ആര്യ നോക്കൂ. ഇതു കാണേണ്ടതാണ്.

ഏററംകൌതുകമാർന്നഗർവ്വമതിനാലേകൻപരംലോകരെ
ച്ചുററംചേർന്നചമൂസമൂഹമതുപിമ്പേപാഞ്ഞെത്തുംവിധൌ
ചീററംപൂണ്ടുധനുസ്സുകൊണ്ടിവനൊരാനയ്ക്കടിക്കുംകൊടും
കാററത്തിന്നുധനുസ്സൊടൊത്തിളകിടുംമേഘത്തിനൊക്കുന്നതെ

സുമ—അവനെ നോക്കുന്നതിന്നു കുമാരനു തന്നെ അറിഞ്ഞുകൂട. ഞാൻ വിസ്മയംകൊണ്ടു തീരെ പരവശനായിരിക്കുന്നു.

ചന്ദ്ര—ഹേ, ഹേ, പടജ്ജനങ്ങളെ.

മന്നിൽക്കാലാൾനടപ്പുംവല്ലിതതനവുമിച്ചമാംകാവുതപ്പം
തിന്നുന്നേൻതങ്ങളെല്ലാമൊരുററഗ്രൂപ്പിവനൊട്ടുനൽചട്ടയിട്ടിട്ടനിങ്ങൾ
കൊള്ളുന്നതാംപൂണ്ടനേകംഗജതുരഗരഥൌഘങ്ങളേറിപ്പടക്കി (൧൧)
വന്നുംയത്നിക്കയാൽനിങ്ങളെയുമിവനെയുംധിക്കരിക്കുന്നുഞാനും ( )

ലവൻ—(ക്ഷോഭത്തോടുകൂടി) എ, എന്റെ മേൽ ദയവിചാരിക്കുന്നുവോ. (ആലോചിച്ചിട്ടു) ആകട്ടെ, സമയം വെറുതെ കളയുന്നതിനെ മുടക്കുന്നതിന്നായി ജൃംഭകാസ്ത്രംകൊണ്ടു സൈന്യങ്ങളെ സ്തംഭിപ്പിക്കാം. (എന്നു ധ്യാനം നടിക്കുന്നു)

സുമ—എന്താണു നമ്മുടെ സൈന്യങ്ങളുടെ ഘോഷം അകാരണമായി നിന്നുപോയത്.

ലവൻ—ഇവന്റെ ഗർവ്വിപ്പാട് കാണാമല്ലോ.

സുമ—(പരിഭ്രമത്തോടുകൂടി) ഉണ്ണി, ഈ കുമാരൻ മന്ത്രപൂ
ർവ്വം ജൃംഭകാസ്ത്രം പ്രയോഗിച്ചു എന്നു തോന്നുന്നു.

ചന്ദ്ര—എന്താണിവിടെ സംശയം.

ഘനപാളിന്നോടുമതമസ്സുമിന്നലിവതൻകോലാഹലംപോലെക
ണ്ണിന്നപോടുണ്ടുപിടിച്ചുവിട്ടുവിധംകെപാകന്നൊരപ്പീക്കിലും
സ്ഥലിക്കുന്നിതുസൈന്യമാസകലവുംചിത്രംകണക്കേറാവും
ജൃംഭിക്കുന്നിതുജൃംഭകാസ്ത്രമതിരറ്റുള്ളോരുവീര്യത്തൊടും (ശാർ)

ആശ്ചര്യം! ആശ്ചര്യം!

പാതാളകുക്ഷികളിലാണ്ടിട്ടൊരിരുൾനിരപോലൊക്കെനീലിച്ചുമേററം
തീയട്ടിച്ചുട്ടെഴുംപിത്തളയൊളിയ ചിജൃംഭിച്ചുമിജൃംഭകങ്ങൾ
വാതംകല്പാന്തകാലത്തിളകിയുടനെറിഞ്ഞിട്ടുകല്പാന്തവിന്ധ്യ
ഉജ്ജാതംതിങ്ങുന്നാവിന്ധ്യക്കൊടുമുടികൾകണക്കംബരേചിന്നിടുന്നു

സുമ—ഇവനു ജൃംഭകാസ്ത്രങ്ങൾ സിദ്ധിച്ചതെവിടുന്നാണു.

ചന്ദ്ര—ഭഗവാൻ വാല്മീകിയിൽ നിന്നാണെന്നു ഞാൻ വിചാരിക്കുന്നു.

സുമ—അസ്ത്രങ്ങളേയുംവിശേഷിച്ചു ജൃംഭകാസ്ത്രങ്ങളേയുംസംബന്ധിച്ചകാര്യങ്ങളൊന്നുംഅദ്ദേഹത്തിന്നില്ലല്ലോ. എന്തെന്നാൽ,

ഇവയാകൃശാശ്വസുതമാണവിടുന്നാക്കൗശികന്റെകയ്യിലേയ്ക്കായ്
ആവഴിരാമനിലെത്തീട്ടവിടെയിരിക്കുന്നിതിപ്പൊഴുന്നത്രെ (സ്ര)

ചന്ദ്ര—ഏററവും വലിച്ച സത്വഗുണത്തോടുള്ള പ്രകാശത്തോടുകൂടിയ മററു മന്ത്രവിത്തുക്കൾക്കും ഇതുകൾ നിശ്ചയമായി സിദ്ധിക്കുന്നതാണു.

സുമ—ഉണ്ണി, സാവധാനമായിരിക്ക. ആ വീരൻ തിരിച്ചുവന്നു.

കുമാരന്മാർ—(അന്യോന്യം) അഹോ കുമാരൻ വളരെ സുഭഗൻ തന്നെ. (സ്നേഹാനുരാഗത്തോടുകൂടി)

ബന്ധുക്കൂടാതെപെട്ടെന്നകിലതിശയസംവാദമോടേകെട്ടുപെട്ടു
ഉള്ളംവേർത്തോജന്മാന്തരപരിചയമോസല്ഗുണാധിക്യമെന്നോ [മ
സ്വാന്തസംബന്ധമൊന്നീവിധിവിലസതിന്നുള്ളോരാമയില്ലാത്തത്തോ
റാന്തർക്കുണ്ടപ്പോളിന്നീയിവനെമമമനസ്സാർദ്രമാക്കുന്നപാരം

സുമ—ഒരുവനു ഒരുവനിൽ ആർദ്രമായ പ്രീതിയുണ്ടാകുന്നതു പ്രായേണ ലോകസ്വഭാവമാണു. ആ പ്രീതിയെ താരാമൈത്രകമെന്നും ചക്ഷുരാഗമെന്നും ജനങ്ങൾ നിർദ്ദേശിക്കുകയും മററുള്ളവർ അതിനെ പറവാൻ പാടില്ലാത്ത പ്രകൃതത്തോടുകൂടിയതായും കാരണത്തോട വേർപെട്ടതായും വിചാരിച്ചുവരുന്നു.

കെല്പാന്താകാരണമൊഴിഞ്ഞുളവായിടുന്നൊ

ഉപേക്ഷിപ്പതാടുന്നപ്രതികാരമത്രെ
അപ്രമത്തന്നുവരികെത്തുപെടുന്നമമ്മ
മെയ്പ്പെട്ടമങ്ങിനെയുറപ്പോടുകോപിച്ചിടുന്നു (൧൬)

കുമാരന്മാർ—(അന്യോന്യം)

ഫാരണമായപൈത്തണിപോലതിശോഭകൊണ്ടു
ചേണാർന്നൊരിത്തരവിലെങ്ങിനെയൊണമെയ്യും
കാണുന്നനേരമിവനെപ്പുണരാൻകൊതിച്ചു
ക്ഷീണംമഹാപുളകമങ്ങിളകുന്നമെയ്യിൽ (൧൭)

എന്നാൽ—

കത്തിക്കാളുന്നതേജസ്സിയലുമിവിടെയെന്നസ്ത്രമല്ലോത്തുപായം
ശസ്ത്രംകൊണ്ടെന്നിനച്ചാൽഫലമതിനുവിധംലാക്കു കിട്ടാറില്ലുണ്ടോ
ശസ്ത്രംവേണ്ടിട്ടുമിന്നിത്തിമിയകിലിവനെന്നോത്തുമെന്നൊക്കറിച്ചു
തൃത്ഥംസ്നേഹക്രമത്തെത്തടയുമൊരുമുറക്കല്ലയോവീരമാർഗ്ഗം (൧൮)

സുമ—(ലവനെനോക്കീട്ടു കണ്ണീരോടുകൂടി ആത്മഗതം) മനസ്സേ എന്താണിങ്ങിനെ തെററിശങ്കിക്കുന്നത.

ചേരാസിചിന്തിപ്പതിന്നടെഹേതുനശിപ്പിച്ചിതാദ്യമേമൈവം
ചിതമൊടുപണ്ടേവെട്ടിയലതയിൽപുഷ്പംമേവിക്കുമോപിന്നെ

ചന്ദ്ര—ആര്യസുമന്ത്ര, ഞാൻതേരിൽനിന്നിറങ്ങുന്നു.

സുമ—അതെന്തുകൊണ്ടാണ.

ചന്ദ്ര—ഈ വീരപുരുഷനെ ആദരിക്കേണ്ടതാണല്ലോ. അത്രതന്നെയല്ല, ആര്യക്ഷത്രധർമ്മത്തെ പരിപാലിക്കുകയുമാകുമല്ലോ. എന്തെന്നാൽ തേരാളികൾ കാലാളോടു യുദ്ധംചെയ്യരുതെന്നു ശാസ്ത്രജ്ഞന്മാർ പറയുന്നു.

സുമ—(ആത്മഗതം)കഷ്ടംഞാൻവലിയദുർഘടത്തിലകപ്പെട്ടു.

ചെയ്യേണ്ടതായ്ത്തുടരുമാറ്റുമിയായകാര്യം
വയ്യെന്നുചൊല്ലീടുവതെങ്ങിനെഞങ്ങളെല്ലാം
അയ്യോമഹാവികടസാഹസമാത്രമായ
കയ്യിന്നുമങ്ങയതുമെങ്ങിനെചെയ്തിടുന്നു (൨൦)

ചന്ദ്ര—പൂജ്യന്മാരായ താതന്മാരും സംശയമുള്ള കാര്യങ്ങളിൽ അവരുടെ ആര്യന്റെ പ്രായസമനായ ആര്യനോടു ചോദിക്കുന്നതായിരിക്കെ ഇപ്പോൾ ആര്യൻഎന്താണ സംശയിക്കുന്നത.

സുമ—ആയുഷ്മൻ, നീ ധർമ്മപ്രകാരം തന്നെയാണ അഭിപ്രായപ്പെടുന്നത.

യുദ്ധത്തിൻമുറയിതുപണ്ടത്തെനടപ്പിന്നിനെക്കിലിതുതന്നെ
ഉദ്ധതമാംചരിതത്തിൻപദ്ധതിമഹാപുംഗവർക്കിതാണല്ലോ

(വിചാരിച്ചിട്ട്) ഓ, മനസ്സിലായി. വത്സനായ ചന്ദ്രകേതു ആഗ്നേയാസ്ത്രം പ്രയോഗിച്ചു. അതിന്റെ വകയായി തീ വീഴുന്നതാണ ഇത. ഇപ്പോൾ,

കത്തിയങ്ങിനെകരിഞ്ഞകുഞ്ചിതചാമരധ്വജകളോടുമേ
തൊത്തിടുംപലവിമാനമണ്ഡലമകന്നുപോയകലെയാകവെ
ചിത്രമിട്ടവകളേന്തിടുന്നകൊടിതൻപടാഞ്ചലതലങ്ങളിൽ
സത്വരംവിതറിമാറുമാറുടയകുങ്കുമോൽക്കിരണവിഭ്രമം (൮)

എയ്, അതിഭയങ്കരമാകുംവണ്ണം വജ്രഖണ്ഡങ്ങൾ പൊട്ടുംപോലെ തിപ്പൊരി പൊട്ടിത്തെറിപ്പിച്ചുംകൊണ്ട ഉയൎന്ന ലഹളകൂട്ടി നക്കുവാൻ ഭാവിക്കുന്നപോലെയുള്ള ജ്വാലാമാലകളെക്കൊണ്ട ഭീഷണനായ അഗ്നിഭഗവാൻ കടന്നുകൂടികഴിഞ്ഞു. എല്ലാടവും ഇദ്ദേഹത്തിന്റെ ചൂടൊ സഹിച്ചുകൂടാ. അതുകൊണ്ട പ്രിയയെ ശരീരംകൊണ്ട മറച്ചു ദൂരെ കൊണ്ടുപോകുകതന്നെ. (അങ്ങിനെ ചെയ്യുന്നു.)

വിദ്യാധരി— ഭാഗ്യംകൊണ്ട നിൎമ്മലമായ മുത്തുമാലപോലെ തണുത്ത തണുത്ത മനോഹരമായിരിക്കുന്ന നാഥന്റെ ശരീരസ്പൎശംകൊണ്ട എന്റെ ചൂടൊക്കെ മാറി.

വിദ്യാധരൻ— എയ്, ഞാൻ എന്താണ ഇവിടെ ചെയ്തത? അല്ലെങ്കിൽ,

യാതൊന്നുമേചെയ്യുവതാതെസൌഖ്യം
ചെയ്യുള്ളദുഃഖങ്ങളൊഴിച്ചുവെക്കം
ഏതോകഥിപ്പാൻവയ്യാത്തതൊന്ന
ചേതസ്സുചേരുന്നവനിച്ഛനല്ലോ (൯)

വിദ്യാധരി— ഏ, ഇടവിടാതെ നാലുപുറവുംകൂടി മിന്നുന്ന മിന്നലുകളുടെ ശോഭകൊണ്ട അലങ്കരിക്കപ്പെട്ടവകളായി മദിച്ച മയിലുകളുടെ കഴുത്തുപോലെ നീലനിറങ്ങളായിരിക്കുന്ന മേഘങ്ങൾ ഇതാ ആകാശത്തെങ്ങിനെ നിറയുന്നു.

വിദ്യാധരൻ— ഇത കുമാരൻ ലവൻ പ്രയോഗിച്ച വാരുണാസ്ത്രത്തിന്റെ തേജസ്സാണ. അല്ലാ, എടമുറിയാതെ അനവധി മഴ ചൊരിഞ്ഞതിനാൽ പാവകാസ്ത്രത്തിന്റെ ശക്തിശമിച്ചു.

വിദ്യാധരി— ആവൂ, ഇനിക്ക സന്തോഷമായി.

വിദ്യാധരൻ— അമ്പമ്പാ, അധികമായാൽ എല്ലാം ദോഷംതന്നെ. എന്തെന്നാൽ, വലിയ കൊടുങ്കാറ്റുകൊണ്ട ഇളകി അതിഭയങ്കരമാകുംവണ്ണം ശബ്ദിക്കുന്ന മേഘങ്ങളെക്കൊണ്ട തിങ്ങിയുള്ള കൂരിരുട്ടിൽപെട്ട ലോകം ആസകലം ഒന്നായിട്ട വിഴുങ്ങുവാ

നായി ത്തീന്നിരിക്കുന്ന സംഹാരരുദ്രന്റെ മഹാവിസ്തീൎണ്ണമായ വായയിൽപെട്ടു ഉഴലുന്നതുപോലെയും പ്രളയകാലത്തിൽ യോഗനിദ്രകൊണ്ടു സകല ലോകങ്ങളും അടക്കിയിരിക്കുന്ന വിഷ്ണുഭഗവാന്റെ വയററിൽ പെട്ടതുപോലെയും സകല ജന്തുക്കളും വല്ലാതെ ഉഴന്നു വശായിരിക്കുന്നു. ഉണ്ണി, ചന്ദ്രകേതു, നന്നായി, വളരെ നന്നായി. വായവ്യാസ്ത്രം പ്രയോഗിച്ചതയുക്തമായി. എന്തെന്നാൽ

ജ്ഞാനത്തിന്നൊത്തുള്ളൊരു കാററിനാലി
പ്പീനതപമാന്നീടിന മേഘജാലം
സ്ഥാനേ പരബ്രഹ്മമതിൽ പ്രപഞ്ചം
താനെന്നങ്ങിടുംപോലൊടുങ്ങിയടങ്ങി (൮)

വിദ്യാധരി—അല്ലയോ ഭർത്താവേ, ആരാണിത പരിഭ്രമിച്ചുകൊണ്ടു കൈകൾപൊക്കി മുണ്ടുംവീശി അകലെനിന്നുതന്നെ യുദ്ധം മതിയാക്കുന്നതിന്നു നല്ല ഭംഗിയിൽ പറഞ്ഞുംകൊണ്ടു ഈ കുമാരന്മാരുടെ ഇടയിൽ ഇപ്പോൾ വിമാനം ഇറക്കുന്നത്?

വിദ്യാധരൻ—(നോക്കീട്ടു) ഇതു ശംബൂകവധം കഴിച്ചു മടങ്ങിവരുന്ന രഘുപതിയാണു.

പരമപുരുഷവാക്യം കേട്ടതിൽ പ്രാഭവം കൈ
ക്കൊണ്ടമരിയലവൻപോയിട്ടു ഘോരാന്തനായി
പരമവനതനായോരന്തമിട്ടേയൻ ധരിത്രീ
വരമതനന്തസംഗം കൊണ്ടു ഉദ്വേഗമെത്തി (൯)

അതിനാൽ നമുക്കിവിടുന്നു പോവുക (എല്ലാവരും പോയി)

(വിഷ്കംഭം കഴിഞ്ഞു)

---

(അനന്തരം രാമനും ലവനും നമസ്കരിച്ചുംകൊണ്ടു ചന്ദ്രകേതുവും പ്രവേശിക്കുന്നു.)

രാമൻ—(പുഷ്പകത്തിൽനിന്നു ഇറങ്ങിക്കൊണ്ടു)

രവികുലതാകാ ചന്ദ്ര ഹേ ചന്ദ്രകേതോ
വരികതടിതി ഗാഢം ചെയ്തൊരാലിംഗനം നീ
സരസഹിമജലധതാപം പൂണ്ടനിന്നെയ്യോർക്കൊണ്ടു
നമിയഹൃദയതാപം ശാന്തമാക്കീടട്ടെ (൰)

(എഴുന്നീറ്റിച്ചസ്നേഹത്തോടും കണ്ണീരോടുംകൂടി ആലിംഗനം ചെയ്തിട്ടു) ദിവ്യാസ്ത്രങ്ങളെ ധരിച്ചിരിക്കുന്ന ഉണ്ണിക്കു കുശലമല്ലേ.

ചന്ദ്ര—അത്യുത്തമക്ഷത്രിയനും പ്രിയദർശനനുമായ ലവനെ ഭാഗ്യത്താൽ കണ്ടുകിട്ടിയതുകൊണ്ടു കുശലം തന്നെ. അതുകൊണ്ടു എന്നെപ്പോലെയോ എന്നോളമധികമോ പ്രസന്നനായിരി

ചന്ദ്ര—എന്നാൽ വലിയച്ഛനാണെന്നറിഞ്ഞുകൊൾക.

ലവൻ—(സന്തോഷത്തോടുകൂടി) സാക്ഷാൽ രഘുനാഥനോ. ദൈവാധീനത്താൽ ഇദ്ദേഹത്തെക്കണ്ടതുകൊണ്ട ഇന്നത്തെ കണി നന്നായി. (വിനയ കൌതുകങ്ങളോടുകൂടി നോക്കീട്ട) താത! വാല്മീകി ശിഷ്യനായിരിക്കുന്ന ലവൻ അഭിവാദനം ചെയ്യുന്നു.

രാമൻ—അല്ലയോ ആയുഷ്മൻ! വരു, വരു. (സ്നേഹത്തോടുകൂടി ആലിംഗനം ചെയ്തിട്ട) അല്ലേ ഉണ്ണി! അതി വിനയം മതി മതി. അനേകം പ്രാവശ്യം ആലിംഗനം ചെയ്യു.

പാകംവന്നുവിടൎന്ന താമരയതിന്നുള്ളിൽക്കിടക്കുംദളം
മാഴ്കുംപിന്നതമാൎദ്ദവംകലരുമിപ്പൂമേനയൊന്നങ്ങിനെ
ശ്രീകൎപ്പൂരമെടുത്തചന്ദനനറുഞ്ചാറിട്ടെഴുക്കുന്നതോ
പ്പേകുന്നുവകഗാത്രസംഗമകമേസൌഖ്യംവളൎക്കുന്നുമേ (൧൩)

ലവൻ—(ആത്മഗതം) ഇദ്ദേഹത്തിന്ന കാരണം കൂടാതെ തന്നെ എന്നെ കുറിച്ച ഇങ്ങിനെയുള്ള സ്നേഹമുണ്ടായിരിക്കുന്നു. ഈ അറിവില്ലാത്ത ഞാനൊ പിന്നെ ആയുധമെടുക്കകവരെ കഴിച്ചു ഇവരെ ദ്വേഷിക്കുകയും ചെയ്തിരിക്കുന്നു. (പ്രകാശം) താത പാദന്മാർ ഇപ്പോൾ ലവന്റെ സാഹസത്തെ സഹിക്കേണമെ.

രാമൻ—ഉണ്ണി എന്തു തെറ്റാണ ചെയ്തിരിക്കുന്നത.

ചന്ദ്ര—കുതിരയുടെകൂടെ വന്നവര അച്ഛന്റെ പ്രതാപത്തെ പ്രകാശിപ്പിച്ചതു കേട്ടിട്ട ഇദ്ദേഹം വീരന്മാരെപ്പോലെ പ്രവൃത്തിച്ചു.

രാമൻ—ഇത ക്ഷത്രിയന്മാൎക്ക അലങ്കാരമല്ലെ.

തെല്ലുംതേജസ്സുതേടുന്നൊരുവനപരതേജോവിലാസംസഹിക്കു
ന്നില്ലെന്നാലിസ്വഭാവപ്രകൃതിജമവനുണ്ടാകിലാവക്കുന്നതല്ല
ചൊല്ലുള്ളൎക്കൻജ്വലിക്കുമ്പൊഴുതുനിജതമാരെയെന്നപോലൎക്കകാന്ത
ക്കല്ലങ്ങാത്മീയതേജോമണികരമതേറ്റംവമിക്കുന്നതില്ലേ (൧൪)

ചന്ദ്ര—ഈ വീരന്റെ ദേഷ്യവും ശംഗിയായ്ത്തന്നെയിരിക്കുന്നു. ഇതാ പ്രിയവയസ്യൻ പ്രയോഗിച്ച ജൃംഭകാസ്ത്രംകൊണ്ട സൈന്യങ്ങളെല്ലാരിലുമനങ്ങാൻ വയ്യാതെ സ്തംഭിച്ചു നില്ക്കുന്നത അച്ഛൻ കണ്ടാലും.

രാമൻ—(നോക്കീട്ട) അല്ലെ, ഉണ്ണി ലവ, അസ്ത്രങ്ങളെ സംഹരിക്ക. ചന്ദ്രകേതു നിശ്ചലം കണ്ടുചെയ്യാൻ വയ്യാത്തതുകൊണ്ട ലജ്ജിച്ചിരിക്കുന്ന സൈന്യങ്ങളെ സമാധാനപ്പെടുത്തു.

ലവൻ—താതന്റെ കല്പനപോലെ (ധ്യാനത്തെ നടിക്കുന്നു)

ചന്ദ്ര—കല്പനപോലെ (പോയി)

ലവൻ—അസ്ത്രം അടങ്ങി.

രാമൻ—ഉണ്ണീ, ഗുരുക്കന്മാരുടെ ഉപദേശംകൊണ്ടു മന്ത്രത്തോടുകൂടി രഹസ്യമായി പ്രയോഗിക്കുകയുംസംഹരിക്കുകയും ചെയ്യേണ്ടതാണല്ലോ ഈ അസ്ത്രങ്ങൾ.

ആദ്യാമ്നായരക്ഷയതിനായ്സുചിരംതപസ്സു
മുന്നംവിരിഞ്ചമുഖരാദ്യഗുരുക്കൾചെയ്തു
പിന്നത്തപോമയമതാംസ്വമഹസ്സിനെത്താൻ
നന്ദിച്ചുകണ്ടിതവർദിവ്യശരങ്ങളായി (൧൫)

അതിൽ പിന്നെ ഭഗവാൻ കൃശാശ്വൻ ഈ മന്ത്രപാഠമയണോപനിഷത്തിനെ ആയിരത്തിലധികം സംവത്സരം ശിഷ്യനായിരുന്ന വിശ്വാമിത്രനും അദ്ദേഹം ഇനിക്കും ഉപദേശിച്ചു. ഇങ്ങിനെയാണ ക്രമം. ഉണ്ണിക്ക എന്തു പാരമ്പര്യമാണെന്ന ചോദിക്കുന്നു.

ലവൻ—ഞങ്ങൾക്ക ഈ അസ്ത്രങ്ങൾ തന്നെ പ്രകാശിച്ചുവരയാണ.

രാമൻ—(വിചാരിച്ചിട്ടു) വലുതായിട്ടുള്ള പുണ്യത്തിന്റെ പരിപാകത്താൽ എന്താണ സംഭവിക്കാത്തതു. രണ്ടുപേരെപ്പറ്റയുമങ്ങിനെയാണ.

ലവൻ— ഞങ്ങൾ ഇരട്ടപെററ രണ്ടു ജ്യേഷ്ഠാനുജന്മാരാണ.

രാമൻ— എന്നാൽ രണ്ടാമത്തേതാരാണ.

(അണിയറയിൽ) ഭാണ്ഡായനാ, ഭാണ്ഡായനാ !

നന്നായശ്വസ്സുകൂട്ടംലവനെന്നൃപതിസൈന്യത്തോടാജ്ജോർന്നു
ടുക്ക ഒന്നാണോർക്കിൽചൊൽവതിപ്പോൾപ്രിയസഖരിയാണെന്നു
ഞാൻചൊല്ലിടുന്നു എന്നാലിന്നസ്മദിക്ഷ്വാകുജഗതിമഹിതമാംരാജ
ശബ്ദംവിശേഷി ച്ചൊന്നായിക്ഷത്രശസ്ത്രാനലപടലമതുംകെട്ടു
പോംതിട്ടമിപ്പോൾ (൧൬)

രാമൻ—

സ്നിഗ്ദ്ധമായഹരിതന്നിലന്തിരമെത്തിരിക്കുമിവനാമിനി
ക്ഷത്രശബ്ദമതുകൊണ്ടുതാനതിവളർത്തിടുന്നവൃദ്ധകോൽഗമം
പുത്തനാപ്പുളരിതന്നെകൊണ്ടലതകറ്റുനാരമതുകൊണ്ടുടൻ
ചിത്രമാംപടികടന്നിനേകമൊരുകശമ്പളംസമംപോലം (൧൭)

ലവൻ— ഇദ്ദേഹം എന്റെ ജ്യേഷ്ഠൻ കുശൻ എന്നു പേരായിട്ടുള്ളാളാണ. ഭരതാശ്രമത്തിൽ നിന്നു മടങ്ങിവരികയാണ.

രാമൻ— (സന്തോഷത്തോടുകൂടി) ഉണ്ണീ, ആയുഷ്മാനായിരിക്കുന്ന ഇവനെ ഇങ്ങോട്ടു വിളിക്ക.

ലവൻ— അങ്ങിനെ തന്നെ. (ചുററിനടക്കുന്നു)

(അനന്തരം കുശൻ പ്രവേശിക്കുന്നു)

കുശൻ— (അത്ഭുതഹർഷധൈൎയ്യങ്ങളോടുകൂടി വില്ലുവലിച്ചുകൊണ്ടു)

കൂടസ്ഥൻമനുതൊട്ടുശക്രനഭയംനല്കീസ്സദാശിഷ്യമാ
ക്കിട്ടുംദ്ദിവ്യജനപ്രദായകമതാംസ്വീയപ്രതാപാഗ്നിയെ
തേടുംസൂൎയ്യകുലാമുനീശരൊട്ടുപോരാടീട്ടിനിൽധന്യമി
ല്ലട്ടുംക്രൂരശരാസ്ത്രരോതിച്ചുഴലുംഞാണൊന്നിതാണാസനം

(ഉറക്കെ ചുററിനടക്കുന്നു)

രാമൻ— ഈ ക്ഷത്രിയക്കുട്ടിയിൽ വിശേഷമായിട്ടൊരു പൌരുഷാധിക്യമുണ്ടു.

മൂന്നുലോകബലസമ്മതിനെത്തന്നീകരിച്ചുവെന്നുരച്ചിവ
ന്മാറിലുമിയലുതാൎക്ഷീട്ടുപെടിസമുദ്ധതമാമിയദൃശതി
കണ്ടിനൊന്നൊത്തഗുരുതമാമിപ്പെരിയനാളിലുംബതകലൻമകാ
ണ്ടിന്നുവീരരസമോവുഹനൊപിവന്നല്ലപ്പെട്ടമൂൎത്തന്നയോ

ലവൻ— (അടുത്തുചെന്നിട്ടു) ആൎയ്യൻ ജയിക്കുന്നു.

കുശൻ— ആയുഷ്മൻ, എന്താണ ഈ യുദ്ധം യുദ്ധം എന്നൊരു വൎത്തമാനം.

ലവൻ— ഇതു സാരമില്ല. ആൎയ്യൻ ഗൎവ്വം കളഞ്ഞു ഇവിടെ താഴ്മയോടുകൂടിയിരിക്കണം.

കുശൻ— എന്തിനാണ.

ലവൻ— ഈ നില്ക്കുന്നതു സാക്ഷാൽ രഘുപതിയാണ. അദ്ദേഹം നമ്മെ സ്നേഹിക്കയും ശ്രേഷ്ഠനെ കാണ്മാനാഗ്രഹിക്കയും ചെയ്യുന്നു.

കുശൻ— (സംശയത്തോടുകൂടി) രാമായണകഥാനായകനായി ബ്രഹ്മകോശത്തിന്റെ രക്ഷിതാവായിരിക്കുന്ന അദ്ദേഹമോ?

ലവൻ— അതെ.

കുശൻ— ആ മഹാത്മാവിന്റെ പുണ്യദൎശനത്തെ എല്ലായ്പോഴും കാത്തിരിക്കേണ്ടതാണ. എങ്കിലും നാമെങ്ങിനെയാണ ചെന്നുകാണേണ്ടതെന്നറിയുന്നില്ല.

ലവൻ— ഗുരുവിനെ എങ്ങിനെയോ അങ്ങിനെയുള്ള ഉപചാരംകൊണ്ടുതന്നെ.

കുശൻ— അതെങ്ങിനെയാണെടോ.

ലവൻ— സജ്ജനശ്രേഷ്ഠനായിരിക്കുന്ന ഊൎമ്മിളാപുത്രൻ ചന്ദ്രകേതു സ്നേഹംകൊണ്ടു എന്നെ പ്രിയവയസ്യൻ എന്നാണ

നോടുകൂടി വിളിച്ചു വരുത്തുകയും ദേവാസുര പതത്രിപക്ഷി പന്നഗ നായക സംഘത്തോടുകൂടിയ സകല ചരാചര ഭൂതങ്ങളേയും തന്റെ പ്രഭാവംകൊണ്ടു ഇവിടെ വരുത്തുകയും ചെയ്തിരിക്കുന്നു. ജ്യേഷ്ഠൻ എന്നോടിങ്ങിനെ കല്പിക്കുകയും ചെയ്തു. 'ഉണ്ണി ലക്ഷ്മണ, അപ്സരസ്സുകൾ തന്റെ കൃതിയെ അഭിനയിക്കുന്നതു കാണ്മാൻ ഭഗവാൻ വാല്മീകി നമ്മോടു അരുളി ചെയ്തിരിക്കുന്നു. അതുകൊണ്ടു ഗംഗാതീരത്തിലുണ്ടാക്കിയ രംഗഭൂമിയിൽ പോയി സാമാജികന്മാരെ വേണ്ടപോലെ ഇരുത്തു" എന്നു. മർത്യാമർത്യന്മാരായ എല്ലാവരേയും ഞാൻ അവരവരുടെ യോഗ്യതപോലെ ഇരുത്തുകയും ചെയ്തു. ജ്യേഷ്ഠനാകട്ടെ.

ചൊല്ലൊണ്ണഭൂമിപദത്തിലെഴുന്നപൊഴന്താൻ
കൈക്കൊണ്ടു കപ്പതരമേറുമനിന്ദ്യതന്നെ
ഇക്കണ്ടൊരാദികവിയാംമുനിതന്നിലേറാ
മൂർമക്കണ്ടഭക്തിയതിനാലിംഗവന്നിടുന്നു (൫)

(അനന്തരം രാമൻ പ്രവേശിക്കുന്നു)

രാമൻ— ഉണ്ണി ലക്ഷ്മണ, മറ്റും കാണ്മാനുള്ളവരെ ഇരുത്തിയോ.

ലക്ഷ്മ— ഉവ്വ.

രാമൻ—വത്സന്മാരായ ഈ കുശലവന്മാരേയും ചന്ദ്രകേതുവിനെപ്പോലെതന്നെ ഒരു മാന്യസ്ഥാനത്ത ഇരുത്തൂ.

ലക്ഷ്മ—ജ്യേഷ്ഠന്റെ അവരിലുള്ള വാത്സല്യം കണ്ടിട്ടു ഞാൻ അങ്ങിനെ തന്നെ ചെയ്തു. ഇതാ ഈ വിരിച്ചിരിക്കുന്ന രാജാസനത്തിൽ ആര്യൻ ഇരുന്നാലും.

രാമൻ—(ഇരിക്കുന്നു) (എല്ലാവരും ഇരിക്കുന്നു).

ലക്ഷ്മ—ഹേ, ഹേ, ഇനി ആരംഭിക്കുവിൻ.

സൂത്രധാരൻ—(പ്രവേശിച്ചിട്ടു) ഭൂതാർത്ഥവാദിയായ ഭഗവാൻ വാല്മീകി ചരാചരാത്മകമായ ജഗത്തോടു ആജ്ഞാപിക്കുന്നു. 'ഞാൻ ദിവ്യചക്ഷുസ്സുകൊണ്ടു നോക്കി പരിശുദ്ധമായും കരുണാത്ഭുതരസമായും ഒരു പ്രബന്ധമുണ്ടാക്കീട്ടുണ്ടു. അതിലുള്ള സംഗതികളുടെ ഗൌരവത്താൽ എല്ലാവരും ശ്രദ്ധവെക്കേണ്ടതാണു" എന്നു.

രാമൻ—ഇങ്ങിനെ പറയപ്പെട്ടിട്ടുണ്ടു. 'വസ്തുതത്വത്തെ പ്രത്യക്ഷമായി കണ്ടിട്ടുള്ളവരാണു മഹർഷിമാർ. അവരുടെ സത്വഗുണപ്രധാനകളായും അമൃതസാരകളായുമുള്ള ബോധശക്തികൾക്കൊരിക്കലും പ്രതിബന്ധമുണ്ടാകുമെന്നു ശങ്കിപ്പാൻ പാടില്ല" എന്നു.

ഭൂമി—ഇവൾ നിന്റെ ഭർത്തൃകുലദേവതയായ ഗംഗാഭഗവതിയാണു.

സീത— ഭഗവതി, ഭവതിക്കു നമസ്കാരം നമസ്കാരം.

ഗംഗ— നിനക്കു സച്ചരിതംകൊണ്ടു സമ്പാദിക്കപ്പെട്ട കല്യാണസമ്പത്തുണ്ടാകട്ടെ.

ലക്ഷ്മ— നമ്മൾ അനുഗൃഹീതന്മാരായി.

ഗംഗ— ഇവൾ നിന്റെ അംബയായ ഭൂമീദേവിയാണു.

സീത— അയ്യോ അംബേ, എന്നെ ഇങ്ങിനെയായിട്ടാണല്ലോ കണ്ടതു.

ഭൂമി— വത്സ മകളെ, വത്സ മകളെ. (എന്നു ആലിംഗനം ചെയ്തു മൂർച്ഛിക്കുന്നു.)

ലക്ഷ്മ— ഭാഗ്യത്താൽ ഭൂമീദേവിയാലും ഗംഗാദേവിയാലും ആര്യ അനുഗൃഹീതയായി.

രാമ— (നോക്കീട്ടു) ഇതു വളരെ വ്യസനകരമായിരിക്കുന്നുവല്ലോ. വിശ്വത്തെ ധരിക്കുന്ന ഭൂമീദേവികൂടി വ്യസനിക്കുന്നു എന്നതിനാൽ പുത്രസ്നേഹം സർവ്വോൽകൃഷ്ടമായി. അഥവാ ഈ സംസാരത്തെ സർവ്വധാമണാവും അപത്യസ്നേഹാദിരൂപങ്ങളായ ബന്ധനങ്ങളോടുകൂടിയതും സകല ജീവികളുടേയും ഉള്ളിൽ ഇരിക്കുന്നതും ഭേദിപ്പിക്കുവാൻ പാടില്ലാത്തതുമാണല്ലോ.

ഗംഗ—വത്സേ ജാനകി, ദേവിഭൂതധാത്രി, സമാശ്വസിക്കു.

ഭൂമി— ദേവി, സീതയെ പ്രസവിച്ചിട്ടു ഞാനെങ്ങിനെയാണു സമാശ്വസിക്കേണ്ടതു.

ഏറെക്കാലംനിശിചരർചുഴന്നുള്ളിരിപ്പുള്ളപൊള്ളെ
ന്നോർത്തീത്യാഗംപെരുമിവപൊറുക്കാവതോമേനിനച്ചാൽ

ഗംഗ—

ആരാണോർത്തുപറയുകയിദ്ദൈവചേഷ്ടയാലിജ്ജഗത്തിൽ
ചേതംകൊന്തുംചിതമൊട്ടുതടുത്തീടുവാനിന്നുപാരിൽ (൪)

ഭൂമി— ഭാഗീരഥി, ശരിയാണു ഭവതി പറഞ്ഞതു. രാമഭദ്രൻ ഈ ചെയ്തതും യുക്തംതന്നെ.

ബാലപ്രായമതിൽപിടിച്ചൊരുകരത്താലംബികേയോ വനീ
പാലപ്രൗഢതരമിന്നുതൊട്ടമനലൻതാനുംസ്വസന്താനവും
സ്ഥൂലപ്രേമമൊരെടുത്തരണ്യമതിലേക്കൊന്നിച്ചഹോപോയതും
കേളിപ്പാലിവരൊക്കയുംപെരുമവൻനിസ്സാരമെന്നാക്കിനാൻ ൫

സീത— ആര്യപുത്രനെ ഇനിക്കു ഓർമ്മയുണ്ടാക്കി.

ഭൂമി— ഛീ, ആരാണു നിന്റെ ആര്യപുത്രൻ?

സീത—ഭാഗ്യഹീനയായ എനിക്ക എന്തിനെയാണ സന്താപം.

ദേവിമാർ—

ഞങ്ങളുടെസംഗമതിനാലങ്ങയശുദ്ധിയെന്നുപാരിന്ന
മംഗളമതേകിടുന്നിന്നംഗത്തിന്നനിന്ദചെയ്തിടുന്നോനീ (൮)

ലക്ഷ്മ—ആര്യ്യ, കേട്ടുവൊ.

രാമൻ—ലോകംകേൾക്കട്ടെ.

(അണിയറയിൽ കലശൽകേൾക്കുന്നു.)

രാമൻ—വളരെ അത്ഭുതമായിട്ടെന്തൊ ഒന്നാണ.

സീത—എന്താണ ആകാശമിതിനെ ജ്വലിക്കുന്നത.

ദേവിമാർ—മനസ്സിലായി.

പരത്താൽകൃശാശ്വനഘകൌശികനങ്ങുരാമ
നിയമംക്രമത്തിലിഹനല്ലസ്ത്രങ്ങളായി
വത്തിച്ചിടുന്നോരതിവീര്യമെഴുന്നജൃംഭ
കാസ്ത്രങ്ങളാവന്നുവെളിവായിവിളങ്ങിടുന്നു (൯)

(അണിയറയിൽ)

പലതാർപണിയുന്നദേവിസീതേ
ഗതിതങ്ങൾക്കയിനിന്റെപുത്രരെത്രെ
ഇതുപണ്ടുമചിത്രമങ്ങുനോക്ക
ന്നതുനേരംരഘുനാഥനോതിയല്ലൊ (൧൦)

സീത—ഭാഗ്യത്താൽ ജൃംഭകാസ്ത്രദേവതമാർ പ്രകാശിക്കുന്നു.

ലക്ഷ്മ—"എല്ലാപ്രകാരത്തിലും ഈ അസ്ത്രങ്ങൾ ഭവതിയുടെ സന്താനങ്ങളോട ചേന്നിരിക്കട്ടെ" എന്ന ആര്യ്യൻ പറകയുണ്ടായി. രാമൻ—

കെല്പേറീടുന്നിയപരമസ്ത്രങ്ങളേനിങ്ങളെന്നെ
ക്കൂപ്പീടുന്നോൻ ക്ഷതമുകിലഹംധന്യനായ്നിങ്ങൾമൂലം
എപ്പോഴെന്നാകിലുമഴകൊടീവത്സരാന്താലടുത്ത
അപ്പോഴെത്തീടണമയിഭവാന്മാർക്കുഭദ്രംഭവിക്കും (൧൧)

വല്ലാതെമോദാത്ഭുതമെന്നശോക
കല്ലോലമുൾക്കൊണ്ടിളകിക്കളിച്ചു
ചൊല്ലാമഹോരാമതസിചത്തിടുന്നു
ചൊല്ലാവതല്ലാത്തൊരവസ്ഥയിപ്പോൾ (൧൨)

ദേവിമാർ—വത്സ, നിന്റെ ഈ പുത്രന്മാരിപ്പോൾ രാമഭദ്രതുല്യന്മാരായി എന്ന അറിഞ്ഞാലും.

സീത—ഭഗവതിമാരെ, ആരാണിവർ ക്ഷത്രിയോചിതമായ കർമ്മം ചെയ്യുന്നത്.

രാമൻ—സ്വധർമ്മസ്ഥവസിഷ്ഠമുനികളത്രെ നന്നോരി
രഘുവംശവർദ്ധിനിയതായസീതയും
മകനാമകർമ്മമതു ചെയ്തിടേണ്ടതെ
ന്നാകതാമതിങ്കലറിയുന്നതില്ലഹോ (൬൩)

ദേവിമാർ—മകളെ നിനക്കെന്തിനാണ ഈ വിചാരം. ഈ കുട്ടികളെ മുലകുടിമാറിയാൽ ഞങ്ങൾ ഭഗവാൻ വാല്മീകിയുടെ വക്കൽ ഏല്പിച്ചുകൊടുക്കാം. അദ്ദേഹം ഇവരുടെ ക്ഷത്രകൃത്യത്തെ ചെയ്യും.

കനിവുടയവസിഷ്ഠൻകല്യനാമംഗിരസ്സീ
മുനികളുടയമട്ടിൽത്തന്നെവാല്മീകിതാനും
ജനകരഘുകുലങ്ങൾക്കിന്നഹോരണ്ടിനുംകേ
ളനുദിനമഴലാറീടുന്നൊരാചാര്യനല്ലോ (൬൪)

രാമൻ—ഭഗവതിമാരുടെ ആലോചന വളരെ നന്നായി

ലക്ഷ്മ—ആര്യ, സത്യമാണ ഞാൻ ബോധിപ്പിക്കുന്നത്. അതാതു ലക്ഷണങ്ങൾകൊണ്ട ഈ കുട്ടികൾ കുശലവന്മാരാണെന്ന ഞാൻ ഊഹിക്കുന്നു.

വാല്മീകിയായമുനിചെയ്തിതിവർക്കുവേണ്ടും
കർമ്മങ്ങളൂനസകലമസ്ത്രമതാത്തമോദം
ജന്മത്തിലേജയവുമൊട്ടുലഭിച്ചിതിപ്പോൾ
ചെമ്മേവയസ്സുതുതികഞ്ഞിതുപന്തിരണ്ട (൬൫)

രാമൻ—ഉണ്ണി ഇതിനാലെന്റെ മനസ്സു ഇളകിമറിഞ്ഞ ഞാൻ മുഗ്ദ്ധനായിരിക്കുന്നു.

ഭൂമി—മകളെ വരു. പാതാളത്തെ ശുദ്ധീകരിക്ക

രാമൻ—അയ്യോ പ്രേയസി, ഭവതി ലോകാന്തരത്തെ പ്രാപിച്ചുവോ.

സീത—അംബയുടെ അംഗങ്ങളിൽ എന്നെ ലയിപ്പിക്കണെ. ജീവലോകത്തിന്റെ ഇപ്രകാരമുള്ള അവസ്ഥാന്തരത്തെ അനുഭവിപ്പാൻ ഞാൻ ശക്തയല്ല.

രാമൻ—ഇതിന്റെ ശേഷം എന്താണാവോ?

ഭൂമി—മുലകുടി മാറുന്നതുവരെ കുട്ടികളെ എന്റെ ആവശ്യപ്രകാരം ഭവതി രക്ഷിച്ചാലും. അതിന്റെ ശേഷം ഭവതിയുടെ സ്വച്ഛന്ദംപോലെ.

ഗംഗ— അങ്ങിനെതന്നെ. (എന്നു ഗംഗയും ഭൂമിയും സീതയും പോയി.)

രാമൻ— കഷ്ടം, വൈദേഹി നശിച്ചതിനെപ്പോലെയോ. അയ്യോ ദേവി, മന്ദകാരുണ്യവാസപ്രിയസഖി, ഹാ ചാരിത്രദേവതേ, ഭവതി പരലോകത്തേക്കു പുറപ്പെട്ടുവല്ലോ. (എന്നു മോഹിക്കുന്നു)

ലക്ഷ്മ— ഭഗവൻ വാല്മീകെ, രക്ഷിക്കണെ, രക്ഷിക്കണെ. ഇതാണോ അങ്ങയുടെ കാവ്യത്തിന്റെ പ്രയോജനം.

(അണിയറയിൽ)

ആട്ടത്തിനുള്ള സാധനങ്ങളെല്ലാം മാററിക്കളയൂ. അല്ലയോ ജംഗമസ്ഥാവരങ്ങളോടുകൂടിയ പ്രാണിസമൂഹങ്ങളായ മർത്ത്യാമർത്ത്യന്മാരെ, ഭഗവാൻ വാല്മീകിമഹർഷിയുടെ അനുജ്ഞയാലുണ്ടായ ശുദ്ധികാരകമായ അത്ഭുതത്തെ കണ്ടാലും.

ലക്ഷ്മ— (നോക്കീട്ട്)

മന്ഥത്താലെമഥനമതുചെയ്താലെഴും കട്ടവല്ലോ
തന്നോടംഗംഗാസലിലമിളകീട്ടനിതാകാശദേശേ
സന്തോഷിച്ചിട്ടമരനിഗണം ചെന്നു ഭൂഗംഗമാരെ
തന്നോടൊപ്പം സലിലമതിൽനിന്നാശുനേരെവരുന്നു (൧൬)

(പിന്നെയും അണിയറയിൽ)

നന്നായറിഞ്ഞിട്ടരുന്ധതി ലോകവന്ദ്യേ
മന്ദാകിനീമഹികളുണ്ടിഹ ഞങ്ങളാര്യേ
ഇന്നാദരേണ തവ സന്നിധിതന്നിലർപ്പി
ക്കുന്നു സുപുണ്യനിധിയാകിയ സീതതന്നെ (൧൭)

ലക്ഷ്മ— അഹോ ഭാഗ്യം! ആശ്ചര്യം! ആശ്ചര്യം! ആര്യ നോക്കു നോക്കു. കഷ്ടം! ഇപ്പോഴുമാര്യൻ ശ്വാസംവിട്ടിട്ടില്ലല്ലോ.

(അനന്തരം അരുന്ധതിയും സീതയും പ്രവേശിക്കുന്നു)

അരു— ശാലീനശീലത വെടിഞ്ഞു ത്വരിച്ചു വേഗം
ചാലേ നടന്നിടുക ജാനകി വത്സയാം നീ
മാല്യാരവത്സനധികപ്രിയമായ നിൻ ക
യ്യാലേ തലോടി നലമോടിഹ നല്കു ജീവൻ (൧൮)

സീത— (സംഭ്രമത്തോടുകൂടി തലോടിക്കൊണ്ടു) ആര്യപുത്രൻ സമാശ്വസിച്ചാലും.

രാമൻ— (ആശ്വസിച്ചു ആനന്ദത്തോടുകൂടി) അഹോ ഇതെന്താണു. (നോക്കീട്ടു സന്തോഷാശ്രുക്കളോടുകൂടി) എ, ദേവിയോ (ലജ്ജയോടുകൂടി ചിരിച്ചു) അംബയായ അരുന്ധതിയും ഋശ്യശൃംഗശാന്താസമേതന്മാരായ എല്ലാ ഗുരുജനങ്ങളും സന്തോഷിക്കുന്നു.

ലക്ഷ്മ — ആര്യേ, നിർല്ലജ്ജനായ ലക്ഷ്മണൻ നിന്നെ നമസ്കരിക്കുന്നു.

സീത — ഉണ്ണീ, ഇങ്ങിനെയൊക്കെയാണെങ്കിലും വളരെക്കാലം ജീവിച്ചിരുന്നാലും.

അരു — ഭഗവൻ വാല്മീകേ, സീതാഗർഭത്തിൽനിന്നുത്ഭവിച്ച രാമഭദ്രന്റെ പുത്രന്മാരായ ഈ കുശലവന്മാരെ ഇവിടെ കൊണ്ടുവന്നാലും.

രാമലക്ഷ്മണന്മാർ — അതങ്ങിനെതന്നെ.

സീത — എവിടെയാണ് എന്റെ ആ പുത്രന്മാർ.

(അനന്തരം വാല്മീകിയും കുശലവന്മാരും പ്രവേശിക്കുന്നു.)

വാല്മീകി — കുശലവന്മാരായ ഉണ്ണികളെ, ഈ രഘുപതി നിങ്ങളുടെ അച്ഛനാണ്. ലക്ഷ്മണൻ എളേച്ഛനും സീതാദേവി അമ്മയും രാജർഷിയായ ഈ ജനകൻ അമ്മയുടെഅച്ഛനുമാണ്.

സീത — (സന്തോഷത്തോടും വ്യസനത്തോടും അത്ഭുതത്തോടുംകൂടി നോക്കീട്ട്) എ, അച്ഛനോ.

കുശലവന്മാർ — അയ്യോ അച്ഛ, അയ്യോ അംബ, അയ്യോ മാതാമഹ.

രാമലക്ഷ്മണന്മാർ — (സന്തോഷത്തോടുകൂടി ആലിംഗനം ചെയ്തിട്ട്) ഉണ്ണികളെ, പുണ്യത്താൽ നിങ്ങളെ കിട്ടി.

സീത — ഉണ്ണികുശ, ഉണ്ണിലവ, വരുവിൻ, ഭാഗ്യമേറിയ അംബയെ വളരെനേരം ആലിംഗനം ചെയ്യു.

കുമാരന്മാർ — (അങ്ങിനെ ചെയ്തിട്ട്) ഞങ്ങൾ കൃതാർത്ഥന്മാരായി.

സീത — ഭഗവൻ, ഞാൻ നമസ്കരിക്കുന്നു.

വാല്മീ — ഇങ്ങിനെ തന്നെ വളരെക്കാലം ജീവിച്ചിരുന്നാലും.

സീത — അച്ഛൻ, കുലഗുരു, ആര്യാജനം, ഭർത്താവോടുകൂടെ ശാന്താദേവി, ലക്ഷ്മണനോടുകൂടി സുപ്രസന്നനായ ആര്യപുത്രൻ, കുശലവന്മാർ — ഇവരെ എല്ലാം ഒന്നിച്ചു കാണുന്നതിനാൽ ഞാൻ ആനന്ദംകൊണ്ടു പരിപൂർണ്ണയായി.

(അണിയറയിൽ കലശൽ കേൾക്കുന്നു.)

വാല്മീ — (എഴുന്നീറ്റു നോക്കീട്ട്) ലവണാസുരനെക്കൊന്നു മധുരേശനായ ശത്രുഘ്നൻ എത്തിയിരിക്കുന്നു.

ലക്ഷ്മ — മംഗളങ്ങൾ ഒന്നോടൊന്നു തൊട്ടുകൊണ്ടു നടക്കുന്നതുതന്നെ.

രാമൻ — ഇതെല്ലാമനുഭവിച്ചുകൊണ്ടിരുന്നിട്ടുകൂടി ഇനിക്ക

വിശ്വാസമാകുന്നില്ല. അഥവാ അഭ്യുദയങ്ങളുടെ സ്വഭാവം ഇതാണല്ലോ.

വാത്മീ— രാമഭദ്ര, പറയൂ. ഇനിയും ഞാൻ നിനക്ക എന്തുപകാരമാണ ചെയ്യേണ്ടത?

രാമൻ— ഇതിൽപരം പ്രിയമായിട്ട വല്ലതുമുണ്ടോ. എങ്കിലും ഇതിരിക്കട്ടെ.

(ഭരതവാക്യം.)

ചേൎന്നിടട്ടെനരന്മാരൊത്താലിക്കഥചരിത്രമേറിയത്രഭക്തരൊത്തൊടും
ചിത്തപാപമതകറ്റിലോകജനനിയിത്രിഗംഗയിവളൊത്തതോ
ബുദ്ധിമൂത്തചതുരതാപവേഷിരുനതീൎന്നുനല്ലഭിനയത്തിൽവി
ന്യസ്തരൂപമൊടുമൊത്തവാണിയിതുപുകഴ്ത്തിടട്ടെബുധരെത്രയും (൨൦)

(എല്ലാവരും പോയി)

ഏഴാമങ്കം കഴിഞ്ഞു.

—:o:—

ഉത്തരരാമചരിതം

സമാപ്തം.

---

തൃശ്ശിവപേരൂർ

കേരളകല്പദ്രുമം അച്ചുകൂടത്തിൽ അച്ചടിച്ചത.

---

# ശുദ്ധപത്രം.

| ഭാഗം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| ൪ | ൧൩ | ക്ഷതിപർ | ക്ഷിതിപർ |
| ൬ | ൮൭ | നിഴച്ചൊടു | നിഴലോടു |
| ൯ | ൧ | സവഷ്ഠാ | സപഷ്ഠാ |
| ” | ൧൭ | ചെല്ലുപ്പു | ചൊല്ലൊപ്പു |
| ” | ൨൩ | പെനഗ | പൊന്നഗ |
| ൧൦ | ൧൦ | സിത | സീത |
| ” | ൧൧ | വദ്ധീച്ചു | വൎദ്ധിച്ചു |
| ൧൧ | ൧൭ | പേതം | പോതം |
| ” | ൧൩ | നന്ദീയിയെ | നന്ദിനിയെ |
| ” | ൨൬ | സ്നനം | സ്നാനം |
| ൧൨ | ൧൬ | ഝല്ലിലിഖില | ഝല്ലിലഖില |
| ൧൭ | ൧൯ | നേകിട്ടവൻശ്രവകൻ | നേകിട്ടവാൻശ്രാവകൻ |
| ” | ൧൬ | യെന്നപോലെ | യതെന്നപോലെ |
| ” | ൧൯ | തെട്ടുവാൻ | തൊട്ടുവാൻ |
| ൧൩ | ൧൮ | വേർ | പേർ |
| ” | ൧൪ | പായമുണ്ടാം | പാപമുണ്ടാം |
| ” | ൧൯ | യനാംഞൊനിന്നു | യനായനോടു |
| ” | ൨൮ | അബ്രാഹ്മണ്യം ൨ | അബ്രഹ്മണ്യം ൨ |
| ൧൬ | ൧൨ | വദേവത | വനദേവത |
| ” | ൧൩ | അത്രേ | ആത്രേ |
| ൧൯ | ൨൭ | ചരദ | ശരദ |
| ” | ൮൧ | ഋഷീ | ഋഷി |
| ൨൦ | ൧ | വാത്മീകി | വാന്മീകി |
| ” | ൧൮ | വാസന്തിയാണേ | വാസന്തിയാണോ |
| ” | ൧൩ | നിനഷ്ലി | നിനക്കി |
| ” | ൧൬ | നിനച്ചിട്ടുകിൽ | നിനച്ചിടുകിൽ |

| ഭാഗം | വരി | അശുദ്ധം | ശുദ്ധം |
|---|---|---|---|
| ൧൨ | ൩ | അവസാ ിച്ചു | അവസാനിച്ചു |
| ൧൩ | ൰ | തപസ്സിനു | തപസ്സിനു |
| ,, | ൧൪ | സിദ്ധക്ഷേത്ര | സിദ്ധക്ഷേത്ര |
| ൧൪ | ൧൪ | ല്പ്പുടവൊരു | ല്പ്പുടമൊരു |
| ,, | ൧൬ | വർദ്ധിച്ചീടുന്നു | വർദ്ധിച്ചിടുന്നു |
| ,, | ൧൭ | ജൃംഭിച്ചിട്ടു | ജൃംഭിച്ചിട്ടു |
| ൧൭ | ൰൪ | വന്നിടുന്ന | വന്നിടുന്നു |
| ൧൯ | ൰ | ശോക | ശോക |
| ൰൪ | ൧൪ | തന്നിരിക്കുന്നു | തീൎന്നിരിക്കുന്നു |
| ൰൬ | ൧൦ | ക്കുടുന്ന | ക്കുടുന്നു |
| ൰൩ | ൨൪ | കല്പിയത്തു | കല്പിയത്തു |
| ,, | ൧൪ | പരമാ | വരമാ |
| ൰൭ | ൨൪ | പരം | വരം |
| ,, | ൧൬ | കരയുന്നു | കരയുന്നോൻ |
| ,, | ൧൩ | രാമൻ— | താപസ— |
| ൰൯ | ൧൦ | പാരം | യത്നം |
| ൪൦ | ൰൧ | നല്ലരുതി | നല്ലരുതു |
| ൪൯ | ൨൩ | സുരേദവി | സുരദേവി |
| ൬൧ | ൨൪ | ശൊരമ | ശോരമ |
| ,, | ൧൦ | ഭസ്മലേശാങ്കിതാ | ഭസ്മലേശാങ്കിതേ |
| ,, | ൧൨ | തൊലമ | തോലമ |
| ൬൩ | ൧൩ | മിഞ്ഞൊതി | മിഞ്ഞോതി |
| ൬൬ | ൧൭ | ലോകെ | ലോകേ |
| ൬൭ | ൪ | ബലത്തൊട | ബലത്തൊട |
| ,, | ൧൩ | പാത്രാട്ടോ | പാത്രട്ടോ |
| ൬൯ | ൧൩ | ഥൈണ്ണൽ | ഝൈണ്ണൽ |
| ൩൦ | ൧ | നിന്നോരെ | തിന്നോരെ |
| ,, | ൰൰ | ഴ്കൂത്തു | ഴ്ക്കൊത്തു |
| ൩൨ | ൨ | പുത്രാമരെ | പുത്രമരെ |
| ൩൧ | ൪ | കോലാഹം | കോലാഹലം |

# ഉത്തരരാമചരിതം.

ഭാഷാനാടകം.

സംസ്കൃതത്തിൽനിന്നു

ചമ്പത്തിൽ

ചാത്തുക്കുട്ടിമന്നാടിയാർ

ഭാഷപ്പെടുത്തിയതു.

(കോപ്പി—൧൦൦൦.)

തൃശ്ശിവപേരൂർ

കേരളകല്പദ്രുമം അച്ചുക്കൂടത്തിൽ

അച്ചടിച്ചതു.

൧൦൬൭.

# അവതാരിക.

മഹാകവികളിൽവെച്ചു അഗ്രഗണ്യനായി വശ്യവാക്കായ ശ്രീഭവഭൂതിയുടെ അത്യുത്തമമായ ഒരു കൃതിയാകുന്നു ഉത്തരരാമചരിതം.

"ഉത്തരേരാമചരിതേഭവഭൂതിർവ്വിശിഷ്യതേ" എന്ന കവികുലശിരോമണിയായ കാളിദാസനുംകൂടി ഭവഭൂതിയിൽ ഒരു ബഹുമാനത്തെ ജനിപ്പിച്ചതായ ഈ നാടകത്തിലെ ഗൂഢങ്ങളായ ആശയങ്ങളെ അനേക വ്യാഖ്യാനങ്ങളുടെ സാഹായ്യത്തോടുകൂടി വായിച്ചാൽതന്നേയും ഗ്രഹിക്കുന്നതിന്ന പ്രയാസമാകുന്നു. അഥവാ ഗ്രഹിച്ചാൽതന്നേയും കവനമാൎഗ്ഗത്തിലനേകവിധ നിൎബ്ബന്ധങ്ങളും അഭിപ്രായത്തെ ശരിയായി കാണിക്കുന്ന പദങ്ങൾ കിട്ടുന്നതിന്നു വളരെ പ്രയാസവുമുള്ള മലയാളഭാഷയിൽ അതുകളെ തത്തുല്യങ്ങളായി പ്രകടിക്കുവാനശക്യമെന്നുതന്നേ പറയേണ്ടിയിരിക്കുന്നു. ഇങ്ങിനെയിരിക്കെ വിശിഷ്ടതരമായ ഈ നാടകത്തെ അല്പജ്ഞനായ ഞാൻ മലയാളഭാഷയിലാക്കുന്നതിന്ന യത്നിക്കുന്നതായാൽ അതു ഒരു സാഹസകൃത്യമായി തീരുമെന്ന ആരംഭത്തിൽതന്നെ ഞാനോൎക്കാതിരുന്നിട്ടില്ല. എങ്കിലും നമ്മുടെ മലയാളഭാഷയിലുള്ള ഗ്രന്ഥദൌൎല്ലഭ്യവും ഭവഭൂതിയുടെ സരസങ്ങളായ അഭിപ്രായങ്ങളെ പത്തിനൊന്നുവീതമായിട്ടെങ്കിലും മലയാളികളെ ഗ്രഹിപ്പിക്കേണമെന്നുള്ള അതിമോഹവും നിമിത്തമായി ഞാനിതിൽ പ്രവേശിച്ചതാകയാൽ ഇതിൽ സംഭവിക്കാവുന്ന തെറ്റുകളെ മാന്യസജ്ജനങ്ങൾ മാപ്പുതരുമെന്നു വിശ്വസിക്കുന്നു.

വിശേഷിച്ച്, ഭവഭൂതിയുടെ കൃതിയാണെന്നു പറഞ്ഞുംകൊണ്ടു ഈ മലയാളഭാഷാനാടകത്തെ ആടുന്നതു അനുചിതമാകയാലും മറ്റും പ്രസ്താവനയിൽ ഒരു നടിയെക്കൂടി പ്രവേശിപ്പിക്കുകയും, നടീസൂത്രധാരസംവാദംകൊണ്ടു കഥാബീജമായ

## അവതാരിക

(സീതസ്സൂഞായ) അപവാദത്തിന്റെ കാരണത്തെ വിശദമാക്കുകയും, സീതാപരിശുദ്ധിയെപ്രത്യക്ഷപ്പെടുത്തുന്നതായുള്ളൊന്നാടകത്തെ (ഏഴാമങ്കത്തിൽ കാണുന്നപ്രകാരം) ഒരു മഹാസഭയിൽ വെച്ച് അഭിനയിക്കുന്നതുവരെ അതിനെ ആരും ഗ്രഹിപ്പിക്കരുതെന്നുള്ള വാല്മീകിയുടെ അഭിപ്രായത്തേയും ജനങ്ങൾക്ക് അപവാദത്തിലുണ്ടാകേണ്ടതായ ഭയത്തേയും മറ്റും സൂചിപ്പിക്കുകയും ചെയ്തിരിക്കുന്നു. ഇതുകൂടാതെ നാന്ദിയിലും ഭരതവാക്യത്തിലുമായി രണ്ടു പദ്യങ്ങളെക്കൂടി ചേൎത്തിട്ടുണ്ടു. ഇതെല്ലാം പ്രകൃതത്തിന്നു കേവലം അസംബന്ധമായിരിക്കുന്നില്ലെന്നു തോന്നുന്ന പക്ഷം മഹാജനങ്ങൾ ഈ ഭാഗങ്ങളെക്കൂടി സ്വീകരിക്കുമെന്നു വിചാരിക്കുന്നു. വല്ല കാരണത്താലും വൈരസ്യം തോന്നുന്നവൎക്ക് ഈ ഭാഗങ്ങളെ തള്ളിക്കളഞ്ഞു വായിക്കുകയും ചെയ്യാമല്ലൊ.

ഏതുവിധമെങ്കിലും ഈ പുസ്തകം മലയാളികൾക്ക് സ്വീകാരയോഗ്യമായി തീരുന്നതായാൽ എന്റെ ഈ ശ്രമം സഫലമായി എന്നു സന്തോഷിക്കാവുന്നതു തന്നെ.

മൂലഗ്രന്ഥത്തിൽ പല സ്ഥലങ്ങളിലും പാഠഭേദങ്ങൾ കാണുന്നുണ്ടു. എന്നാൽ അനേക വ്യാഖ്യാനങ്ങൾനോക്കി കഴിയുന്നതും പരിശോധിച്ച് സ്വപാഠമാണെന്നു തോന്നുന്നതിനെ അനുസരിച്ചാകുന്നു തൎജ്ജമ ചെയ്തിട്ടുള്ളതു.

ഈ ഗ്രന്ഥം തൎജ്ജമ ചെയ്യുന്നതിന്നു എന്നെ ചില സ്നേഹിതന്മാർ ഇടവിടാതെ ഉത്സാഹിപ്പിച്ചിട്ടുള്ളതുകൊണ്ടു അവരോടും ദയവുചെയ്തു ശ്രദ്ധയോടുകൂടി ഈ ഗ്രന്ഥത്തെ പരിശോധിച്ചു അഭിപ്രായം അയച്ചുതന്ന മഹാജനങ്ങളോടും ഞാൻ കൃതജ്ഞനായിരിക്കുന്നു. ഈ പുസ്തകത്തിലുള്ള ന്യൂനതകളെ മാന്യജനങ്ങൾ അനുഗ്രഹബുദ്ധ്യാ ചൂണ്ടിക്കാണിച്ചുതരുന്നതായാൽ ഇനിമേലിൽ അവയെ പരിഹരിക്കാവുന്നതും അവരോടും ഞാൻ കൃതജ്ഞനായിരിക്കുന്നതുമാകുന്നു.

ഇരിവപേരൂർ<br>
൧൦൭൦ മിഥുനം ൨൦ന്നു } ചാത്തുക്കുട്ടിമന്നാടിയാര.

---

കൊച്ചി

വീരകേരളതമ്പുരാൻതിരുമനസ്സിലെ

# സൎട്ടിഫിക്കേററ.

രാ. രാ. കവി ചമ്പത്തിൽ ചാത്തുക്കുട്ടിമന്നാടിയാരവർകൾക്കു.

നിങ്ങൾ ഭാഷാന്തരം ചെയ്ത "ഉത്തരരാമചരിതം" ഞാൻ വായിച്ചുനോക്കിയതിൽ ആയതു വളരെ ലളിതവും മൂലാൎത്ഥത്തോടു യോജിപ്പുള്ളതുമായി കാണുന്നു എന്നു സന്തോഷത്തോടെ പറയുന്നു. എന്നാൽ അതിൽ ചിലതുകളെ താഴെ ചേൎക്കാം "സൌഹാൎദ്ദോപ്യധഗാശയമപ്രിയം" = "ഇഷ്ടപ്പെട്ടരുതീരുകയാൽഹൃദയമൊന്നായുള്ളതൽകാന്തയെ" "നിവേശശ്ശൈലാനാംതദിദമിതി ബുദ്ധിൎദ്രഢയതി" = "ഇപ്പൎവ്വതത്തിൻസ്ഥിതികളതിതുതാനെന്നുറപ്പിച്ചിടുന്നു" മൂന്നാമങ്കത്തിലെ ൩൬, ൩൭, ൩൮, ശ്ലോകങ്ങൾ. ഇതിൽ "അനന്തരങ്ങളെക്കുമല്ലേ" എന്നതുടങ്ങിയ പൂൎവ്വാൎദ്ധംവിശേഷിച്ചും മൂലത്തോടു വളരെ നന്നായിയോജിച്ചിരിക്കുന്നു.

ഈ തൎജ്ജമയിലെ ശ്ലോകങ്ങൾ വായനക്കാൎക്കു സ്വയമേവ തോന്നിയ മാതിരിയിൽ നല്ലപഴക്കവും "ഒഴുക്കും" ഉള്ളതായി കാണുന്നു. വാക്യങ്ങളും ഭാഷാപരിജ്ഞാനത്തിന്നു വാസ്തവത്തിൽ ആവശ്യമായ വിധത്തിൽ രസികനായിട്ടുണ്ടു. പിന്നത്തെതിൽ മാറ്റവുമുള്ള ചോററിൽ കഠിനങ്ങളായ കല്ലുകൾ കടിച്ചാലത്തെ അസഹ്യതപോലെ മുറ്റവും സരളവുമായ ഭാഷകളുടെ ഇടയ്ക്കു ആദിവൃദ്ധിയും ഭാവപ്രത്യയവും ചേൎത്തപദങ്ങളെക്കൊണ്ടു വായനക്കാൎക്കുണ്ടാക്കുന്ന കണ്ണുന്തലയും കടിച്ചുമുറികളും പാദപൂരണത്തിന്നും പ്രാസങ്ങൾക്കും മാത്രമായി ചെയ്യുന്നതും അനൎത്ഥങ്ങളും ആയ ഗോഷ്ഠികളും ഉത്തരരാമചരിതത്തിന്റെ ഈ തൎജ്ജമയിൽ ഇല്ലാത്തതിനാൽ വായിക്കുവാൻ വളരെ വളരെ സുഖമായിരിക്കുന്നു.

നിങ്ങൾ ഒന്നാമതായി ചെയ്ത ജാനകീപരിണയതൎജ്ജമ പൂൎണ്ണജയമായിരിക്കുന്നു. പക്ഷെ ഉത്തരരാമചരിതം വിചാരിച്ചിരുന്നതുപോലെ അതിലധികം വിജയമായിരിക്കുന്നു എന്നാണ എന്റെ അഭിപ്രായം.

Trichur Palace,
26th May 1892.

(Sd.) KERALA VURMAH,
*First Prince of Cochin.*



മഹാകവിയും പണ്ഡിതാഗ്രഗണ്യനുമായ

മ. രാ. രാ.

കൈക്കുളങ്ങര

രാമവാരിയരവർകളുടെ

# സട്ടിഫിക്കേററ.

—∽∽—

മ. രാ. രാ. മഹാകവി ചമ്പത്തിൽ ചാത്തുക്കുട്ടി

മന്നാടിയാരവർകൾക്കു:—

നിങ്ങൾ ഇനിക്കയച്ചുതന്ന ഭാഷാനാടകപുസ്തകത്തെ ഞാൻ സന്തോഷത്തോടുകൂടെ സ്വീകരിക്കുകയും വായിക്കുകയും ചെയ്തു. മഹാനുഭാവനായ ഭവഭൂതി എന്ന മഹാ കവിയുടെ കൃതികളിൽ അധികമായ ഭാവഗാംഭീര്യത്തോടുകൂടിയ കൃതി ഉത്തരരാമചരിതമാകുന്നു. ഏതിലും രണ്ടോ മൂന്നോ വ്യാഖ്യാനങ്ങളെയോ വ്യുൽപത്തി തികഞ്ഞ ഒരുവൻെറ സഹായത്തെയൊ അവലംബിച്ചാൽ അതിൻെറ അൎത്ഥം സുഗമമായി ഭവിക്കാം. അതിനെ അനുസരിച്ചു വേറെ ചിലശബ്ദങ്ങളെ ഗദ്യത്തിന്നു ഗദ്യമായിട്ടും പദ്യത്തിന്നു പദ്യമായിട്ടും വരത്തക്ക വിധത്തിൽ വിന്യസിച്ചിട്ടുള്ള രചനയ്ക്കു സൌഷ്ഠവം ദുൎഘടമാകുന്നു. അത കേരളവാക്കുകൾകൊണ്ടു ഇങ്ങിനെ നിൎവ്വഹിക്കപ്പെട്ടത ഈ നവീനനാടകനിൎമ്മാതൃജനത്തിന്നുള്ള കവിധൎമ്മമൎമ്മജ്ഞതയെ വെളിവിലാക്കുന്നു എന്ന നിൎമ്മമന്മാരും ചമൽകാരാതിശയവശാൽ ഒരേ സമയം പറഞ്ഞുപോകും. നിൎമ്മത്സരന്മാരായിരിക്കുന്ന അസ്മദാദികളുടെ അവസ്ഥയെ പററി ഇനി വേറെ പറയേണമെന്നില്ലല്ലൊ. നിങ്ങൾ ജാനകീപരിണയത്തിന്മേൽ ചെയ്ത യത്നംതന്നെ സഹൃദയന്മാൎക്കു പരമാനന്ദത്തിന്നു കാരണമായി തീൎന്നിരിക്കുന്നു എന്ന ലോകത്തിങ്കൽ നിരാക്ഷേപമാകുന്നു. ഇപ്പോൾ ഉത്തരരാമചരിതത്തെ മട്ടും വ്യത്യാസംകൂടാതെ ഇങ്ങനെ മലയാളഭാഷയി

ൽ നിബന്ധിച്ചത നിങ്ങൾക്ക എന്നും നില്ക്കുന്നതായിട്ടും ഇതരന്മാരായ കവികൾക്ക ദുല്ലഭമായിട്ടുമിരിക്കുന്ന യശസ്സിന്ന കാരണമായി ഭവിക്കുമെന്ന നിസ്സംശയമായി ഞാനഭിപ്രായപ്പെടുന്നു.

തൃശ്ശിവപേരൂർ } (ഒപ്പ്.)
൧൦൬൭ മിഥുനം ൨-ാംനു- } കസ്തൂരിങ്ങനെ രാമവാരിയർ.



# ശുദ്ധപത്രം.

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| ൧൧ | ൨൮ | തന്നാശത്തെ | തൻനാശത്തെ |
| ൧൫ | ൧൩ | ഒന്നിനൊന്നു | ഒന്നിനെക്കാളൊന്നു |
| ൧൬ | ൧൧ | യുടെനെൻ | യുടനെൻ |
| ൧൮ | ൫ | സ്സേകപ്രിയ | സ്സോകപ്രിയ |
| ൨൩ | ൧൮ | യാണെല്ലൊ | യാണെല്ലൊ |
| ൨൮ | ൨൩ | ജയസ്ഥാന | ജനസ്ഥാന |
| ൩൨ | ൩ | ചൊന്നതു, ഇപ്പോൾ— | ചൊന്നതു, |
| ,, | ൧൦ | (എന്തിനെ എന്നാൽ) | എന്തിനെയെന്നാൽ |
| ,, | ൨൪ | ലെല്ലൊ | ലല്ലെ |
| ,, | ൩൨ | മററുള്ള മഹർഷികളും | മഹർഷികളായമററുള്ളവ |
| ൪൨ | ൬ | ധവളമായും | ധവളങ്ങളായും [രും |
| ൫൧ | ൩ | ചൈതന്യത്തെ | ചൈതന്യത്തെ |
| ,, | ൨൮ | കോപ്പോടുകൂടിപരി | കാപ്പോടുകൂടിപ്പരി |
| ൫൨ | ൨ | വിചാരിക്കല്ലെ | വിചാരിക്കില്ലെ |
| ൫൫ | ൪ | പുത്രൻ, | ജ്യേഷ്ഠപുത്രൻ, |
| ൬൦ | ൨൫ | സപ്തേനത്തെ | സ്സപ്തേനത്തെ |
| ,, | ൨൭ | നന്നെളീശലം | നന്നൊളീശലം |
| ൬൧ | ൧൫ | കൌസല്യ! | കൌസല്യേ! |
| ൬൨ | ൧൩ | ആമേ! | അമേ! |
| ൭൦ | ൧൪ | പ്രാപിച്ചു | പ്രാപിച്ചു |
| ൭൭ | ൨ | പ്പമനേക്കലഹ | പ്പമനെക്കലഹ |
| ൮൧ | ൮ | നക്കുന്നു) | നടക്കുന്നു) |
| ൮൬ | ൧൫ | വേർപെട്ടു | വേർപെട്ടു |
| ൮൭ | ൧൯ | നിന്നൊന്നാമിയ | നിന്നൊന്നാമിയി |

ദൃഷ്ടിയിൽപ്പെട്ട മേൽക്കാണിച്ച തെററുകൾകൂടാതെ ചില സ്ഥലങ്ങളിൽ ൎ, ് ഈ പുള്ളികളെ വ്യത്യാസമായുപയോഗിച്ചിട്ടുള്ളതും അച്ചടിക്കുന്ന സമയം പൊട്ടിപ്പോയ ചില വള്ളികളും വേണ്ടപോലെ എളുപ്പത്തിൽ മനസ്സിലാകാവുന്നതാകയാൽ അവയെ ഇവിടെ കാണിച്ചിട്ടില്ല.




# ഉത്തരരാമചരിതം.

## ഭാഷാനാടകം.

### ഒന്നാമങ്കം.

ബ്രഹ്മണേനമഃ.

കൎമ്മജ്ഞാനങ്ങൾ വേറിട്ടറിവതിനിഹ കാണ്ഡങ്ങളായ്ത്തീൎന്നനായ്
ധൎമ്മാധൎമ്മങ്ങളെല്ലാം തെളിവൊടു വിവരിച്ചാശു മോഹത്തെ നീക്കി
സന്മാൎഗ്ഗത്തിൽ ചരിപ്പിച്ചു കുമതികളതിസത്താന്ന ബോധം വളൎത്തി
ബ്രഹ്മാനന്ദത്തെ നൽകും ശ്രുതി സപദി ഭവാന്മാൎക്കു നൽകട്ടെ മോക്ഷം

* പരമാത്മാവിൻ കലയായ്
പരമാമൃതമായ ഭാഷ മമ നാവിൽ
വരുവാനാദികവിയുടെ
ചരണസരോജം നമസ്കരിക്കുന്നേൻ (൧)

(നാന്ദിയുടെ അവസാനത്തിൽ)

സൂത്രധാരൻ—വളരെ വിസ്തരിച്ചിട്ടാവശ്യമില്ല, ഇന്ന് ഭഗവാനായ കാലപ്രിയനാഥന്റെ ഉത്സവത്തിങ്കൽ വന്നിരിക്കുന്ന മഹാജനങ്ങളോടു ഞാൻ അറിയിച്ചുകൊള്ളുന്നു, മാന്യന്മാരായ ഭവാന്മാരിങ്ങിനെ ധരിക്കേണ്ടതാണു, കാശ്യപഗോത്രത്തിൽ ജനിച്ചവനായി ശ്രീകണ്ഠനെന്നു വിശേഷനാമമുള്ളവനായി തൎക്കവ്യാകരണമീമാംസാശാസ്ത്രതത്വജ്ഞനായി ജാതുകൎണ്ണീപുത്രനായി വിശിഷ്ടനായി ഭവഭൂതി എന്നു പ്രസിദ്ധനായ ഒരു മഹാകവിയുണ്ടായിരുന്നു.

* കല്യൻ ബ്രാഹ്മണനാകുമക്കവിയെ വാഗ്ദേവി സ്വയം വശ്യയാം
മല്ലാക്ഷീമണിയെന്ന വണ്ണമനുവൎത്തിച്ചീടിനാളാദരാൽ
ചൊല്ലേറും രസമോടുമക്കവിവരൻ നിൎമ്മിച്ചതാം നാടകം
നല്ലോരുത്തരരാമചരിതം സ്വല്പം നടിക്കുന്നു ഞാൻ (൨)

(കേട്ടതായി നടിച്ചു)

അല്ലേ ആൎയ്യമഹാജനങ്ങളെ! നിങ്ങളെന്താജ്ഞാപിക്കുന്നു? "ആ നാടകത്തെ മലയാളഭാഷയിലാക്കീട്ടുണ്ടെന്നറിയുന്നു അതായാൽ ഞങ്ങൾക്കധികം സന്തോഷമായിരിക്കും" എന്നൊ.

- ധീമാൻ ശ്രീഭവഭൂതിതന്റെ കൃതിയിൽ സ്വാരസ്യമാധുൎയ്യവാ-
  ഗ്ഗാംഭീൎയ്യാദികളെത്രമാത്രമതിനെബ്ഭാഷാന്തരം ചെയ്യുകിൽ
  ചേരുംഭംഗിയിലാകുവാൻ വിഷമമാണെന്നോൎപ്പിനെന്നാലുമി
  ന്നേരം ഞാൻ ഭവദാജ്ഞയാലതിനെത്തന്നേ പ്രയോഗിച്ചിടാം

(അണിയറയ്ക്കു നോക്കീട്ടു)

ആൎയ്യേ! വേഗത്തിലിങ്ങോട്ടുവരു.

നടീ— (പ്രവേശിച്ചു) ആൎയ്യ ഇതാ ഞാൻ. എന്തിനാണെന്നെ ഇത്ര ബദ്ധപ്പെട്ടു വിളിച്ചതു?

സൂത്രധാരൻ— ഭാഷാന്തരപ്പെടുത്തീട്ടുള്ള ഉത്തരരാമചരിതത്തെ അഭിനയിക്കേണമെന്നു ഈ സാമാജികന്മാർ ആജ്ഞാപിക്കുന്നു.

നടീ— ഈ നാടകത്തെയും ഭാഷാന്തരപ്പെടുത്തീട്ടുണ്ടോ?

സൂത്രധാരൻ— ഉണ്ടു, ആ പുസ്തകം ഇനിക്കു കിട്ടീട്ടുമുണ്ടു.

നടീ— എന്നാലെന്തുകൊണ്ടാണു ആൎയ്യൻ ഈ കഥ എന്നെക്കൂടി അറിയിക്കാതിരുന്നതു?

സൂത്രധാരൻ— ആൎയ്യേ ഞാൻ പറയാം ഒരു മഹാസഭയിൽവെച്ചു അഭിനയിക്കുന്നതിനുമുമ്പായി ഈ പുസ്തകത്തെ സംബന്ധിച്ചുള്ള യാതൊരു സംഗതിയും ആരേയും അറിയിച്ചുപോകരുതെന്നു ആ കവി എന്നോടു പ്രത്യേകം ആവശ്യപ്പെട്ടിരിക്കുന്നു.

നടീ— ആൎയ്യ ഇതിന്നുള്ള കാരണമെന്തായിരിക്കും?

സൂത്രധാരൻ— ആൎയ്യേ കേട്ടാലും.

- സീതാദേവിയെ രാക്ഷസേന്ദ്രനതുപോലിഗ്ഗൂഢവ്യാജമായ്
  എത്തന്യം ചിലരോടുചേൎന്നായപുമാൻ തങ്കൂലമാക്കീടിനാൻ

നടീ— ഇതുകൊണ്ടെന്താണു, മുഴുവനും കൊണ്ടുപോകട്ടെ എന്നാലും അതു അന്യന്റേതാകുമോ.

സൂത്രധാരൻ— ഇങ്ങിനെ വിചാരിച്ചിട്ടല്ല.

- പിന്നെത്തന്നുടെയാക്കുവാൻ നിജപദം ചേൎത്തീടിലൊന്നിന്നുമാ
  യെന്നും സീതയെയെന്നപോലിതിനെയും ശങ്കിക്കുമെല്ലാജനം

എന്നു ഭയപ്പെട്ടിട്ടാണു.

നടീ—ശരിതന്നെ, അപവാദത്തെ എല്ലാവരും ഭയപ്പെടേണ്ടതാണെല്ലൊ. എന്നാൽ ഈ അപവാദങ്ങളെ അത്ര ഭയപ്പെടേണമെന്നില്ല. എന്തുകൊണ്ടെന്നാൽ,

* ജന മിതിന്നുടെ വാസ്തവമാകവെ
മന മതിങ്കലറിഞ്ഞു രസിച്ചിടും
അനഘബുദ്ധിവിശേഷമറിഞ്ഞവർ
പുനരതിന്നു കയില്ലിഹദൂഷണം (൩)

സൂത്രധാരൻ—അതെന്തു ഭവതി പറഞ്ഞത ശരിതന്നെ.
നടീ—ആൎയ്യ ഈ കവി ആരാണെന്നുകൂടി അറിഞ്ഞാൽകൊള്ളാം.
സൂത്രധാരൻ—ആകട്ടെ, എന്നാൽ

* ചാരത്തു നിൽക്ക മുട്ടിക്കൊ
ണ്ടാരെന്നോതാം രഹസ്യമായ്
മറന്നാളുടി നീയാർക്കു
മറിയിക്കൊല്ല മൽപ്രിയേ (൪)

(എന്നു ചെവിയിൽ പറയുന്നു.)

നടീ—(ചിരിച്ചു) ആൎയ്യ ഭവാനിപ്പോൾ പറഞ്ഞ പദ്യത്തിൽ വിഷമപാദങ്ങളിലുള്ള വിഷമാക്ഷരങ്ങൾകൊണ്ടുതന്നെ ഈ പേര സ്പഷ്ടമാകുന്നുണ്ടല്ലൊ.
സൂത്രധാരൻ—(ആലോചിച്ചു അത്ഭുതത്തോടുകൂടി) ഉള്ളതുതന്നെ ആൎയ്യേ! ഈ സാമാജികന്മാരെ സന്തോഷിപ്പിക്കുവാനായിട്ടു ഭവതി അല്പം ഗാനംചെയ്യു.
നടീ—അങ്ങിനെതന്നെ (ഗാനംചെയ്യുന്നു)

അളിനികരമുഴക്കുംസ്വാനമാംഗാനമോടും
തെളുതെളെവിലസുംപൂമന്ദഹാസങ്ങളോടും
തളിർവിരലുകളാട്ടിക്കൊണ്ടുമന്ദംമരുത്താ–
ലിളകിലതകളിപ്പോൾനൃത്തംചെയ്തിടുന്നു (൫)

സൂത്രധാരൻ—ആൎയ്യേ! ഗാനം വളരെ വിശേഷമായി. ഇനി ഭവതി വേഗത്തിൽ ചെന്നു സാമാജികന്മാരുടെ ആജ്ഞയെ നടന്മാരോടറിയിക്കു.
നടീ—കല്പനപോലെ (പോയി)
സൂത്രധാരൻ—ഈ ഞാൻ നാടകപ്രയോഗത്തിനുവേണ്ടി ആ കാലത്തിൽ അയോദ്ധ്യയിലുള്ള ഒരാളായിട്ടു തീൎന്നിരിക്കുന്നു.

(നാലുഭാഗത്തും നോക്കീട്ട്) ഹാ! ഹാ! രാവണവംശത്തിന്റെ നാശഹേതുഭൂതനും വിശിഷ്ടനായുമിരിക്കുന്ന രാമമഹാരാജാവിന്റെ ഈ അഭിഷേകസമയം രാത്രിയും പകലും ഇടവിടാതെ ആനന്ദപ്രദങ്ങളായ നൃത്തഗീതവാദ്യാദികളോടുകൂടിയിരുന്നുവെല്ലോ, ഇന്നെന്താണു എല്ലാടത്തും നടന്മാർ സ്വസ്ഥന്മാരായിരിക്കുന്നതു?

നടൻ—(പ്രവേശിച്ച്) ഭാവ! ലങ്കാസമരത്തിൽ ഉപകാരികളും മഹാത്മാക്കളുമായ വാനരന്മാരേയും രാക്ഷസന്മാരേയും ഈ അഭിഷേകമഹോത്സവത്തെ കൊണ്ടാടുവാനായി വന്നിരുന്നവരും നാനാദേശങ്ങളിലും പരിശുദ്ധിയുണ്ടാക്കുന്നവരും ആയ ബ്രഹ്മർഷികളേയും രാജർഷികളേയും മഹാരാജാവു സൽക്കരിച്ച് ഇവിടെനിന്നു സ്വഗൃഹങ്ങളിലേക്കയച്ചു, അവരെ ആരാധിക്കുവാനായിട്ടാകുന്നു ഇതുവരെ ഇവിടെ ഉത്സവം ഉണ്ടായിരുന്നതു.

എന്നുമാത്രമല്ല ഇപ്പോൾ.

* ജാമാതൃരാശ്രമമതിൽക്രതു*രക്ഷണാർത്ഥം
യാതാമമാർക്കടനമരുന്ധതിതന്റെപിമ്പേ
ശ്രീമദ്വസിഷ്ഠനുടെയാജ്ഞയിൽരാജമാതാ
രാമാംബമാരിവിടെനിന്നുഗമിച്ചുവെല്ലോ (൯)

സൂത്രധാരൻ—ഞാനന്യദിക്കുകാരനാകയാൽ ചോദിക്കുന്നതാകുന്നു ഈ ജാമാതാവ് ആരാണ്?

നടൻ— * ഒരുമകളുണ്ടായ്ദ്ദശരഥ
നരപാലനു ശാന്തയെന്നപ്പണ്ടവളെ
നരപതിദത്തുകൊടുത്തു
തരസാ ശ്രീലോമപാദനൃപതിക്കായ് (൧൦)

വിഭണ്ഡകപുത്രനായ ഋശ്യശൃംഗമുനി ആ കന്യകയെ വിവാഹം ചെയ്തു, അദ്ദേഹം ഇപ്പോൾ പന്ത്രണ്ടു സംവത്സരങ്ങൾകൊണ്ടവസാനിക്കുന്നതായ ഒരു സത്രം ആരംഭിച്ചിരിക്കുന്നു. അതിനുവേണ്ടിയാകുന്നു പൂർണ്ണഗർഭമുള്ള സ്നുഷയായ ജാനകിയെക്കൂടിയുമുപേക്ഷിച്ചിട്ടു ഗുരുജനങ്ങളിവിടെനിന്നു പോയിരിക്കുന്നതു.

സൂത്രധാരൻ—ഈ കഥകൊണ്ടു നമുക്കെന്താണു, വരു രാജദ്വാരത്തിലേക്കുതന്നെ നോം സ്വജാത്യാചാരത്തെ അനുഷ്ഠിപ്പാനായി ചെല്ലുക.

നടൻ—എന്നാൽ മഹാരാജാവിനെസ്സേവിപ്പാനായിട്ട ദോഷലേശംപോലുമില്ലാത്ത ഒരു സ്തോത്രരീതിയെ വിചാരനായ ഞാനു ന്ന ആലോചിക്കു.

സൂത്രധാരൻ—മാരിഷ!

* എന്തെന്നാലുമെന്നതിലുദിക്കുന്നപോലെകഥിക്കാം
മെന്തായാലും ജനമതിനനുസ്തുതിമിസ്സില്ലദോഷം
പ്പെണ്ണേതൻവാണി, കവിതയിതു കൾക്കുള്ള സാധുത്വമുള്ളിൽ
ചിന്തിപ്പാനസ്തനിയമമതല്ലോവശം ദുർജ്ജനങ്ങൾ (൧൦)

നടൻ—"ദുർജ്ജനങ്ങൾ" എന്നാണ പറയേണ്ടത്, എന്തുകൊണ്ടെന്നാൽ,

* ഓർത്തുന്നകഷ്ടമവനീശപരിഗ്രഹയാം
സീതയ്ക്കുപോലുമപവാദമഹോജനങ്ങൾ
രക്ഷഃപരിഗ്രഹത്തിൽവസിച്ചതെത്രെ
ചെയ്യഗ്നിശുദ്ധിയതിലോബഹുസംശയംപോൽ (൧൧)

സൂത്രധാരൻ—ഈ കിംവദന്തി ഇനി വല്ലവിധത്തിലും മഹാരാജാവിന്റെ സമീപത്തിലും ചെന്നാകുമൊ എന്നാൽ മഹാകഷ്ടമായിത്തീരും.

നടൻ—സർവ്വഥാ ദേവന്മാരും മഹർഷികളും മംഗളമാക്കിത്തീർക്കും. (ചുറ്റിനടന്ന) ഹേ! ഹേ! മഹാരാജാവിപ്പോൾ എവിടെ എഴുന്നെള്ളിയിരിക്കുന്നു? (കേട്ടതായി നടിച്ച) ജനങ്ങളിങ്ങിനെ പറയുന്നു,

ജാമാതാക്കളെയിത്രനാളുമനുമോദിപ്പിക്കുവാനിങ്ങുവ
ന്നാമോദിച്ചുവസിച്ചിരുന്നജനകൻപോയിസ്വദേശത്തിനായ്
ആമാൽകൊണ്ടുതളർന്നദേവിയെവിനോദിപ്പിക്കുവാൻതൽഗൃഹേ
ശ്രീമാൻഭൂപതിമെച്ചനിട്ടുന്നതമസ്സാധർമ്മാസനംവിട്ടിതാ— എന്നു.

(രണ്ടുപേരും പോയി)

ഇങ്ങിനെ പ്രസ്താവന.

---

(അനന്തരം ഇരുന്നുകൊണ്ട രാമനും സീതയും പ്രവേശിക്കുന്നു.)

രാമൻ— ദേവി! ആശ്വസിക്ക, ആശ്വസിക്ക. ആ ഗുരുജനങ്ങളും നമ്മെപ്പിരിഞ്ഞിരിക്കുവാൻ ശക്തന്മാരാകുന്നില്ല.

എന്നാൽഗാർഹസ്ഥ്യാശ്രമേസാഗ്നികന്മാ-
ർക്കെന്നുംമുട്ടീടാതെചെയ്യേണ്ടതായി
ഒന്നല്ലേറെകൃത്യമുണ്ടാകയാൽമ-
റ്റൊന്നിന്നസ്വാതന്ത്ര്യമുണ്ടാകയില്ല (൫൪)

സീതാ— ആര്യപുത്ര! ഇത ഞാനും അറിയുന്നുണ്ട. എന്നാലും ബന്ധുജനവിരഹങ്ങൾ സന്താപത്തെ ഉണ്ടാക്കുന്നവതന്നെയാണ.

രാമൻ— ഇതിങ്ങിനെതന്നെ. ഈ സംസാരഭാവങ്ങൾ ഹൃദയമർമ്മങ്ങളെ ച്ഛേദിക്കുന്നവയാണെല്ലൊ. അതുകൊണ്ടല്ലെ ബുദ്ധിമാന്മാർ ഇതുകളിൽ ജുഗുപ്സയോടുകൂടിയവരായിട്ട സകല കാമങ്ങളേയും പരിത്യജിച്ച വനത്തിൽചെന്ന വിശ്രമിക്കുന്നത.

ഒരു കഞ്ചുകി— (പ്രവേശിച്ച) രാമഭദ്ര (എന്ന മുഴുവൻ പറയുന്നതിന്നുമുമ്പെ ശങ്കിച്ചുകൊണ്ട) മഹാരാജാവെ!

രാമൻ— (മന്ദഹാസത്തോടുകൂടി) ആര്യ! അച്ഛന്റെ പരിജനങ്ങൾ എന്നെക്കുറിച്ചുപചാരമായിട്ട "രാമഭദ്ര" എന്ന വിളിക്കുന്നതുതന്നെയാകുന്നു ഭംഗിയായിരിക്കുന്നത, അതിനാൽ ശീലിച്ചുവന്നപോലെതന്നെ വിളിച്ചുകൊൾക.

കഞ്ചുകി— ദേവ! ഋശ്യശൃംഗാശ്രമത്തിൽ നിന്ന അഷ്ടാവക്രമുനി എഴുന്നെള്ളിയിരിക്കുന്നു.

സീതാ— ആര്യ! എന്നാൽ എന്തിന താമസിപ്പിക്കുന്നു.

രാമൻ— വേഗം പ്രവേശിപ്പിക്ക. (കഞ്ചുകിപോയി)

(അനന്തരം അഷ്ടാവക്രൻ പ്രവേശിക്കുന്നു.)

അഷ്ടാവക്രൻ— നിങ്ങൾക്ക ക്ഷേമം ഭവിക്കട്ടെ.

രാമൻ— ഭഗവൻ! ഞാൻവന്ദിക്കുന്നു ഇവിടെ ഇരിക്കാം.

സീതാ— ഭഗവൻ! അങ്ങേക്കുനമസ്കാരം എന്റെ എല്ലാഗുരുജനങ്ങളും അവരുടെ ജാമാതാവും ആര്യയായ ശാന്തയും ക്ഷേമത്തോടുകൂടിതന്നെ ഇരിക്കുന്നില്ലെ?

രാമൻ— എന്റെ സോദരീഭർത്താവായ ഭഗവാൻ ഋശ്യശൃംഗമുനിയും ആര്യയായ ശാന്തയും നിർവ്വിഘ്നമായിട്ടുതന്നെ സോമയാഗത്തെ അനുഷ്ഠിച്ചില്ലെ?

സീതാ— ഞങ്ങളെ സ്മരിക്കുന്നുണ്ടൊ?

അഷ്ടാവക്രൻ— (ഇരുന്നിട്ട) ഉവ്വ, ദേവി! കുലഗുരുവായ ഭഗവാൻ വസിഷ്ഠമഹർഷി ദേവിയോടിങ്ങിനെ പറയുന്നു,

* ക്ഷിതിഭഗവതിനിന്നെപ്പെറ്റുവത്സേ! മഹാത്മാ
ക്ഷിതിപതിജനകൻനിൻതാതനാചാര്യമുഖ്യൻ
അതിവിമലമഹോനിൻഭർത്തൃവംശംനിനച്ചാ
ലതിനുടെഗുരുസൂര്യൻതാനുമീനാനുമല്ലോ (൧൭)

അതുകൊണ്ട് ഇനി വേറെ എന്താണ് ഭവതിക്കനുഗ്രഹിപ്പാനുള്ളത്, കേവലം വീരനായ പുത്രനുണ്ടാകട്ടെ.

രാമൻ—ഞങ്ങളും അനുഗൃഹീതരായി.

* ഫലമനുസരിച്ചുവാക്യം
പലലൗകികസജ്ജനങ്ങളുംചൊല്ലും
വലിയമഹർഷികൾചൊന്നാൽ
ഫലമാവാക്കിൻെറപിന്നിലോടിവരും (൧൮)

അഷ്ടാവക്രൻ—ഭഗവതിയായ അരുന്ധതിയും കൌസല്യാദികളായ ദേവിമാരും ശാന്തയും പിന്നെയും പിന്നെയും ഇങ്ങിനെ പറഞ്ഞയച്ചിട്ടുണ്ട് ഗർഭകാലത്തിൽ സംഭവിക്കാവുന്ന വല്ല ആഗ്രഹവും വത്സയ്ക്കുണ്ടാകുന്നുവെങ്കിൽ അതുടനേതന്നെ സാധിപ്പിച്ചുകൊടുക്കേണ്ടതാണ്” എന്നു.

രാമൻ—ഇവളാവശ്യപ്പെടുന്നതായാൽ സാധിപ്പിച്ചുകൊടുക്കാം.

അഷ്ടാവക്രൻ—ഭർത്തൃസഹോദരിയുടെ പതിയായ ഋശ്യശൃംഗമുനിയും ദേവിയോട് പറവാനായിട്ട് ഇങ്ങിനെ പറഞ്ഞയച്ചിട്ടുണ്ട്, “വത്സേ! നീ പൂർണ്ണഗർഭയായിരിക്കുന്നതുകൊണ്ടാകുന്നു ഞാൻ നിന്നെ ഇങ്ങോട്ടു വരുത്താതിരുന്നത്, നിന്റെ വിനോദത്തിനു വേണ്ടിത്തന്നെയാകുന്നു വത്സനായ രാമഭദ്രനേയും അവിടെ ഇരുത്തീട്ടുള്ളത്, അതുകൊണ്ട് ആയുഷ്മതിയായ നിന്നെ മടിയിൽകളിക്കുന്ന പുത്രനോടുകൂടി ഞാൻ കണ്ടുകൊള്ളാം.”

രാമൻ—(സന്തോഷലജ്ജാമന്ദഹാസങ്ങളോടുകൂടി) അങ്ങിനെയാകട്ടെ. ഭഗവാൻ വസിഷ്ഠമഹർഷി എന്നോട് പറവാനായിട്ട് ഒന്നും കല്പിച്ചിട്ടില്ലേ?

അഷ്ടാവക്രൻ—ഉണ്ട്, കേട്ടാലും.

* ജാമാതാവുതുടർന്നയാഗമതിനാൽഞാനിങ്ങിരിക്കേണ്ടതായ്
രാമാ! നീയൊരുബാലകൻപുതിയതായ്സിദ്ധിച്ചതാംരാജ്യവും
ആരാമോദംപ്രജകൾക്കുനിത്യമരുവാക്കീടേണമക്കീർത്തിയാം
ശ്രീമത്താകിയനിൻകുലത്തിനുമഹാസമ്പത്തെന്നോർത്തീടുക

രാമൻ—ഭഗവാൻ വസിഷ്ഠമഹർഷി എങ്ങിനെ കല്പിക്കുന്നുവൊ അങ്ങിനെ ചെയ്യാം.

* ജനമോദത്തിനുവേണ്ടി
ക്കനിവുസുഖംസ്നേഹമോർക്കിലിതുമല്ല
ജനകാത്മജയെപ്പോലും
മനമതിലഴലില്ലിനിക്കുപേക്ഷിപ്പാൻ (൧൨)

സീത—ഇതുകൊണ്ടുതന്നെയാണ രഘുകുലരാജാക്കന്മാരിൽവെച്ചു ഉത്തമനാണെന്ന ആര്യപുത്രനെ ശ്ലാഘിക്കുന്നത.

രാമൻ—എടൊ ആരവിടെ ഭഗവാൻ അഷ്ടാവക്രമുനിയെ വിശ്രമിപ്പിക്കട്ടെ.

അഷ്ടാവക്രൻ—(എഴുനീററുചുററിനടന്നുംകൊണ്ട) അയെ: കുമാരലക്ഷ്മണൻ വന്നിരിക്കുന്നു. (പോയി)

ലക്ഷ്മണൻ—(പ്രവേശിച്ച) ആര്യൻജയിക്കുന്നു ജയിക്കുന്നു, ആര്യ! ആ ചിത്രകാരൻ നോം പറഞ്ഞുകൊടുത്തപ്രകാരം ആര്യന്റെ ചരിതത്തെ ഈ വീഥിയിൽ എഴുതിയിരിക്കുന്നു. അതിനെ ആര്യൻ ദർശിച്ചാലും.

രാമൻ—ബുദ്ധിക്ഷയം ഉണ്ടിരിക്കുന്ന ദേവിയെ വിനോദിപ്പിക്കുവാൻ വേണ്ടുന്ന ഉചിതപ്രവൃത്തികളെ വത്സന നല്ലവണ്ണം അറിയാം. എന്നാൽ അത എതുവരെ എഴുതിട്ടുണ്ട?

ലക്ഷ്മണൻ—ആര്യയുടെ അഗ്നിപരിശുദ്ധിവരെ.

രാമൻ—കഷ്ടം! കഷ്ടം!

* ജനകജജനനത്താൽത്തന്നെസംശുദ്ധയല്ലോ
പുനരിവളിൽവിശുദ്ധിക്കെന്തിനാണന്യവസ്തു
അനലനമതുപോലെ തീർത്ഥവാരിക്കുമേതും
ലഘുതയെവരുത്താനന്യവസ്തുക്കൾവേണ്ടാ (൧൩)

യാഗഭൂമിയിൽനിന്നുജനിച്ച ദേവദേവി! പ്രസാദിക്കണമെ ഈ അപവാദം ഭവതിയുടെ ജീവിതകാലംവരെക്കും നിലനിൽക്കും.

* എന്നുംചെയ്യുജനങ്ങളിൽകുലധനന്മാരേകണന്നുതൃപ്തിയെ
ച്ചിന്തിച്ചിങ്ങിനെഹന്തഞാനശുഭമാമാചാര്യമന്നോമലിന്നെൻ
കാന്തനിലിന്നൊട്ടുവേണ്ടതല്ലതുശിരസ്സിങ്കൽധരിക്കേണ്ടതാം
ഗന്ധംചേരുന്നൊരുനല്ലപുഷ്പമതിനെക്കാൽകൊണ്ടുമെതിച്ചുഞാൻ

# ഉത്തരരാമചരിതം.

## ഭാഷാനാടകം.

### ആറാമങ്കം

(അനന്തരം വിമാനത്തിലിരുന്നുംകൊണ്ടു വിദ്യാധരദമ്പതികൾ പ്രവേശിക്കുന്നു)

വിദ്യാധരൻ— അഹോ അകാരണമായി പ്രചണ്ഡകലഹത്തിനൊരുമ്പെട്ടു, ക്ഷാത്രലക്ഷ്മിയെ പ്രകാശിപ്പിക്കുന്ന ഈ സൂര്യകുല കുമാരന്മാരുടെ വിക്രാന്ത ചരിതങ്ങൾ ദേവാസുരന്മാരെക്കൂടിയും അത്ഭുതങ്ങളാൽ വിസ്മിതന്മാരാക്കിത്തീർക്കുന്നു.

എന്തെന്നാൽ, പ്രിയേ നോക്കു നോക്കു.

* ഇളകും കാഞ്ചനകിങ്കിണീഗണരണൽക്കാരങ്ങൾ ചേരുംവിധം
കേടില്ലാക്കടുഘോഷമാർന്നണുത്താം ചാപം വലിച്ചേറ്റവും
മൂർദ്ധാഗ്രങ്ങൾ ചലിക്കുമാറിവരടർവാണം ചൊരിഞ്ഞീടവേ
പേടിക്കുംവിധമാട്ടിടുന്നു രഥമാളുകുന്ന തേരേൽക്കവേ (൧)

* വമ്പിച്ചുപോരിലിഹ മംഗളമാറ്റുതെന്നു
ഡിംഭർക്കൊപ്പമുള്ളവാകയതിന്നുവേണ്ടി
ഗംഭീരമായിടിയൊടൊത്തിഹ ധൂംധുമെന്നു
ജൃംഭിച്ചിതമ്പരപുരത്തിൽ ദിവൌകഘോഷം (൨)

അതുകൊണ്ടു ഇടവിടാതെ വിരിഞ്ഞതും മന്ദാരങ്ങളോടുകൂടിയുള്ള സ്വർണ്ണപത്മങ്ങളുടെ സമൂഹങ്ങളിട കലർന്ന ഭംഗിയുള്ളതും കല്പകവൃക്ഷങ്ങളുടെ പുതിയ പൂമൊട്ടുകളുടെ പൂന്തേൻകൊണ്ടു സൌരഭ്യമുള്ളതുമായ പുഷ്പവർഷം ഈ വീരന്മാരിൽ പതിക്കട്ടെ.

വിദ്യാധരി— അഹോ ഇതെന്താണു പെട്ടെന്നു മിന്നൽ പിണരുകൾകൊണ്ടു നിറഞ്ഞതുപോലെ ആകാശം ക്ഷണനേരത്തിൽ മഞ്ഞനിറമായി തീർന്നിരിക്കുന്നു.

വിദ്യാധരൻ— ഇതെന്താണ് ഇപ്പോൾ,

* താപച്ഛാദ്യതമൻറതിമിരമെന്നാരയന്ത്രമദ്ധ്യ
ത്തൊട്ടാശുചാരുമതന്നപ്രഭയൊത്ത കാന്ത്യാ
ചുറ്റീടുവാൻതുടിവിയിൽപ്പമച്ചുറ്റിത്തി
പെട്ടന്നതൻനിലചുഴുറ്റീട്ടന്നിരിക്കാം (൩)

(ആലോചിച്ച്) ഓ, മനസ്സിലായി. വത്സനായ ചന്ദ്രകേതു ആഗ്നേയാസ്ത്രത്തെ പ്രയോഗിച്ചു. അതിന്റെ അഗ്നിശിഖാസമൂഹങ്ങൾ ചിതറുന്നതാണിത്. ഇപ്പോൾ,

* കരിഞ്ഞുകത്തുചാമരങ്ങളോടുകൂടിയാത്രപിൻ
തിരിഞ്ഞുപോയിതവിമാനമണ്ഡലങ്ങളാകവെ
എരിഞ്ഞുതീപെരുത്തതിലുള്ളൂറ കറ്റക്കുകെമം
ചൊരിഞ്ഞവർണ്ണമുള്ളവേഗിനാൽകിട്ടുന്നതൽക്ഷണം (൪)

ആശ്ചര്യം ചിതറുന്ന വജ്രഖണ്ഡങ്ങൾ പോലെ ശകലങ്ങളായ വലിയ തീപ്പൊരികളെ പൊട്ടിത്തെറിപ്പിച്ചുകൊണ്ടും ഇടതിങ്ങി ഉയരുന്ന ജ്വാലാമാലകളാൽ നാലുഭാഗവും ഭയങ്കരമായ അഗ്നിഭഗവാൻ വ്യാപിച്ചുതുടങ്ങി. ഇദ്ദേഹത്തിന്റെ ചൂട എല്ലാടത്തും കഠിനമായിരിക്കുന്നു. അതിനാൽ എന്റെ ദേഹംകൊണ്ട് പ്രിയയെ മറച്ച് വേഗത്തിൽ ദൂരത്തു പൊയ്ക്കളയാം. (അങ്ങിനെ ചെയ്യുന്നു)

വിദ്യാധരി— ഭാഗ്യത്താൽ നിർമ്മലമായ മുത്തുവടംപോലെ ശീതളമായും മനോഹരമായും ദേഹത്തിലെല്ലാം വ്യാപിച്ചിരിക്കുന്ന നാഥന്റെ ഈ ശരീരസ്പർശംകൊണ്ടുണ്ടായ ആനന്ദത്താൽ അല്പംകണ്ണടഞ്ഞിട്ടുള്ള എന്റെ ചൂടൊക്കെ നശിച്ചുപോയി.

വിദ്യാധരൻ— അയി, ഞാനെന്താണിതിൽ ചെയ്തത്. അല്ലെങ്കിൽ,

* ഒരുവനോടന്നാളിൽ സ്നേഹമായാലവനു
ള്ളുരുതരനിരുപമസൌന്ദര്യമായാലുമെന്നോ
അരികിൽമരുവിലെന്നാലും ചാരത്തില്ലെങ്കിലും താൻ
മരുവുമൊരുസുഖത്താൽ തന്നെദുഃഖത്തെ നീക്കും (൫)

വിദ്യാധരി— ഇതാ ഇടതിങ്ങി ഇളകിമറിയുന്ന മിന്നൽക്കൊടികളുടെ വിലാസംകൊണ്ട് അലംകൃതങ്ങളായും മറിച്ചിരിക്കുന്ന മ

യിലുകളുടെ കണ്ഠങ്ങൾപോലെ ശ്യാമങ്ങളായുമിരിക്കുന്നമേഘങ്ങൾ ആകാശത്തിലെല്ലാം വ്യാപിക്കുന്നു.

വിദ്യാധരൻ— അമ്മെ! കുമാരലവൻ പ്രയോഗിച്ച വാരുണാസ്ത്രത്തിന്റെ പ്രഭാവമാണിതു. ഇതാ ഇടവിടാതെ വീഴുന്ന വാരിധാരാസമൂഹങ്ങൾകൊണ്ടു ആഗ്നേയാസ്ത്രം ശമിച്ചുപോയി.

വിദ്യാധരി— ഇനിക്കു വളരെ വളരെ സന്തോഷമായി.

വിദ്യാധരൻ — അധികമായാലെന്തും ദോഷകരംതന്നെ. എന്തെന്നാൽ വലിയ കൊടുങ്കാറ്റുകൊണ്ടു ഇളകി അതി ഗംഭീരമായി ഘോഷിക്കുന്ന മേഘങ്ങൾനിമിത്തം വർദ്ധിച്ചിരിക്കുന്ന ഇരുട്ടുകൊണ്ടു നിബിഡമായി ബാധിക്കപ്പെട്ടിരിക്കുന്ന പ്രാണിജാലം ലോകത്തെയെല്ലാം ഒന്നിച്ചു ഭക്ഷിപ്പാനായി തുറന്നിരിക്കുന്ന ഭയങ്കരമായ സംഹാരരുദ്രന്റെ കണ്ഠത്തിനുള്ളിലകപ്പെട്ടുഴലുന്നതുപോലെയും പ്രളയകാലത്തിൽ യോഗനിദ്രകൊണ്ടു സകലഭൂതങ്ങളേയും ബാധിച്ചു മഹാവിഷ്ണുവിന്റെ ഉദരത്തിലകപ്പെട്ടപോലെയും വല്ലാതെ വിറയ്ക്കുന്നു. നല്ലതു വത്സ ചന്ദ്രകേതോ! നല്ലതു. വായവ്യാസ്ത്രത്തെ വേണ്ടടിക്കിൽ തന്നെയാണു പ്രയോഗിച്ചതു.

* ചെതുകിയവായുവിനാൽച്ചെ
ന്നൊത്തടിക്കിലുടൻചയിച്ചുമേഘനിര
പരന്നുപൊങ്ങിനിന്നതാൽ
പരമാത്മാവിൽപ്രപഞ്ചമതുപോലെ (൩)

വിദ്യാധരി— നാഥ! ഇദ്ദേഹം ആരാണു സംഭ്രമത്തോടുകൂടി പൊങ്ങിച്ച കൈകൊണ്ടു ഉത്തരീയത്തിന്റെ ഒരു തലയെ ഇളക്കിക്കൊണ്ടും ദൂരത്തിൽനിന്നുതന്നെ മധുരവചനങ്ങളാൽ യുദ്ധവ്യാപാരത്തെ പ്രതിഷേധിച്ചുകൊണ്ടും ഈ കുമാരന്മാരുടെ മദ്ധ്യത്തിൽ വിമാനത്തെ ഇറക്കുന്നു.

വിദ്യാധരൻ— (കണ്ടിട്ടു) ഇദ്ദേഹം ശംബൂകനെ സംഹരിച്ചു തിരിച്ചുവരുന്ന രഘുപതിയാണു.

* ചാതുരംഗബലങ്ങൾമഹാപുരുഷവാക്കാകണ്ഠ്യതൽഭാഗവാൽ
ഘോഷംപൂണ്ടപടഹാനകവെടിഞ്ഞമഹാമഹാധീർലവൻശാന്തനായ്
വീണ്ടുംചക്ഷുണനന്ദനൻവിനതനായ്നിന്നിടിനാൻസാമ്രാജ്യം
തൈസ്യപാദനന്ദനസംഗമേനന്ദിചക്ഷുണ്ടാകട്ടെസന്മംഗളം (൧)

എന്നാൽ നോം ഇവിടുന്ന പോവുക.

(രണ്ടുപേരും പോയി)

വിഷ്കംഭം കഴിഞ്ഞു.

—oo—

(അനന്തരം രാമനും ലവനും വിനതനായ ചന്ദ്രകേതുവും പ്രവേശിക്കുന്നു)

രാമൻ— (വിമാനത്തിൽനിന്നിറങ്ങിക്കൊണ്ട)

* രഘുവിനുടെകുലത്തിൽപ്പൂർണ്ണനാംചന്ദ്രകേതോ
തനയവരികവേഗംപുൽകനീഗാഢമെന്നെ
ഘനമഹിമമതുപോലെപ്പീതമാംനിന്റെമെയ്യാ
ലനിശമെതിർവരുമെന്നുൾച്ചൂടുമാറട്ടെവത്സ (൯)

(എഴുനീല്പിച്ചു സ്നേഹത്തോടും കണ്ണീരോടുംകൂടി ആലിംഗനം ചെയ്തിട്ടു) ദിവ്യാസ്ത്രങ്ങളാൽ അലംകൃതശക്തിയായ ഉണ്ണിക്കു കുശലമല്ലേ?

ചന്ദ്രകേതു— അത്യത്ഭുതക്രിയനും പ്രിയദർശനനുമായ ലവന്റെ ലാഭോദയംകൊണ്ടു കുശലംതന്നെ. അതിനാൽ എന്നെപ്പോലെയൊ എന്നെക്കാൾ വിശേഷമായിട്ടൊ പ്രണതനായ ഈ മഹാവീരനെ പ്രസന്നമായ കണ്ണുകൊണ്ടു താതൻ ദർശിക്കേണ്ടതാണെന്നു ഞാനറിയിച്ചുകൊള്ളുന്നു.

രാമൻ— (ലവനെ നോക്കീട്ടു) ഭാഗ്യത്താലുണ്ണിയുടെ സ്നേഹിതൻ അതിശ്ലാഘ്യാകൃതിയായിരിക്കുന്നു. ഇവൻ,

* ഇത്രിലോകപരിരക്ഷചെയ്യുവതിന്നു വേദമുടൽപൂണ്ടതോ
ക്ഷാത്രധർമ്മമുടൽപൂണ്ടു വേദപരിരക്ഷണത്തിനു തുനിഞ്ഞതോ
ഒത്തുചേർന്ന ഗുണനാലമാനിഖിലപാടവങ്ങളുടെ പുഞ്ജമോ
ഗാത്രമിങ്ങു വന്നു പുണ്യവസ്തുനിവഹം വഹിച്ചിഹവസിപ്പതൊ

ലവൻ— അഹോ പുണ്യങ്ങളായ അനഘാവദർശനങ്ങളോടുകൂടിയ ഈ മഹാപുരുഷൻ

* അതിഭക്തിസ്നേഹങ്ങളു
മാശ്ചര്യവുമത്രയിക്കമാലയമൊ
അത്യൽകൃഷ്ടംധർമ്മമൊ
മാകാരംപൂണ്ടതൊ പ്രസന്നമതായി (൧൦)

അത്യാശ്ചര്യം.

* കണ്ടപ്പോളിപ്പുമാനകലാഹാദവിശമിക്കുന്നിതെന്റെ ചെന്താമ
രക്കണ്ണന്റെ മനസ്സത്തിൽ സുഖമയമെസ്നേഹവുമൊഴ്ക്യംചേർന്നിട്ടന്ന
ഉണ്ടായീട്ടുന്നിതെന്താപരവശതയിനിമേറാനിലൊഗ്രഢമായി
ട്ടുണ്ടാം ത്രിഭുവനങ്ങളിൽപ്പോലെയാരമഹിമമഹാന്മാരിലും ശ്രേഷ്ഠമായി

രാമൻ— ഇതെന്താണ് ഒരുമിച്ചുതന്നെ ദുഃഖത്തെ നശിപ്പിക്കുകയും എന്നോ ഒരു കാരണത്താലാത്മാവിനെ സ്നേഹിപ്പിക്കുകയും ചെയ്യുന്നു. അഥവാ സ്നേഹം, നിമിത്തത്തെ അവലംബിച്ചു ഉണ്ടാക എന്നുള്ളതു പ്രമാണിക്കത്തക്കതല്ല. എന്തെന്നാൽ,

* ഏതോ ഹേതുമനസ്സിലുള്ള കുളിർപ്പിടിപ്പിക്കുന്ന വസ്തുക്കളെ
പ്രീതിക്കാശ്രയമാകയില്ല വെളിയിൽ കാണുന്നധർമ്മാദികൾ
ശീതാംശൂദയമാകിലാശു കിനിയുന്നില്ലേ ശശാങ്കോപലം
പ്രാതസ്സൂര്യനുദിക്കിലാശു വിടരുന്നില്ലേ സരോജങ്ങളും (൧൨)

ലവൻ— ചന്ദ്രകേതോ! ഇദ്ദേഹം ആരാണ്.

ചന്ദ്രകേതു— പ്രിയവയസ്യ! താതപാദനല്ലേ.

ലവൻ— എന്നാൽ ധർമ്മപ്രകാരം ഇനിക്കും അച്ഛൻ തന്നെ. എന്തുകൊണ്ടെന്നാൽ ഭവാൻ എന്നെ 'പ്രിയവയസ്യ' എന്നു വിളിക്കുന്നുവല്ലോ. എന്നാൽ നിങ്ങൾക്കിപ്രകാരം വിളിക്കേണ്ടവരായിട്ടു നാലുപേരുണ്ടല്ലോ. പ്രസിദ്ധന്മാരായ രാമായണകഥാപുരുഷന്മാർ. അവരിൽ വെച്ച് ഇദ്ദേഹം ആരാണ്.

ചന്ദ്രകേതു— ജ്യേഷ്ഠതാതപാദനാണെന്നറിഞ്ഞാലും.

ലവൻ— (ഉല്ലാസത്തോടുകൂടി) രഘുനാഥനോ, ഭാഗ്യത്താൽ ഈ ദേവനെ കാണ്മാൻ സംഗതിവന്നതുകൊണ്ട് ഇതൊരു സുദിനം തന്നെ. (വിനയത്തോടുകൂടി നോക്കീട്ട്) താത! വാല്മീകിശിഷ്യനായ ലവൻ നമസ്കരിക്കുന്നു.

രാമൻ— ആയുഷ്മൻ വരു. വരു (സ്നേഹത്തോടുകൂടി ആലിംഗനം ചെയ്തിട്ട്) ഉണ്ണീ അതിവിനയം മതി മതി. അനേകം പ്രാവശ്യം ഗാഢമായിട്ടെന്നെ ആലിംഗനം ചെയ്യൂ.

* നെപ്പാരംവിടർന്നുള്ളിന്നാദേഹപുത്രകമേതാ
ചാരുതാപമാർദ്ദവമിയന്നതവാംഗസംഗം
ചേരുന്നൊചന്ദ്രയുതചന്ദനധാരപോലെ
പാരംസുഖാതിശയമിങ്ങുളവാക്കിടുന്നു (൧൩)

ലവൻ— (ആത്മഗതം) ഇദ്ദേഹത്തിന്ന കാരണംകൂടാതെതന്നെ എന്നെക്കുറിച്ചിവിധം സ്നേഹമുണ്ടായിരിക്കുന്നു. എന്നാൽ മൂഢനായ ഞാനോ ആയുധസ്വീകാരത്തോളം സംഭവിച്ച ഉദ്വേഗത്താൽ ഇദ്ദേഹത്തിനെത്തന്നെയാണദ്രോഹിച്ചത. (പ്രകാശം) താതപാദൻ ലവന്റെ ഇപ്പോഴത്തെ അറിവില്ലായ്മയെ ക്ഷമിക്കണെ.

രാമൻ— വത്സൻ എന്തപരാധം ചെയ്തു?

ചന്ദ്രകേതു— അശ്വരക്ഷകന്മാര അച്ഛന്റെ പ്രതാപോൽകർഷത്തെ പ്രകാശിപ്പിച്ചതുകേട്ടിട്ട ഇദ്ദേഹം വീരസ്വഭാവത്തെ കാണിച്ചു.

രാമൻ— ഇത ക്ഷത്രിയന്നലങ്കാരമല്ലേ,

* അന്യന്മാക്കുള്ളതേജഃപ്രസരമതുസഹി
ക്കില്ലതേജസ്വിനാം
തന്നേസിദ്ധിച്ചതല്ലാതവരുടെയുളവാ
കുന്നതല്ലിസ്വഭാവം
നന്നായ്സൂര്യൻജ്വലിക്കുന്നളവുനികൃതമാ
യെന്നപോലല്ലയോകണ്ട
ന്നൂനംസൂര്യകാന്താപലമുടനെവമി
ക്കുന്നതേജോമലത്തെ (൭൪)

ചന്ദ്രകേതു— താത! ഈ വീരന്റെ അമർഷവും അലങ്കാരമായിരിക്കുന്നു, അത്രമാത്രമല്ല പ്രിയസ്നേഹിതൻ പ്രയോഗിച്ച ജൃംഭകാസ്ത്രം കൊണ്ട എല്ലാടത്തും സൈന്യങ്ങൾ സ്തംഭിച്ചുപോയി.

രാമൻ— (നോക്കീട്ട) ഉണ്ണി ലവ! അസ്ത്രങ്ങളെ സംഹരിക്ക. ചന്ദ്രകേതോ! നിശ്ചം ചെന്ന ഒന്നും പ്രവൃത്തിപ്പാൻ കഴിയാതെ ലജ്ജിച്ചുനില്ക്കുന്ന സൈന്യങ്ങളെ സമാധാനപ്പെടുത്തു.

ലവൻ— താതന്റെ കല്പനപോലെ (എന്ന ധ്യാനം നടിക്കുന്നു)

ചന്ദ്രകേതു— അച്ഛന്റെ കല്പനപോലെ. (പോയി)

ലവൻ— അസ്ത്രം പ്രശാന്തമായി.

രാമൻ— വത്സ! പ്രയോഗിപ്പാനും സംഹരിപ്പാനും മന്ത്രങ്ങളുള്ള ഈ അസ്ത്രങ്ങൾ ഗുരൂപദേശവഴിയായിസിദ്ധിക്കേണ്ടവയാണ.

ലവൻ— അങ്ങിനെതന്നെ. (പിന്നേയും ചുററിനടക്കുന്നു)

(അനന്തരം കുശൻ പ്രവേശിക്കുന്നു)

കുശൻ— (അത്ഭുതസന്തോഷധൈര്യങ്ങളോടുകൂടി വില്ലിനെ ആസ്ഫാലനംചെയ്തുകൊണ്ടു)

* വൃത്രാരാതിക്കുപോലുംപടയിലഭയസന്മാനമേല്പ്പോരുമേകി
ദ്ദൃപ്തന്മാരെത്തഹിപ്പിപ്പതിനുടനെതിരിയുംക്ഷാത്രതേജോനിദാനം
പത്തിക്കാമിത്രഗോത്രാന്തകനൃപരെന്നതിനുകിട്ടീട്ടില്ലിന്നോൻ
കത്തുംഘോരാസ്ത്രദീപ്തിച്ചുടതടവിയതാണുള്ളവില്ലിന്റെഭാഗ്യം

(ബദ്ധപ്പെട്ടു ചുററി നടക്കുന്നു)

രാമൻ— ഈ ക്ഷത്രിയക്കുട്ടിയിൽ മഹത്തായ ഒരു പൌരുഷം കാണപ്പെടുന്നു.

* നോട്ടംപ്പേപ്പോയ്ഗണിക്കുന്നിതുസകലജഗൽ
സത്വസാരത്തെയെന്നും
ധാർഷ്ട്യംപ്പെണ്ടിട്ടുറപ്പുള്ളൊരുഗതിധരയെ
ത്താഴ്ത്തുമോമയന്നോരന്നം
കുട്ടിക്കാലത്തുപോലുംഗിരിയൊടുസമമാം
ഗൌരവത്തോടുകൂടി
പ്പെട്ടന്നിങ്ങോട്ടുപോന്നാനൊരുശിശുവിവനോ
വീരമേഗർവ്വതമോനോ (൧൯)

ലവൻ— (അടുത്തുചെന്നു) ആര്യൻ ജയിക്കുന്നു.

കുശൻ— ആയുഷ്മൻ! എന്താണു യുദ്ധംയുദ്ധമെന്നു ഒരു വർത്തമാനം കേട്ടതു?

ലവൻ— കാര്യങ്ങളായി, അത്ര സാരമില്ല. ആര്യൻ ഈ മഹത്തായ ഗർവ്വത്തെ വിട്ടു ഇദ്ദേഹത്തിങ്കൽ വിനയത്തോടുകൂടി വർത്തിക്കേണ്ടതാണു.

കുശൻ— എന്തിനായിട്ടു?

ലവൻ— മഹാരാജാവായ രഘുപതിയാണു ഈ നില്ക്കുന്നതു. അദ്ദേഹം നമ്മെക്കുറിച്ചു സ്നേഹിക്കുന്നു. ആര്യനെ അടുത്തു കാണ്മാനാഗ്രഹിക്കുകയും ചെയ്യുന്നു.

കുശൻ— (ആലോചിച്ചു) വർണ്ണാശ്രമധർമ്മപരിപാലകനായ ആ രാമായണകഥാനായകനോ?

ലവൻ— അതെ.

കുശൻ— ആ മഹാത്മാവിന്റെ പുണ്യദർശനം ആഗ്രഹിക്കത്തക്കതുതന്നെ. എന്നാൽ നോം എന്തുമൎയ്യാദയെ അനുസരിച്ചാണദ്ദേഹത്തിനെച്ചെന്നുകാണേണ്ടതെന്നു ഞാനറിയുന്നില്ല.

ലവൻ— അച്ഛനെ എതുപ്രകാരമൊ ഉപചാരംകൊണ്ടു അപ്രകാരംതന്നെ.

കുശൻ— എടൊ അതെങ്ങിനെ?

ലവൻ— സുജനാഗ്രഗണ്യനായ ഊൎമ്മിളാപുത്രൻ ചന്ദ്രകേതു എന്നെ പ്രിയവയസ്യനെന്നുവിളിച്ചു സ്നേഹിതനാക്കിയിരിക്കുന്നു, അതുകൊണ്ടു അദ്ദേഹത്തിന്റെ സംബന്ധവഴിയായി ഈ രാജൎഷി നമുക്കും ധൎമ്മതാതൻതന്നെയാണല്ലൊ.

കുശൻ— ഇപ്പോൾ ക്ഷത്രിയന്റെ നേരിട്ടും വിനയത്തോടുകൂടിയിരിക്കേണ്ടതായി.

ലവൻ—അനഘാവഗാഹിശ്യാകൃതികൾകൊണ്ടു ഊഹിക്കാവുന്ന പലവിധ ലോകോത്തരചരിതാതിശയങ്ങളുള്ള ഈ മഹാപുരുഷനെ അച്ഛൻ ദർശിച്ചാലും—

കുശൻ— (നോക്കീട്ടു)

* വളരെപ്രസന്നരൂപം വലിയവിസ്രംഭപ്രഭാവമത്യാശ്ചൎയ്യം
  വന്ദ്യൻരാമായണകവി വാഗ്ദേവിയെനല്ലരീതിപ്രയോഗിച്ചു

(അടുത്തുചെന്നിട്ടു) താത! വാല്മീകി ശിഷ്യനായ കുശൻ നമസ്കരിക്കുന്നു—

രാമൻ— ആയുഷ്മൻ! വരു, വരു—

* വാരിനിറഞ്ഞുള്ളനവ
  കാറിനുസമകാന്തിയുള്ള നിൻകയ്യേ
  സൈ്വരംപുൽകുവതിന്നായ്
  പാരംപ്രീത്യാകൊതിച്ചിടുന്നേൻഞാൻ (൨൧)

(ആലിംഗനംചെയ്തു ആത്മഗതം) ഈ ബാലകനെന്റെ പുത്രനായിരിക്കുമൊ,

* തങ്ങടെദ്ദേഹത്തിൽനിന്നിട്ടാപലവഴിയാ
  യ്യോന്നാവാത്സല്യമെന്ന
  ല്ലംഗംകയ്യേണ്ടിവന്നുംവെളിയിലിഹവസി
  ക്കുന്നചൈതന്യമോരേ

ഭുജംഗാനന്ദാൽദ്രവിച്ചുള്ളൊരുമമഹൃദയം
കൊണ്ടുസ്പർശിച്ചതോത
ന്നംഗസ്പർശങ്ങളാലെന്നുടലിലമൃതൊഴി
ക്കുന്നുവോയിക്കുമാരൻ (൨൨)

ലവൻ—താത ! വെയിലിന്റെ ചൂട ദുസ്സഹമായിരിക്കുന്നു, അതു കൊണ്ടു ഇവിടെ ഈ സാലവൃക്ഷത്തണലിൽ കുറച്ചുനേരം താതനെഴുന്നെള്ളിയിരുന്നാലും.

രാമൻ—ഉണ്ണിയുടെ ഇഷ്ടംപോലെ.

(എല്ലാവരും ചുററിനടന്നിരിക്കുന്നു.)

രാമൻ—(ആത്മഗതം.)

* ഇതതൊന്താതമഹാത്ഭുതം വിനയമോട്ടതാണെങ്കിലും
ഗതിസ്ഥിതിയിരിപ്പതൊരുളൊരുസമസ്തഭാവങ്ങളും
ദൃതംകരേറമോർക്കിലിലവനുമുണ്ടുസാമ്രാജ്യമെ
ന്നതിസ്ഫുടമതായിനിസ്ഫുരിപ്പതൊന്നിട്ടുണ്ടഹോ (൨൩)

ഇവരുടെ—

* ഉന്നിദ്രാബ്ജമതിന്നനല്പമധുവിൻബിന്ദുക്കളാൽപോലെയും
മിന്നുംനല്ലമണിക്കുചാരുകിരണങ്ങളിട്ടങ്ങളാൽപോലെയും
ചിന്നുംകൌതുകകാന്തിയുള്ളതനുവിന്നേററംസ്വതസ്സിദ്ധമാം
സൌന്ദര്യപ്രഭയാൽവിശിഷ്ടമൊരലംകാരംഭവിക്കുന്നതേ (൨൪)

ഇവരിൽ രഘുകുലകുമാരന്മാർക്കുള്ളപ്പോലെയും ധാരാളമായി കാണുന്നു.

* താരുണ്യംചേർന്നപാരാവതഗളസദൃശശ്യാമളംചാരുഗാത്രം
നേരേനന്നായുയർന്നുള്ളവയവമതിൻസ്കന്ധമൊത്തംസ്വയംഭാ
പാരംശാന്തസ്വഭാവത്തൊടുമൃഗപതിനോക്കുന്നപോലൊട്ടുനോക്കം
ചേരാതുള്ളോരുനോട്ടംഘനമധുരമൃദംഗധ്വനിക്കൊത്തശബ്ദം

(സൂക്ഷിച്ചുനോക്കീട്ടു) ആയ്യേ ഇവരുടെ ആകൃതി എന്റെ ആകൃതിക്കൊത്തിരിക്കുന്നു എന്നുമാത്രമല്ല,

* ക്ഷോണീനന്ദിനിതന്റെയുംസ്ഫുടതരംസാദൃശ്യമിബ്ബാലരിൽ
കാണുന്നുണ്ടതുനല്ലവണ്ണമറിയാംസൂക്ഷിച്ചുനോക്കുകിൽ
ചേണാർന്നുള്ളൊരുനൂതനാംബുജസമശ്രീചന്ദ്രശോഭിക്കുമെൻ
പ്രാണപ്രേയസിതന്റെവക്ത്രമധുനാതോന്നുന്നുകാണാംവിധം

*പ്രേമസ്വായമാസ്ഥന്നേശ്രീമാൻരാമനരിച്ചജാനകിയിൽ
ദ്രുഢകളത്തിന്നെത്തൻഗുണസാമർത്ഥ്യംകൊണ്ടുതന്നെവലുതാക്കി
*രാമനിലാത്മാവെക്കാൾപ്രേമമുളിച്ചുതദൈവസീതയ്ക്കും ;
പ്രീതിപരസ്സരമുള്ളൂചേതസ്സിന്നമാത്രമെഗ്രഹിക്കാവൂ (൩൦)

രാമൻ—കഷ്ടം അതിശയങ്കരമാകംവണ്ണം ഹൃദയമർമ്മങ്ങൾ വല്ലാതെ പിളൎന്നുപോകുന്നു- ഹാ ദേവി അന്നത്തെ പ്രീതിയോഗം ഇതിന്നെതന്നെയായിരുന്നുവെല്ലോ- അഹോ അഹേതുകമായിട്ടുള്ള അവസ്ഥാവ്യത്യാസത്താൽ വിപരീതസ്വഭാവങ്ങളായിട്ടു വ്യസനത്തിലായവസാനിക്കുന്ന ഈ സംസാരവൃത്താന്തങ്ങൾ എന്നെ തപിപ്പിക്കുന്നു-

* അന്നത്തെസ്സൌഖ്യദുഃഖങ്ങളിപ്പൊഴിമമന
സ്സിലൻരയോജിപ്പമോരാം
നന്നാശ്വാസമൂലംതെളികയുന്നുകാ
നന്ദമന്നുള്ളിലിപ്പും
അന്യോന്യപ്രീതിയതാങ്ങളുമെവിടെഹാ
കഷ്ടമീവണ്ണമായി
ട്ടിന്നുംവേർവെട്ടുപോകാതഹാഹൃദിചലി
ക്കുന്നിതിപ്പാപിജീവൻ (൩൧)

അഹോ ഹാ കഷ്ടം!

* തിരക്കിക്കൊണ്ടെന്നൻപ്രിയതമയിലൊന്നിച്ചുടനരി
ച്ചിരിക്കുന്നോരോരോസ്സുഗുണനിരയാൽ ചാരുതരമായ്
സ്സുരിപ്പാൻവയ്യാത്തുള്ളൊരസമയമേതെങ്കിലതുതാൻ
സ്സുരിപ്പിച്ചു കഷ്ടംഹൃദയമതിലിന്നാലവചനം (൩൨)

*നന്നാശ്ലേഷമിന്നാരാത്രിചിലദിവസംകൊണ്ടുപോയതെല്ലതെ
സ്സന്ദമന്ദംമുളച്ചെൻപ്രിയയുടെമുഖമതെല്ലന്നവിസ്മൃഷ്ടമായി [ഉ്ലാ
ന്നെന്നായ്പ്രായമിലാപ്രണയമിവകലർന്നങ്കകാമാഗ്നിചിത്തം
തന്നിൽസ്സംപൃക്തമായുംപ്രിയയുടെതനുവിൽസന്നമായുംവിളങ്ങി

കുശൻ—ഗംഗാതീരത്തിലുള്ള ചിത്രകൂടവനത്തിൽ ക്രീഡിക്കുമ്പോൾ രഘുപതി സീതാദേവിയോടു പറഞ്ഞ ശ്ലോകമാണിത്-

* തദർദ്ധമിവവിന്യസ്തശിലാപട്ടോയമഗ്രതഃ ।
യസ്യായമഭിതഃ പുഷ്പൈഃ പ്രവൃഷ്ട ഇവ കേസരഃ ॥ (൩൩)

സ്വജനികളെന്നന്നാൾ സ്നേഹം വാരിവർഷി
ച്ചമിതസുഖമയോടും മുന്നിൽവെച്ചെന്നപോലെ
സമതയൊടുവിളങ്ങുന്നെല്ലാമിക്കല്ലുകണ്ടാൽ
സുമുഖി തവ ശയിപ്പാനുള്ളതാണെന്നുതോന്നും (൩൬)

രാമൻ— (ലജ്ജാസ്മിതസ്നേഹവ്യസനങ്ങളോടുകൂടി) കഥയില്ലാത്തവരാണെല്ലോ കുട്ടികൾ, കാട്ടിൽ വസിക്കുന്നവരായാൽ പിന്നെ പറവാനുണ്ടോ, ഹാ ദേവി ആ കാലത്തുള്ള വിശ്വാസാദികളിൽ സാക്ഷിയായ ആ പ്രദേശത്തെ സ്മരിക്കുന്നുണ്ടോ ഹാ കഷ്ടമി കഷ്ടം!!

* നന്നായ്ഗംഗയിൽനിന്നുമന്ദമണയും കാറ്റേററു നീലാളകം
ചിന്നുമ്പോൾ പ്രതതെല്ലുതെല്ലുമറയും ഫാലേന്ദുവാൽകാന്തമായ്
കർണ്ണത്തിന്നൊരുഭൂഷയില്ലകവിളിൽകാന്തിമില്ലെങ്കിലും
കർണ്ണത്തിന്നവതംസമാസ്യമുത്തുവിലസുന്നിൻവക്ത്രമോർക്കുന്നു ഞാൻ

(സ്തംഭിച്ചപോലെയിരുന്ന വ്യസനത്തോടുകൂടി)

അഹോ ആശ്ചര്യം!

* പാരംചിന്തിച്ചുചിന്തിച്ചൊരുവിധമുരുവായ്
  മുന്നിലുണ്ടെന്നുതോന്നും
നേരത്താശ്വാസമല്പം പ്രിയജനമുളവാ
  ക്കുന്നവേർപാടിലുംതാൻ
നേരേകണ്ടോരുരൂപംമറയുകിലുലകം
  ജീർണ്ണമാംകാടതാകും
നീറുന്നുണ്ടെന്നുതോന്നുംഹൃദയമുടനമി
  ത്തീയ്യിൽവെന്തെന്നപോലെ (൩൭)

(അണിയറയിൽ)

* ശ്രീരാമാംബകളൊത്തരുന്ധതിയുമാവാല്മീകിവൈദേഹനാ
മാരാജർഷിവസിഷ്ഠനംശിഷ്യരുണ്ടോംകേട്ടേറവുംപ്രീതരായ്
ഉത്താശ്രമമാകയാൽതാപിതചിത്തന്മാരതെന്നാകിലും
പോരുന്നുജരയുള്ളമേനിവളരെക്ഷീണിച്ചിതാമന്ദമായ് (൩൮)

രാമൻ— ഭഗവാന്മാരായ അരുന്ധതീവസിഷ്ഠന്മാരും അംബമാരും ജനകനും ഇവിടെത്തന്നെയോ, കഷ്ടം! ഇവരെ എങ്ങിനെയാണ ഞാൻ കാണേണ്ടത്. (വ്യസനത്തോടുകൂടി നോക്കീട്ട്)

അഹഹ താതജനകന്മാർകൂടി ഇവിടെ വന്നിട്ടുള്ളതിനാൽ ഭാ
ഗ്യഹീനനായ ഞാൻ ലജ്ജകൊണ്ടു ബാധിതനായി.

* ശ്ലാഘ്യംസംബന്ധമെന്നോർത്തതിമുദമിയലും
ശ്രീവസിഷ്ഠാദ്യരോടും
മംഗലോക്തുള്ളാവിവാഹോത്സവകൗതുകികളും
താതയോസ്സംഗതത്തെ
ഇന്നെന്നാൽകണ്ടൊന്നിപ്പിതൃസഖമുഖമി
കഷ്ടകാലത്തു കണ്ടും
ദുഃഖാൽപൊട്ടിത്തെറിച്ചില്ലുടലുടനഥവാ
രാമനാമലന്തരശ്യം (൪൦)

(അണിയറയിൽ) കഷ്ടം. കഷ്ടം.

* നന്നായുള്ളരാവമെന്നതനവിൽശോഷിപ്പുകൊണ്ടിവിധം
നന്നാക്ഷീണനതാംമെയ്യുപ്രയമെന്നെക്കണ്ടിട്ടുപെട്ടന്നഹോ
നിന്നൊന്നാശ്വാസലമ്പതോജനകൻപിന്നനുഗ്രഹിപ്പിക്കയാ
ചൊന്നാശ്ശ്നാൽകൊണ്ടുമോഹമുടനെപ്രാപിച്ചുരാമാംബമാർ

രാമൻ— ഹാ താത! ജനക! ഹാ അംബമാരെ!

* ജനകമന്വ്വകുലത്തിൻക്ഷേമസൗഖ്യപ്രദമായി
ട്ടനുപമങ്ങളെന്നെല്ലാംചൊന്നാരവരവസ്ഥയിങ്കൽ
കനിവൊരല്പമില്ലാ ത്തെളിമെപ്പാപിതന്നാ
ടനുചിതമിനിനിങ്ങൾക്കുള്ളകാരുണ്യപൂരം (൪൧)

ഇവരെ ചെന്നുകാണുകതന്നെ. (എന്ന എഴുനീല്ക്കുന്നു)

കുശലവന്മാർ— താതൻ ഇതിലെ. ഇതിലെ.

(വ്യസനത്തോടുകൂടി ചുറ്റിനടന്ന എല്ലാവരും പോയി)

ആറാമങ്കം കഴിഞ്ഞു.



# ഉത്തരരാമചരിതം.

## ഭാഷാനാടകം.

### ഏഴാമങ്കം.

(അനന്തരം ലക്ഷ്മണൻ പ്രവേശിക്കുന്നു.)

ലക്ഷ്മണൻ— ഭോ ഭോ ഭഗവാൻ വാല്മീകിമഹർഷി ഞങ്ങളോടുകൂടി നാട്ടിലും നഗരത്തിലും വസിക്കുന്ന ബ്രാഹ്മണ ക്ഷത്രിയസമേതന്മാരായ ജനങ്ങളെ ക്ഷണിച്ചും, ദേവാസുരതിര്യഗ്ഗണനായകന്മാരോടുകൂടി നിഖിലങ്ങളായ സ്ഥാവരജംഗമ ഭൂതസമൂഹങ്ങളെ, തന്റെ പ്രഭാവംകൊണ്ടും ഇവിടെ വരുത്തിയിരിക്കുന്നു. ആൎയ്യൻ എന്നോടിങ്ങിനെ കല്പിച്ചിരിക്കുന്നു. "വത്സലക്ഷ്മണ! ഭഗവാൻ വാല്മീകി തന്റെ കൃതിയെ അപ്സരസ്ത്രീകളെക്കൊണ്ടു അഭിനയിക്കുന്നത കാണ്മാനായിട്ടു നമ്മെ ക്ഷണിച്ചിരിക്കുന്നു, അതിനാൽ ഗംഗാതീരത്തിലുള്ള രംഗസ്ഥാനത്തിങ്കൽചെന്നു സാമാജികന്മാരെ യഥാക്രമം ഇരുത്തേണ്ടതാണെ" എന്നു. അതിനാൽ ഞാനിപ്പോൾ മൎത്ത്യാമൎത്ത്യങ്ങളായ സകല ഭൂതസമൂഹങ്ങളേയും ഉചിതങ്ങളായ സ്ഥാനങ്ങളിലിരുത്തുകയും ചെയ്തു.

* എന്നംനിവാസമിഹരാജപദാശ്രമത്തി
ലെന്നാലുമേവമതികഷ്ടനിവൃതമത്ത
ന്നന്നാസ്വഹിച്ചിടുമൊരാൎയ്യനിതേവമന്നി
തൊന്നാമതാംകവിയിലുള്ളൊരുഗൌരവത്താൽ (൧)

(അനന്തരം രാമൻ പ്രവേശിക്കുന്നു)

രാമൻ— വത്സ ലക്ഷ്മണ! നാടകം കാണ്മാനുള്ളവരെല്ലാം ഇരുന്നുവൊ?

ലക്ഷ്മണൻ— ഉവ്വ.

രാമൻ— എന്നാൽ വത്സന്മാരായ ഈ കുശലവന്മാരേയും ചന്ദ്രകേതുവിനെപ്പോലെ മാന്യസ്ഥാനത്തിലിരുത്തേണ്ടതാണ.

ലക്ഷ്മണൻ— ആൎയ്യന്റെ ഇവരിലുള്ള വാത്സല്യത്തെ അറിഞ്ഞ ഞാനതിനെത്തന്നെ ചെയ്തിട്ടുണ്ട. ഇതാണ വിരിച്ചിട്ടുള്ള രാജാസനം ഇതിലാൎയ്യനിരുന്നാലും.

(രാമൻ ഇരിക്കുന്നു) (എല്ലാവരും ഇരിക്കുന്നു)

രാമൻ— എന്നാൽ ആരംഭിച്ചുകൊള്ളട്ടെ.

സൂത്രധാരൻ— (പ്രവേശിച്ചിട്ട) ഭോ, ഭോ, ഭൂതാൎത്ഥവാദിയായ ഭഗവാൻ വാല്മീകി സ്ഥാവരജംഗമാത്മകമായ ജഗത്തിനോട ആജ്ഞാപിക്കുന്നു. "നാം ദിവ്യചക്ഷുസ്സുകൊണ്ടറിഞ്ഞിട്ട കരുണാത്ഭുതരസങ്ങളുള്ള പരിശുദ്ധമായ ഒരു രൂപകം നിൎമ്മിച്ചിട്ടുണ്ട. കാൎയ്യഗൌരവമുള്ളതുകൊണ്ട അതിലെല്ലാവരും ശ്രദ്ധവെക്കേണ്ടതാണ" എന്നു.

രാമൻ— ഇതു പറകപ്പെട്ടിട്ടുണ്ട. "ധൎമ്മങ്ങളെ പ്രത്യക്ഷമായറിഞ്ഞിട്ടുള്ളവരാകുന്ന ഋഷികൾ, ഭഗവാന്മാരായ അവരുടെ ഋതസാരങ്ങളായും സത്യപ്രധാനങ്ങളായുമുള്ള പ്രജ്ഞാനങ്ങൾ പ്രവേശിക്കുന്നതിന്ന വല്ല ദിക്കിലും തടസ്ഥമുണ്ടായേക്കുമൊ എന്ന ശങ്കിപ്പാനിടയില്ല" എന്നു.

(അണിയറയിൽ) ഹാ ആൎയ്യപുത്ര! ഹാ കുമാരലക്ഷ്മണ! ഏകാകിനിയായും ഭാഗ്യഹീനയായും അശരണയായും അരണ്യത്തിൽ പ്രസവവേദന ആരംഭിച്ചിരിക്കുന്ന എന്നെ ദുഷ്ടമൃഗങ്ങൾ ഭക്ഷിപ്പാനാഗ്രഹിക്കുന്നു. അതുകൊണ്ട ഭാഗ്യഹീനയായ ഞാനിപ്പോൾ ഗംഗയിൽ ദേഹത്തെ ത്യജിക്കുന്നു.

ലക്ഷ്മണൻ—(ആത്മഗതം) കഷ്ടം ഇതെന്താ വേറെ ഒന്നാണ.

സൂത്രധാരൻ— * ഭൂപാലനാൽ കൊടിയ കാട്ടിലുടൻ വെടിഞ്ഞ
ഭൂപുത്രിയാമഖിലലോകസധൎമ്മപത്നീ
ആപന്നയാൾ പ്രസവവേദനയാൽ ചലിച്ചു
താപേന മിഞ്ഞുമുടൽ ഗംഗയിലിട്ടിടുന്നു (൫)

(എന്നു പോയി)

രാമൻ— ഹാ ദേവി! ലക്ഷ്മണ! രക്ഷിക്ക.

ലക്ഷ്മണൻ— ആൎയ്യ! നാടകമാണിതു,

രാമൻ— ഹാ ദേവി! ദണ്ഡകാരണ്യവാസപ്രിയസഖി! രാമൻ

നിമിത്തമല്ലൊ ഈ കഷ്ടാവസ്ഥ ഭവതിക്കുവന്നതു.

ലക്ഷ്മണൻ— ആൎയ്യ! പ്രബന്ധാൎത്ഥത്തെ ദൎശിച്ചാലും.

രാമൻ— വജ്രഹൃദയനായ ഞാൻ ഇതാ സജ്ജനായിരിക്കുന്നു.

(അനന്തരം ഓരോ കുട്ടികളെ മടിയിൽ വെച്ചിട്ടുള്ള ഗംഗാഭൂമികളാൽ താങ്ങപ്പെട്ടുകൊണ്ടു സീതാദേവി പ്രവേശിക്കുന്നു)

രാമൻ—വത്സലക്ഷ്മണ എന്തെന്നറിവാൻപാടില്ലാത്തതും അകാരണമായി സംഭവിച്ചതുമായ ഒരു ഇരുട്ടിൽ ഞാൻ പ്രവേശിക്കുന്നപോലെ തോന്നുന്നു. എന്നെ താങ്ങിക്കൊൾക.

ഗംഗ— * സമാശ്വസിക്കൂ ധൈൎയ്യമാൎന്നു സതേ
സമസ്തഭാഗ്യങ്ങളൊത്തുചേൎന്നതേ
ത്വമംബുവിൽപെററിതു ഭാനവാന്വയം
സമുദ്ധരിക്കുന്നൊരു ബാലകദ്വയം (ന.)

സീതാ—(ആശ്വസിച്ചിട്ടു) ഭാഗ്യത്താൽ രണ്ടുപുത്രന്മാരെ ഞാൻ പ്രസവിച്ചു. അയ്യോ ആൎയ്യപുത്ര! (മൂൎഛിക്കുന്നു.)

ലക്ഷ്മണൻ—(പാദങ്ങളിൽവീണിട്ടു)ആൎയ്യ ആൎയ്യ നാം ഭാഗ്യത്താൽ വൎദ്ധിക്കുന്നു. രഘുവംശത്തിന്നു മംഗളങ്ങളായ അങ്കുരങ്ങളുണ്ടായി. (നോക്കീട്ടു) ഹാ ഹാ ഇളകിവരുന്ന കണ്ണുനീരുകളുടെ പ്രവാഹത്താൽ പരവശനായിട്ടു ആൎയ്യൻ മോഹിച്ചുപോയിരിക്കുന്നു. (എന്നു വീശുന്നു.)

ഭൂമി—വത്സേ! ആശ്വസിക്ക ആശ്വസിക്ക.

സീതാ—(ആശ്വസിച്ചിട്ടു) ഭഗവതി! നിങ്ങളാരാണിവരാരാണു.

ഭൂമി—ഇവർ നിന്റെ ശ്വശുരകുല ദേവതയായ ഭഗവതി ഭാഗീരഥിയാണു.

സീത—ഭഗവതി നിങ്ങൾക്കു നമസ്കാരം.

ഗംഗ—ചാരിത്രത്തിന്നുചിതമായ കല്യാണസമ്പത്തുണ്ടാകട്ടെ.

ലക്ഷ്മണൻ—ഞങ്ങൾ അനുഗ്രഹീതരായി.

ഗംഗ—ഇവരാണു നിന്റെ മാതാവായ ഭൂമിദേവി

സീതാ—ഹാ അമ്മെ ഈ സ്ഥിതിയിലായിട്ടൊ എന്നെക്കാണ്മാൻ സംഗതിവന്നതു.

ഭൂമി—വരൂ,വത്സെ,വരൂ,മകളെ,

(എന്നു സീതയെ ആലിംഗനംചെയ്തു മൂൎഛിക്കുന്നു.)

ലക്ഷ്മണൻ—(സന്തോഷത്തോടുകൂടി) ഭാഗ്യത്താൽ ഭൂമിദേവിയും

വും ഗംഗാദേവിയാലും ആശ്ശു അനുഗൃഹീതയായി.

രാമൻ—(നോക്കീട്ട) ഇത ഏററവും വ്യസനകരമായിട്ടിരിക്കുന്നുവെല്ലൊ എല്ലാം രക്ഷിക്കുന്ന ഭൂമിദേവി കൂടി വ്യസനിക്കുന്നതുണ്ടുള്ളതുകൊണ്ട പുത്രസ്നേഹം മററല്ലാസ്നേഹങ്ങളെക്കാളും ശ്രേഷ്ഠമാസ്തീന്ന. അഥവാ ഈ സംസാരമത്രയും സർവ്വസാധാരണമായിട്ടുള്ളതും സ്നേഹത്താൽ ബന്ധിക്കപ്പെട്ടിട്ടുള്ളതും ഭേദിച്ചുകളവാൻ പാടില്ലാത്ത വിധത്തിൽ സർവ്വ പ്രാണികളുടേയും ഉള്ളിൽകിടക്കുന്നതുമാണെല്ലൊ.

ഗംഗ—വത്സേജാനകി! ദേവിഭൂതധാത്രി! ആശ്വസിപ്പിൻ ആശ്വസിപ്പിൻ.

ഭൂമി—(ആശ്വസിച്ചു) ദേവി! സീതയെ പ്രസവിച്ചിട്ട ഞാനെങ്ങിനെ ആശ്വസിക്കുന്നു.

* അന്നാരാക്ഷസമദ്ധ്യവാസമുളവായ്പുത്രിക്കതെന്തോരതാ
യിന്നീദുസ്സഹകരോരരുലപവാദമഥോ കഷ്ടമസഹ്യമായതൊ

ഗംഗ—

* നന്നായോർക്കുവസുന്ധരേ വിധിവശാൽ കർമ്മാനുരൂപങ്ങളാ
യുണ്ടാകുന്നഫലങ്ങളെത്തടയുവാൻ പാരിങ്കലാരാളഹോ (൪)

ഭൂമി—ഭാഗീരഥി ഭവതി പറഞ്ഞത ശരിതന്നെ എന്നാൽ രാമനിങ്ങിനെചെയ്തത നന്നായോ.

* ചെറിയവയസ്സിതന്നേ ചെയ്തപാണിഗ്രഹത്തി
ന്നാരിമജനകനീ ഞാനഗ്നി ചിത്താരവൃത്തി
കുലഗതിയെയുമതീട്ടാസന്താനലാഭം
പരമവനിപനൊന്നായോർത്തീലയെല്ലോ (൫)

സീത—ഇനിക്ക ആര്യപുത്രന്റെ ഓർമ്മയുണ്ടാകുന്നു.

ഭൂമി—ഛീ ആരാണെനിനക്കാര്യപുത്രൻ.

സീത—(ലജ്ജയോടും കണ്ണീരോടുംകൂടി) അമ്മ എങ്ങിനെ പറയുന്നുവോ അങ്ങിനെതന്നെ.

രാമൻ—അംബെ ഭൂമിദേവി! ഞാനിങ്ങിനെയുള്ളവൻതന്നെ.

ഗംഗ—ഭഗവതി വസുന്ധരെ! ഭവതി സംസാരത്തിന്റെ ശരീരമാണെല്ലൊ പിന്നെന്താണ ഒന്നും അറിഞ്ഞുകൂടാത്തവളെന്നപോലെ ജാമാതാവിന്റെ നേരെ കോപിക്കുന്നത.

* ലോകംപോലിൽപ്പരമനുപമകിരണമയമ
സ്സഗ്നിസംശുദ്ധിയോടാം
ദ്ധതായുള്ളലങ്കാപുരമതിലതിലി
ങ്ങാക്ഷവിശ്വാസമുണ്ടാം
പൌരസ്സാരള്യമായുള്ളഖിലജനസമാ
രാധനംതന്നെയല്ലോ
സ്വാമിശ്രീരാഘവന്മാൎക്കുടയകുലധനമാ
ക്കട്ടിമറ്റെന്തുചെയ്യും (൯)

ലക്ഷ്മണൻ—സർവ്വപ്രാണികളുടേയും അന്തഃകരണവൃത്തികളെ നല്ലവണ്ണം അറിയുന്നവരാണല്ലോ ദേവതകൾ, ഗംഗ വിശേഷിച്ചും, അതുകൊണ്ട ഭവതിക്കിതാ നമസ്കാരം.

രാമൻ—അംബെ! ഭവതി ഭഗീരഥകുടുംബത്തിൽ ഇടവിടാതെ ഭവതിക്കുള്ള പ്രസാദത്തെ ഇപ്പോഴും അനുവർത്തിച്ചു.

ഭൂമി—ദേവി! ഭവതിയുടെ സ്വാഗതമായ ഭഗീരഥകുലത്തിൽ ജനിച്ചവരോട ഞാനെന്നും പ്രസന്നയായിട്ടുതന്നെ ഇരിക്കുന്നു, എന്നാൽ സഹിപ്പാൻ വയ്യാത്തവിധത്തിൽ സംഭവിച്ച ശോകാവേഗത്താലിങ്ങിനെ പറഞ്ഞതാണ. പിന്നെ രാമഭദ്രന സീതയിലുള്ള സ്നേഹവും ഞാനറിയാതിരിക്കുന്നില്ല.

* തനൂജയെമമവത്സൻദൈവഗത്യാവെടിഞ്ഞി
ട്ടനിശമഴൽനിമിത്തംമാനസംവെന്തുനീറി
അനുപമനിജധൈര്യംകൊണ്ടുജീവിച്ചിടുന്നു
ജനതതിയതിമാത്രംചെയ്തപുണ്യങ്ങൾകൊണ്ടും (൰)

രാമൻ—ഗുരുജനങ്ങൾ പുത്രന്മാരിൽ കരുണയുള്ളവരാണല്ലോ.

സീത—(കരഞ്ഞു തൊഴുതുകൊണ്ട) അമ്മേ! അമ്മയുടെ അംഗങ്ങളിൽ എന്നെ ലയിപ്പിക്കണേ.

രാമൻ—ഇതല്ലാതെ വേറെ എന്തു പറയും.

ഗംഗ—ശിവ ശിവ കഷ്ടം കഷ്ടം, ആയിരം സംവത്സരം ലയിക്കാതെ തന്നെ ഭവിക്ക.

ഭൂമി—മകളെ! നിന്റെ പുത്രന്മാരെ രക്ഷിക്കേണ്ടെ.

സീത—ഞാൻ അനാഥയാണല്ലോ.

രാമൻ—ഹൃദയമേ! നീ വജ്രമയംതന്നെ.

ഗംഗ—നാഥനുള്ള നീ എങ്ങിനെ അനാഥയാകുന്നു.

സീത— ഞാനെങ്ങിനെയാണ നാഥനുള്ളവളാകുന്നത.

ഗംഗയും ഭൂമിയും— * അഖിലജഗന്മംഗളമാ
മാത്മാവിന്നെന്നിന്ദചെയ്യുന്നതെന്തിന്നു നീ
അസ്മൽസംഗവുമിപ്പോ
ളാധിക്യംചേർത്തുനിൻപവിത്രതയിൽ (൮)

ലക്ഷ്മണൻ— ആര്യേ! കേട്ടുവോ.

രാമൻ— ജനങ്ങൾ കേൾക്കട്ടെ.

(അണിയറയിൽ കോലാഹലം)

രാമൻ— എന്തോ, അത്യത്ഭുതമായ ഒന്നാണ.

സീതാ— എന്താണിങ്ങിനെ ആകാശം ജ്വലിക്കുന്നത,

ഗംഗയും ഭൂമിയും— മനസ്സിലായി.

മുന്നം കൃശാശ്വൻ കുശികാത്മജന്നും
പിന്നെക്കനിഞ്ഞമ്മുനിരാഘവന്നും
നന്നായ്ഗ്രഹിപ്പിച്ചൊരു ജൃംഭകങ്ങൾ
തന്നെ സ്മരിക്കുന്നിതു മൂർത്തിയോടും (൯)

(അണിയറയിൽ)

* അവനിതനയയാകും ദേവി സീതേ നമസ്തേ
ഭവതിയൊടതിമോദാൽ ചിത്രസംദർശനത്തിൽ
ഭുവനപതി മഹാത്മാ രാഘവൻ ചൊന്നവണ്ണം
തവതനയരെ വന്നിന്നാശ്രയിക്കുന്നു ഞങ്ങൾ (൧൦)

സീതാ— ഭാഗ്യത്താലസ്ത്രദേവതകൾ പ്രകാശിക്കുന്നു.

ലക്ഷ്മണൻ— അന്ന ആര്യൻ പറകയുണ്ടായി 'ഇപ്പോൾ സർവ്വവിധത്തിലും ഇതുകൾ ഭവതിയുടെ സന്താനത്തെ പ്രാപിക്കും' എന്ന

ഗംഗയും ഭൂമിയും—
* ഇത്ഥം നിങ്ങൾ പരിഗ്രഹിച്ചതയി ദിവ്യാസ്ത്രങ്ങളെത്തങ്ങളിൽ
പ്രത്യേകിച്ചുളവാകി ധന്യത നമസ്കാരങ്ങൾ നിങ്ങൾക്കിതാ
അത്യന്തം കൃപയോടുമുണ്ണികൾ നിനച്ചീടുന്ന നേരത്തു വ
ന്നെത്തീടേണമടുക്കലെന്നുമുളവാകേ നിങ്ങൾക്കു സന്മംഗളം (൧൧)

രാമൻ— * തെരുതെരെയിളകിയുമിപ്പോൾ
പരമാനന്ദാത്ഭുതങ്ങളിടചേർന്നു
വരുമൊരു കരുണാരസത്തിൻ
തിരനിരവല്ലാത്തവസ്ഥ നൽകുന്നു (൧൨)

ഗംഗയും ഭൂമിയും— വത്സേ! നിന്റെ പുത്രന്മാരിപ്പോൾ രാമഭദ്രനോടു തുല്യന്മാരായി തീൎന്നു എന്ന അറിഞ്ഞതല്ലേ.

സീതാ— ഭഗവതിമാരേ! ഇവൎക്കു ക്ഷത്രിയോചിതമായ സംസ്കാരം ചെയ്യാനാരാണുള്ളത്.

രാമൻ— * ധന്യൻവസിഷ്ഠമുനിതാൻപരിരക്ഷചെയ്തു
വന്നീടുമീരഘുകുലത്തെവളൎത്തസീതാ
തന്നാത്മജൎക്കുമിഹസംസ്കൃതിചെയ്യുതിന്നാ
രെന്നോൎത്തിടത്തിലറിയാഞ്ഞുഴലുന്നകഷ്ടം (൧൩)

ഗംഗയും ഭൂമിയും— മകളേ നിനക്കെന്തിനാണീവിചാരം, മുലകുടിമാറിയാൽ പിന്നെ ഈ ഉണ്ണികളെ ഭഗവാൻ വാല്മീകിയുടെ വശത്തു ഞങ്ങൾ ഏല്പിക്കാം. അദ്ദേഹം തന്നെ ഇവൎക്കു വേണ്ടുന്ന ക്ഷത്രിയോചിത സംസ്കാരങ്ങളെച്ചെയ്തു കൊള്ളും.

* മനുവംശത്തിൽവസിഷ്ഠൻ
ജനകകുലത്തിൽതഥാശതാനന്ദൻ
എങ്ങിനെയുള്ളവരാണെന്നാ
ലങ്ങിനെവാല്മീകിരണ്ടിലുംശ്രേഷ്ഠതാൻ (൧൪)

രാമൻ— ഭഗവതിമാരുടെ ആലോചന വളരെ നന്നായി.

ലക്ഷ്മണൻ— ആൎയ്യ! സത്യമായിട്ടു ഞാനറിയിക്കുന്നു, അതാതു ലക്ഷണങ്ങൾകൊണ്ടു ഈ കുട്ടികളാണു കുശലവന്മാരെന്നു ഞാനൂഹിക്കുന്നു.

* ഈരണ്ടുബാലതമഹോഗുരുവീരരോത്താ
ലീമാറുചേന്നവരസാമ്യരകോമളന്മാർ
ജന്മത്തിലേസ്പൃഹമിവൎക്കുലഭിച്ചിതസ്ത്രം
വാല്മീകിതന്നരുളനാലിയിവൎക്കുചെയ്തു (൧൫)

രാമൻ— ഈ കാരണങ്ങളാൽതന്നെ ഞാനും ചഞ്ചലചിത്തനായിട്ടു വിമൂഢനായി തീൎന്നിരിക്കുന്നു.

ഭൂമി— വരു വത്സേ! രസാതലത്തെ പവിത്രമാക്കുക.

രാമൻ— അയ്യോ പ്രിയേ! ഭവതി ലോകാന്തരത്തെ പ്രാപിച്ചുപോയോ.

സീതാ— അമ്മേ! അമ്മയുടെ അംഗങ്ങളിൽ എന്നെ ലയിപ്പി

ച്ചാലും. സംസാരത്തിന്റെ ഇപ്രകാരമുള്ള അവസ്ഥാന്തരത്തെ അനുഭവിപ്പാൻ ഞാൻ ശക്തയാകുന്നില്ല.

രാമൻ— ഇനി എന്താണാവോ സംഭവിക്കുന്നത.

ഭൂമി— പുത്രന്മാരുടെ മുലകുടി മാറുന്നവരെ എന്റെ നിയോഗപ്രകാരം നീ ആത്മാവിനെ രക്ഷിക്ക. പിന്നെ നിന്റെ ഇഷ്ടപ്രകാരമാവാം.

ഗംഗ— അങ്ങിനെതന്നെ.

(എന്ന ഗംഗയും ഭൂമിയും സീതയും പോയി)

രാമൻ— ദേവിക്കു വിലയംതന്നെ ഭവിച്ചിരിക്കുമോ, അയ്യോ ദേവി, ദണ്ഡകാരണ്യവാസപ്രിയസഖി, അയ്യോ ചാരിത്രദേവതേ ഭവതി ലോകാന്തരത്തിന്നു പുറപ്പെട്ടുവല്ലോ. (എന്ന മൂൎഛിക്കുന്നു)

ലക്ഷ്മണൻ— ഭഗവൻ വാല്മീകെ! രക്ഷിക്കണെ, രക്ഷിക്കണെ. ഇതാണൊ അങ്ങയുടെ നാടകത്തിന്റെ പ്രയോജനം.

(അണിയറയിൽ) രംഗസാമാനങ്ങളെല്ലാം മാറ്റിവെക്കട്ടെ. അല്ലയോ ചരാചരങ്ങളോടുകൂടിയ മൎത്ത്യാമൎത്ത്യന്മാരായ പ്രാണികളെ! ഭഗവാൻ വാല്മീകിമഹൎഷിയുടെ ആജ്ഞയാലുണ്ടാകുന്നതും അത്യത്ഭുതവും പവിത്രവുമായ വൃത്താന്തത്തെ കണ്ടാലും.

ലക്ഷ്മണൻ— (നോക്കീട്ടു)

* ഗംഗാംഭസ്സംമഥനമതിനാലെന്നപോലെ കലങ്ങി
പ്പൊങ്ങീടുന്നൂ സുരമുനികളും തിങ്ങിയാകാശദേശേ
ഗംഗാപൃത്ഥീഭഗവതികളോടൊത്തുകൊണ്ടാൎയ്യമന്ദം
പൊങ്ങീടുന്നൂ സലിലമതിൽനിന്നെന്തൊരാശ്ചൎയ്യമോൎത്താൽ

(പിന്നേയും അണിയറയിൽ) [൨൩

* മന്ദാകിനീമഹികളാണിഹ ഞങ്ങളെന്നു
ധന്യേ ധരിക്കണമരുന്ധതി ലോകവന്ദ്യേ
നിന്നന്തികത്തിലധുനാ ളവണൈകപൃതാ
നന്നായിതാ വധു സമൎപ്പിതയായി സീതാ (൨൪)

ലക്ഷ്മണൻ— ഭാഗ്യത്താൽ ആശ്ചൎയ്യമാശ്ചൎയ്യം, ആൎയ്യ! കണ്ടാലും കണ്ടാലും, കഷ്ടം ആൎയ്യനിപ്പോഴും ശ്വാസംവിടുന്നില്ലല്ലോ.

(അനന്തരം അരുന്ധതിയും സീതയും പ്രവേശിക്കുന്നു)

അരുന്ധതി— * അയിവത്സേനീലജ്ജാ
മയമാംശീലംവെടിഞ്ഞുചെന്നുടനെ
പ്രിയമാംകയ്യാൽതടവി
സ്വയമെൻവത്സന്നുനൽകകാശ്വാസം (൧൭)

സീതാ— (സംഭ്രമത്തോടുകൂടി സ്പർശിച്ചുംകൊണ്ടു) ആര്യപുത്രൻ ആശ്വസിച്ചാലും.

രാമൻ— (ആശ്വസിച്ച ആനന്ദത്തോടുകൂടി) അഹോ ഇതെന്താണു. (നോക്കീട്ടു സന്തോഷാത്ഭുതങ്ങളോടുകൂടി) ദേവിയോ, (ലജ്ജാമന്ദഹാസങ്ങളോടുകൂടി) അംബയായ അരുന്ധതിയും ഋശ്യശൃംഗശാന്താസഹിതന്മാരായ എല്ലാ ഗുരുജനങ്ങളും സന്തോഷിക്കുന്നു.

അരുന്ധതി— വത്സ, ഇതു ഭഗീരഥഗൃഹദേവതയായും പ്രസന്നയായുമുള്ള ഗംഗാഭഗവതിയാണു.

(അണിയറയിൽ)

ജഗൽപതേ രാമഭദ്ര! ചിത്രദർശന സമയത്തിൽ എന്നെ ഉദ്ദേശിച്ചു പറഞ്ഞിട്ടുള്ളതോൎക്കുന്നില്ലേ എങ്ങിനെയെന്നാൽ, „അംബിനെയുള്ള മാതാവായ ഭവതി സ്നുഷയായ ഈ ജാനകിക്കു മംഗളം ഭവിപ്പാനായി അരുന്ധതിയെന്നപോലെ എല്ലാ സമയത്തിലും അനുഗ്രഹിക്കേണമെ” എന്നു, ഞാനാക്കടം വീട്ടിയിരിക്കുന്നു.

അരുന്ധതി— വത്സ! ഇതു വത്സന്റെ ശ്വശ്രുവായ ഭഗവതി ഭൂമിദേവിയാണു.

(അണിയറയിൽ)

പണ്ടു വത്സയെ പരിത്യജിക്കുമ്പോൾ ആയുഷ്മാൻ എന്നോടു പറകയുണ്ടായില്ലേ. എങ്ങിനെയെന്നാൽ, „അത്ര വിശിഷ്ടയായ പുത്രിയെ ഭവതി രക്ഷിച്ചുകൊൾക” എന്നു. അതുകൊണ്ടു ഞാനിപ്പോൾ പ്രഭുവും വത്സനുമായ ആയുഷ്മാൻ പറഞ്ഞതിനെ അനുഷ്ഠിച്ചു കഴിഞ്ഞിരിക്കുന്നു.

രാമൻ— ഈ മഹാപരാധിയായ ഞാൻ ഭഗവതിമാരുടെ ദയയ്ക്കു പാത്രമായോ, നിങ്ങളെ നമസ്കരിക്കുന്നു.

അരുന്ധതി— അല്ലയോ പൌരജാനപദന്മാരെ! ഗംഗാഭഗവതിയാലും ഭൂമിദേവിയാലും പ്രശംസിക്കപ്പെട്ടുകൊണ്ടു അരുന്ധ

തിയായ എന്റെ കയ്യിൽ സമർപ്പിക്കപ്പെട്ടവളായും പണ്ടേ തന്നെ അഗ്നിഭഗവാനാൽ നിർണ്ണയിക്കപ്പെട്ട പുണ്യചാരിത്ര ശുദ്ധിയുള്ളവളായും ബ്രഹ്മാദി ദേവന്മാരാൽ സ്തുതിക്കപ്പെട്ടവളായും ദേവയജനത്തിങ്കൽനിന്നു സംഭവിച്ചവളായും സൂര്യവംശത്തിലെ വധുവായും ഉള്ള സീതാദേവിയെ സ്വീകരിക്കാമെന്നുള്ള കാര്യത്തിൽ നിങ്ങൾ എങ്ങിനെയാണ വിചാരിക്കുന്നത?

ലക്ഷ്മണൻ— ആര്യയായ അരുന്ധതിയാൽ ഇപ്രകാരം അധിക്ഷേപിക്കപ്പെട്ട പ്രജകളും സകല പ്രാണിവർഗ്ഗങ്ങളും ആര്യയെ നമസ്കരിക്കുന്നു, ലോകപാലന്മാരും സപ്തർഷികളും പുഷ്പവൃഷ്ടികൊണ്ട സംഭാവനം ചെയ്യുന്നു.

അരുന്ധതി— ജഗൽപതേ രാമഭദ്ര!

* ക്രതുവിൽപ്പൂതയായ്പൊൻ
പ്രതിമയതിൻ പ്രകൃതിയായ നിൻ പ്രിയയെ
ക്ഷിതിതിലകധർമ്മംപോലെ
ഗൃഹമുപയോഗിക്ക ധർമ്മചാരിണിയായ് (ഫന)

സീതാ— (ആത്മഗതം) സീതാദുഃഖത്തെ കളയുവാൻ ആര്യപുത്രനു നല്ലവണ്ണം അറിയാം.

രാമൻ— ഭഗവതി കല്പിക്കുന്നപോലെ.

ലക്ഷ്മണൻ— ഞാൻ കൃതാർത്ഥനായി

സീതാ— ഞാൻ ജീവിച്ചു.

ലക്ഷ്മണൻ— ആര്യേ നിർല്ലജ്ജനായ ഈ ലക്ഷ്മണൻ നമസ്കരിക്കുന്നു.

സീതാ— വത്സ! ഈ വിധം ജ്യേഷ്ഠഭക്തിയോടു കൂടിത്തന്നെ വളരെക്കാലം ജീവിച്ചിരുന്നാലും.

അരുന്ധതി— ഭഗവൻ വാല്മീകേ! സീതാഗർഭത്തിൽ സംഭവിച്ച രാമഭദ്രപുത്രന്മാരായ ഈ കുശലവന്മാരെ ഇങ്ങോട്ട കൂട്ടിക്കൊണ്ടു വരിക തന്നെ (പോയി)

രാമലക്ഷ്മണന്മാർ— (നോക്കീട്ട) അതങ്ങിനെ തന്നെ.

സീതാ— (ബാഷ്പാകുലയായിട്ട) എവിടെയാണ എന്റെ ആ പുത്രന്മാർ.

(അനന്തരം വാല്മീകിയും കുശലവന്മാരും പ്രവേശിക്കുന്നു)

വാല്മീകി— വത്സന്മാരായ കുശലവന്മാരെ! ഈ രഘുപതി നിങ്ങളുടെ അച്ഛനാണ്, ലക്ഷ്മണൻ എളയച്ഛനാണ്, സീതാദേവി അംബയാണ്, രാജർഷിയായ ഈ ജനകൻ മാതാമഹനാണ്.

സീതാ— (സന്തോഷ വ്യസനാശ്രുക്കളോടുകൂടി നോക്കീട്ടു) അച്ഛനോ.

കുശലവന്മാർ— ഹാ താത ഹാ അമ്മെ ഹാ മാതാമഹ.

രാമലക്ഷ്മണന്മാർ— (സന്തോഷത്തോടുകൂടി ആലിംഗനം ചെയ്തിട്ടു) ഉണ്ണികളെ പുണ്യത്താൽ നിങ്ങളെ ലഭിച്ചു.

സീതാ— ഉണ്ണി കുശ! ഉണ്ണി ലവ! വരു വരു. ജന്മം മാറിയ അമ്മയെ വളരെ നേരം ആലിംഗനം ചെയ്യിൻ.

കുശലവന്മാർ— (ആലിംഗനംചെയ്തിട്ടു) ഞങ്ങളും കൃതാർത്ഥന്മാരായി.

സീത— ഭഗവൻ ഞാൻ നമസ്കരിക്കുന്നു.

വാല്മീകി— വത്സേ! ഈവിധത്തിലായിട്ടുതന്നെ വളരെക്കാലം ജീവിച്ചാലും.

സീത— അഹോ അച്ഛൻ, കുലഗുരു, ആര്യാജനം, ഭർത്താവോടുകൂടി ശാന്താദേവി, ലക്ഷ്മണനോടുകൂടി സുപ്രസന്നനായ ആര്യപുത്രൻ, കുശലവന്മാർ ഇവരെ എല്ലാം ഒരുമിച്ചു കാണുന്നു അതിനാൽ ആനന്ദംകൊണ്ടു ഞാൻ പരിപൂർണ്ണയായി.

(അണിയറയിൽ കോലാഹലം)

വാല്മീകി— (എഴുനീറ്റുനോക്കീട്ടു) ലവണനെ സംഹരിച്ചു മധുരേശ്വരനായ ശത്രുഘ്നൻ വന്നിരിക്കുന്നു.

ലക്ഷ്മണൻ— മംഗളങ്ങളും ഒന്നോടൊന്നു സംബന്ധിച്ചുവരുന്നവയാണല്ലൊ.

രാമൻ— ഇതെല്ലാം ഞാനനുഭവിക്കുന്നുണ്ടെങ്കിലും ഇനിക്കൊന്നിലും വിശ്വാസമുണ്ടാകുന്നില്ല.

വാല്മീകി— രാമഭദ്ര! പറയു ഇനി ഞാനെന്തൊരു പ്രിയത്തെയാണു വത്സനുപകരിക്കേണ്ടതു.

രാമൻ— ഇതിൽപരമായിട്ടും പ്രിയമുണ്ടോ എങ്കിലും ഇതുംകൂടി ഉണ്ടാകട്ടെ.

(ഭരതവാക്യം)

* ലോകപാപമകററിയാത്രസ്സുകൃതം
നൽകേണമേമേൽക്കുമേൽ
ഗംഗാഭൂമികളെന്നവണ്ണമനിശം
മംഗല്യയാമിക്കഥാ
കൂടേണംബുധമാനസത്തിനതിയാ
യാടേണമെട്ടാകിലും
വാക്കാംബ്രഹ്മമറിഞ്ഞതാമാളികവിതൻ
വാക്കാമൃതിൽകൌതുകം (൨൦)

അത്രയുമല്ല.

* ക്ഷേമംനൽകുന്നവണ്ണംക്രമവിധിനിലനിൽ
ക്കേണമാചന്ദ്രതാരം
പ്രേമത്തോടന്നൃപന്മാർപ്രജകളുടെഹിതം
പോലെരക്ഷിച്ചിടേണം
ക്ഷാമംകൂടാതെവേണ്ടുംവിധമിഹമഴയും
പെയ്യണംലോകരെല്ലാ
മാമോദംപൂണ്ടസൂര്യാകലഹരുചികരാവി
ട്ടൊത്തുവണീടവേണം (൨൧)

(എന്ന എല്ലാവരുംപോയി)

ഏഴാമങ്കം കഴിഞ്ഞു.

---

# ഉത്തരരാമചരിതം

ഭാഷാനാടകം

സമാപ്തം.

---

# ഉമാവിവാഹം.

## ഭാഷാനാടകം.

———∞∞∞———



കൊടുങ്ങല്ലൂര കൊച്ചുണ്ണിത്തമ്പുരാൻ
തിരുമനസ്സുകൊണ്ട
കല്പിച്ചുണ്ടാക്കി
സ്വന്തചിലവിന്മേൽ

തൃശ്ശിവപേരൂർ
കേരളകല്പദ്രുമം അച്ചുകൂടത്തിൽ അച്ചടിച്ചത.
൧൦൬൮.

ശ്രീമൽപ്പവൊള്ളിമേനിയുംകളമൊടാക്കാമാരിയേയുംമുഴ
ക്കാമഭ്രാന്തതിലിട്ടുമുക്കിയവിലാസത്തിൻെറസത്തുംസദാ (൫)

മസ്തക്കുന്നാൻമൌലിമാലാമണികളുടെ
ലലാടമെത്തോട്ടംചിത്തതാരിൽ
തൻകൂട്ടാതെതാമിൽതരണിയുടെസുതൻ
തന്നൊട്ടംപിന്നമോരാൽ
മുക്കണ്ണൻതൻെറമുദ്ധാവൊട്ടുമഴകൊഴുകും
പാർവ്വതീപാദമോട്ടം
തങ്കപ്പോലൊത്തിണങ്ങുംകുടിലകളർമതി
ക്കുമ്പിനെക്കുമ്പിട്ടുന്നേൻ (൬)

(നാന്ദ്യന്തത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു.)

സൂത്രധാരൻ—(നേരെ നോക്കീട്ട സന്തോഷത്തോടുകൂടി.)

സാരാസാരമറിഞ്ഞിട്ടുംപൊരന്നെഴുംദോഷങ്ങളെല്ലാംല്ലയി
ല്ലോരമൊരാഗുണമുള്ളതാസകലവുംതോഷിച്ചഘോഷിച്ചിട്ടും
ഈരംഗേഗ്രസഭ്യരെത്രഗുണവാന്മാരാണിതോർത്തംവിധൌ
പാഠതിങ്ങിവർവന്നതെന്നുടെകൃതാർത്ഥത്തിൻെറകൃതാർത്ഥമഹോ

(നാലുപുറത്തും നോക്കീട്ട)

സംഗീതംഗംമുഴങ്ങുമ്പടിസുതചിതമാംഗീതവാദ്യപ്രയോഗം
നൃത്യാരംഭംനമ്പിയാരുംനലമൊടിഥതകക്കിനച്ചൊല്ലുന്നമോദം
ശൃംഗാരംപാരമേറുന്നതിൽകഴൽമുരളീകാഹളിവേണുവീണാ
ശൃംഗാരാവങ്ങൾകേട്ടിസ്സഭപരമസംപൂണ്ണരുകൊണ്ടാടിടുന്നു (൭)

(അണിയറയിലേക്ക നോക്കീട്ട)

പട്ടൊന്നൻപോട്ടുടുക്കുംപുനരതുതെളിയത്തിട്ടഴിക്കുംകുചത്തെ
ക്കെട്ടുംപെട്ടന്നഴിക്കുംകുറിതൊടുമുടനേമാച്ചുമീയന്നുമായി
കഷ്ടംകാലംകഴിക്കുന്നിതുകഠിനമെടോനേരമോപാതിരാവാ
യൊട്ടുംനില്ലാതെവേഗാലിനിവരികചലാപാംഗിനീരംഗദേശേ

നടി—(വന്നിട്ട)

ചൊല്ലൊണിട്ടുംസഭാരാവിവർത്തവതയവാൻ
മൽക്കമനൽകിടുയാൽ
നൽപ്പുത്രംകണ്ടുകിട്ടാഞ്ഞതണിയറയതിൽഞാ
നൊക്കയുംനോക്കിനോക്കി

ഉൾപ്പൂവാടിഭ്രമിച്ചന്ധികമെത്തുവശാൽ
താമസംവന്നതാണീ
ങ്ങിപ്പോൾകിട്ടീധരിച്ചീടണമുടനിതുവാ
ങ്ങിച്ചുവായിച്ചിടേണം (൧൦)

സൂത്ര—(എഴുത്തുവാങ്ങി വായിക്കുന്നു.)

"ശൃംഗ്യാശൃംഗേപുരേശോത്സവമതിന്നായിട്ടുള്ളത്തുനി
ന്നിങ്ങാമോദമൊടൊത്തണഞ്ഞൊരുസഭ്യന്മാർ പരമാനസെ
തിങ്ങുംപ്രേമമിയന്നുമാധവനടശ്രേഷ്ഠൻധരിച്ചീടുവാൻ
രംഗംവിട്ടെഴുന്നനല്ലൊരുമഹാസത്തായകത്താണിത (൧൧)

"ഉമാവിവാഹാഭിധമായനാടകം
ക്രമാലശേഷംസരസംനടിസ്സണം
അമാന്തമില്ലാതിതുസാമ്പ്രതംനട
പ്രമാണിയായോരവൻനടത്തണം" എന്ന

നടി—(കേട്ടിട്ട്) ഈ നാടകം ആരുണ്ടാക്കിയതാണ.

സൂത്ര—

ഇക്കാവാകിയരാജ്ഞിതന്റെതനയൻകുഞ്ഞുണ്ണിഭൂപന്റെനൽ
ത്തൃക്കാൽസേവകനായശിഷ്യനമലൻദേവൌഘസേവാരതൻ
ചൊൽക്കൊള്ളുന്നൊരുകോടിലിംഗനൃവരൻകൊച്ചുണ്ണിഭൂപാലനാ
ണിക്കാവ്യംവിരചിച്ചതെന്നറികനീമാങ്കുഞ്ഞിമാർമൌലികേ (൧൨)

നടി— ഹ് - ഹ് -

നവ്യാകവീന്ദ്രവിബുധേന്ദ്രഗണങ്ങളെല്ലാം
നന്നായ്സ്തുതിച്ചിടുമൊരീക്കവിരാജകാവ്യം
നന്നാകമിങ്ങുനടിപ്പതിനായ്സഭ്യ
രിന്നാജ്ഞചെയ്തതതിയോഗ്യമതീവഭാഗ്യം

സൂത്ര—

കൊച്ചുണ്ണിക്ഷിതിപന്റെനൽക്കവിതയാണിന്നമ്മളാണാടുവാൻ
മെച്ചംനായികലോകനായികയതാണീമട്ടുതാൻനായകൻ
പ്പൂലിക്കില്ലസഭ്യർനല്ലഗുണവാന്മാരാണയേപണ്ടുഞാ
നിപ്പിച്ചോരുഗുണങ്ങളിന്നിഹതികഞ്ഞിട്ടുണ്ടുപോട്ടല്ലമെ

നടി—ശരിയാണിതുസർവ്വവുമിന്നിനച്ചാൽ
പരിതോഷമമപാരമേറിടുന്നു

പരിചോടിനിയെന്തുചെയ്യേണ്ടതെന്നതു
നറിയേണമതുതെളിഞ്ഞുരചെയ്തിടേണം (൧൭)

സൂത്ര— നീലത്താഴ്കുഴലിനിസ്തുലശോഭയോടു
ചേലൊത്തൊരിസ്സഭകൊഴുപ്പതിനിപ്പോൾമോദാൽ
ചാലൊത്തവാണിവിളയാടിടുമീവസന്ത
കാലത്തെവാഴ്ത്തിവടിവോടയിപാടിടേണം

നടി— ഉല്ലാസത്തോടു ഭൃംഗാവലികൾഗണങ്ങളും
വൃക്ഷങ്ങളായുള്ളതന്യം
വില്ലുംമന്ദാനിലസ്പന്ദനവുമിവചമ
ച്ചീവസന്തംഹൃദന്തെ
വല്ലാതെന്നുംപ്രമോദാൽത്രിഭുവനമഖിലം
വെല്ലുവാൻകോകിലത്തിൻ
ചൊല്ലാലിപ്പോൾവിളിപ്പൂനിജനിജസഖി!
കന്ദർപ്പനെദ്ദർപ്പമോടെ (൧൮)

(അണിയറയിൽ)

ആമോദംതേടിടുംമതിസുദൃഢതരഗ്ഗുണകളെത്താൻ
സമാധാനമൊല്ലിക്കളമൊട്ടുകളഞ്ഞോരുവ്രതവാൻ
ആമോദംകാണിച്ചിങ്ങതിനയിവസന്തപ്രിയസഖ
പ്രമോദംകൂടാതെങ്ങിനെതൊടിയടങ്ങിടുകമുദാ (൧൯)

(എന്നു മണ്ഡോളം കേൾക്കുന്നു)

സൂത്ര— (നോക്കീട്ട്)

അല്ലൽപ്പെട്ടോരുകാന്തതന്നൊടുസമാധാനങ്ങളോരോതരം
ചൊല്ലിക്കൊണ്ടിതചൂതബാണനിഹവന്നെത്തുന്നകത്തുന്നിതാ
ഉല്ലാസാലിനിവേണ്ടകാര്യമഖിലംചെയ്തിടുവാൻനോക്കുമേ
കല്യാണാംഗിനടക്കയല്ലിനടിമാർചൂടുന്നചൂഡാമണേ (൨൦)

(എന്നു സൂത്രധാരനും നടിയും പോയി)

പ്രസ്താവന കഴിഞ്ഞു.

——:o:——

ചെമ്മെപണ്ടീശ്വരൻതൻതിരുവുടൽ
മുഴുവൻകാണ്മവാൻവിസ്തൃതാരം
ബ്രഹ്മാവുംകൂടിയതറിച്ചതുവിഫലമതാ
യ്യന്നതോൎന്നന്നേരം
ബ്രഹ്മശ്രീനായകന്മാരുടെധൃതികൾ
കളഞ്ഞതുമിസ്സംഗതന്നോ
ട്ടന്നേപോലേൽക്കിലാപത്തണയുമതിനാ
ലേപ്പിട്ടിടൊല്ലൊട്ടുമിപ്പോൾ (൧൦)

അതുതന്നെ പോരാ

തളിരടൻതളരുംതവചാരുമൈ
കളയുവാൻകളിയല്ലതുടങ്ങലാ
അളികനേത്രനൊടേൽക്കരുതോമി
ന്നിളകിടുന്നുവലത്തുപുരമെമ (൧൧)

കാമൻ— നിന്നോളംകാൎയ്യബോധംത്രിജഗതിനലമോ
ടോൎക്കിൽമറ്റാൎക്കുമില്ലി
ന്നെന്നാമൽപ്രാണനാഥേശരിശരി
നിതരാംനിന്മതംസമ്മതിച്ചേൻ
എന്നാലുംതെല്ലുകൂടിക്കുവലയനയനേ
തൈചമാസ്സ്വാസ്ഥ്യസാമം
നന്നാക്കിച്ചൊല്ലീടുവൻഞാനതുവിഷമിമനം
വെച്ചുമാനിച്ചുകേൾക്ക (൧൨)

“അല്ലേ കാമൻ കേൾക്കണം അതിശക്തനായിരിക്കുന്ന താര കാസുരന്റെ അസഹ്യമായ ഉപദ്രവത്തെ ഞങ്ങൾ ബ്രഹ്മാവി നോടു ചെന്നറിയിച്ചു. അപ്പോൾ ബ്രഹ്മാവ അരുളിചെയ്തു, ഭഗ വാൻ ശ്രീപരമേശ്വരന്റെ പുത്രനല്ലാതെകണ്ടാരുവിചാരിച്ചാലും ഈ താരകനെ കൊല്ലുവാൻ കഴിയില്ല. അദ്ദേഹത്തിന്റെ ബീജ ത്തെ ധരിപ്പാൻ പാൎവ്വതിക്കല്ലാതെ ആൎക്കും ശക്തിയില്ല. അതു കൊണ്ടു ഭഗവാനെ കൊണ്ടു പാൎവ്വതിയെ വേളികഴിപ്പിക്കാൻ നിങ്ങൾ ഉത്സാഹിക്കിൻ, എന്നു. ഈ കാൎയ്യം സാധിപ്പാൻ അങ്ങു ന്നുതന്നെ ഞങ്ങൾക്കൊരു ശരണമുള്ളു.” എന്നും മറ്റും സാക്ഷാൽ ദേവേന്ദ്രൻ ആ ദേവസഭയിൽവെച്ചു എന്നോടുപറഞ്ഞതു നീ കേട്ടില്ലേ.

ഇളക്കമില്ലാതൊരുധൈൎയ്യമിട്ടുവിളക്കിയുണ്ടാക്കിയനന്ദികേശൻ
കളിച്ചിടാൻനല്ലവനല്ലനോക്കണ്ടൊളിച്ചുമാറീട്ടുഗമിച്ചുനല്ലൂ ()

(അതിനെച്ചെയ്തു നേരെനോക്കീട്ട)

ദീനത്വംകലരാത്തധൈൎയ്യമധികംകോലുന്നകാലാരിതൻ
ധ്യാനസ്ഥാനമതാണുപോവുകനമുക്കങ്ങൊട്ടന്നങ്ങുടൻ
മനതത്തപ്പെട്ടമായതാക്ഷിമണികേളുട്ടിക്കതിന്നന്തിക
സ്ഥാനത്തുള്ളമരങ്ങളൂടെതിരമറഞ്ഞാൻനോക്കുലാക്കാണിത ()

(കുറച്ചു അടുത്തുചെല്ലുന്നു)

രതി— (നോക്കീട്ട)

വരിയൻപുലിതൻറതോൽവിരിച്ചു
ള്ളൊരുദാരുതരുതൻതറപ്പുറത്ത
അരുളുന്നുമഹാസമാധിയോടാ
ഗ്ഗരളംപ്രാതൽകഴിച്ചദേവദേവൻ (൪൭)

അമ്പാമഹേശൻറമനസ്സിനുള്ള
ഗാംഭീൎയ്യധൈൎയ്യങ്ങളിതിന്നുകണ്ടാൽ
അംഭോധിയുംഭൂമിധരേന്ദ്രനുംതോ
റ്റമ്പീടുമേസമ്പ്രതികമ്പമോടെ (൪൮.)

അയ്യോ ഇനിയ്ക്കിദ്ദേഹത്തിൻറനേരെ നോക്കാൻതന്നെ വയ്യ- (എന്നു കാമദേവൻറ പിന്നിൽ പററി നില്ക്കുന്നു)

കാമൻ— അമ്പ ഇദ്ദേഹത്തിൻറ ഒരു ഗാംഭീൎയ്യം. ആകട്ടെ അങ്ങോട്ട അടുപ്പാൻവയ്യ.

മാലെന്യേനേൎക്കിനിന്നാരുടൽമടിയിൽമലൎന്നിങ്ങിനേപങ്കജശ്രീ
കോലുംഹസ്തങ്ങളിംബാലാമൃതകരനതകംമേരുടൻനീറിനിറി
ഫാലാക്ഷിത്തിയ്യെരിഞ്ഞാളിനരുചികളുറപ്പുളിരിപ്പന്നിതെല്ലാം
ചാഞ്ചേചതംഹരന്തൻമഹിമകളെനിനച്ചീടിലുംപേടിയുണ്ടാം ()

സ്ഫടികക്കരുമാലചേൎന്നകണ്ണും
ജടയിൽപാമ്പുകൾമൂൎക്കതിൻതലയ്ക്കൽ
ഉഡുമാറ്റുതിയുന്നകണ്ണിതെല്ലാ
മുടയോരിപ്പുരവൈരിധീവരൻ (൪൯)

ജയ—തരുണതരവസന്തശ്രീയ്ക്കുതാനെത്തിടേണ്ടു
ന്നൊരുസമയമതിന്നുമുമ്പിലമ്പിൽവന്നാലം
പരമശിവനമർന്നീടുന്നദിക്കാണിതെന്നോ
ത്ത്വരതരമകൃത്തു കമ്പുണ്ടിന്നുനീയെന്നപോലെ (൩൨.)

(ശ്രീപാർവ്വതിലജ്ജനടിയ്ക്കുന്നു.)

ജയ—തലമുടിയൊടുവണ്ടും വള്ളിപ്പൂമെയ്യോടൊപ്പം
കുലകഠിനമുലകളോടും പല്ലവംപട്ടിനോടും
നലമൊടുശരിയാണീവണ്ണമുള്ളത്ഭുതഹംസാ
കലിതരുചി നടക്കിൽതന്നാടികേഠിനിന്നൊടൊക്കം

ശ്രീപാർവ്വതി—ഇനിയ്ക്കു നടക്കാമെന്നമാത്രമല്ല ഈ ലതയേക്കാളൊരുവിശേഷം. ഞാൻ സംസാരിക്കുകയും മറ്റും ചെയ്യുന്നില്ലേ.

ജയ—ക-അതുശരിതന്നെ.

വിജയ—മറ്റൊന്നുതാനു മഹേശ്വരനെ കാമിയ്ക്കു, അല്ലേ.

ശ്രീപാർവ്വതി—(ദേഷ്യപ്പെട്ടു) ഞാൻ നിന്നോടൊന്നും മിണ്ടാൻ വന്നില്ല.

കാമൻ—തെല്ലൊന്നുതോഴിയൊടുകോപമിയന്നിടുന്നി
കല്യാണിതന്നുടെയുള്ളതൊരു ചില്ലിതന്റെ
തുല്യതപമില്ലതിലകഠിക്കുനിനയ്ക്കിൽ(എ)എന്റെ
വില്ലെങ്ങുപോയ്ത്രപയൊടോടിയൊളിച്ചുവെന്നോ

(ചാട്ടിലേയ്ക്കുനോക്കീട്ടു വില്ലിനോടു.)

തണ്ടാർശരാക്ഷിമണിയാമിവൾതന്റെ ചില്ലി
കണ്ടിട്ടുനീവ്യസനിയാവുകയല്ലവേണ്ടു
വേണ്ടാവിഷാദമിതുനിന്റെസഹായിയാണി
ക്കണ്ടംകെടുത്തവനെവെല്ലുവതിന്നുവില്ലേ (൩൩.)

(ഉത്സാഹത്തോടുകൂടിവില്ലെടുത്തുകുലയ്ക്കുന്നു.)

ജയ—സഖി പാർവ്വതി ഈ അശോകംവിട്ടു വണ്ടു ഇവിടത്തേക്കു നേരെവരുന്നു.

ശ്രീപാർവ്വതി—ഈ വണ്ടിനെക്കൊണ്ടു വലിയ ഉപദ്രവമായി തീർന്നുവല്ലോ എന്താണു വേണ്ടതു.

വിജയ—ഈ കളിത്താമരപ്പൂവ അതിന്റെ അടുക്കലേയ്ക്കു

കാട്ടു എന്നാലോടിക്കൊള്ളും.

ജയ—വിജയെ ചമ്പകപ്പൂവല്ലെ വണ്ടിനിഷ്ടമല്ലാത്തത.

വിജയ— ഇപ്പോൾ കാട്ടിത്തരാം (എന്ന വണ്ടിന്റെ നേരെ കളിത്താമരപ്പൂവ പാൎവ്വതിയുടെ കയ്യ പിടിച്ചുകാട്ടിയ്ക്കുന്നു)

ശ്രീപാൎവ്വതി—ആവുവണ്ടങ്കലെമാറിഞ്ഞൂഉപായമെകൊള്ളാം.

ജയ—ഇതെന്തുവിദ്യയാണ

വിജയ—ഇതൊന്നുവിദ്യയല്ല.

ഗൌരീമുഖത്തിനാളെള്ളാമെസൌരഭ്യാന്നറിട്ടുന്നവൎക്കെല്ലാം
പാരാമതപങ്കജത്തിന്നപാരമെദ്ദുൎഗ്ഗന്ധമെന്നുതോന്നീടും (൩൬.)

ജയ—എന്ത് ഇതൊക്കെ ഇവളറിഞ്ഞുവെച്ചിട്ടുണ്ടല്ലൊ.

വിജയ—ഇതറിവാനെന്താണ പ്രയാസം. ഇതിവളുടെ പൂൎവ്വത്തുള്ള സ്വഭാവമല്ലെ.

ജയ—ഇവളുടെ അകത്തുള്ളത ത്രപവുണ്ടൊ.

വിജയ— ഉവ്വ.

ജയ—എന്നാൽ കേൾക്കട്ടെ.

ശ്രീപാൎവ്വതി—ജയെ വിജയയോടെന്താണ നീ ചോദിക്കുന്നത. ഇവൾക്ക നല്ലകമ്പമാണ. ഏകദേശം അറിയുന്നതെ മറ്റൊരാളുടെ ഉള്ളിലുള്ളത പറയാതകണ്ട മനസ്സിലാവില്ലെന്ന.

വിജയ— ഇനിയ്ക്ക കമ്പമില്ല.

ശ്രീപാൎവ്വതി—എന്നാലെന്റെ ഉള്ളിലുള്ളതു നീയെന്താകെണ്ടൊണ അറിഞ്ഞത.

വിജയ—

മെല്ലെക്കിന്നരിമാൎഗ്ഗിരീശചരിതംപാടുമ്പോൾനിന്നാനനം
വല്ലാതെവികസിയ്ക്കകൊണ്ടുമഴകിൽക്കാലാദികാണെംവിധൌ
കല്യേനിന്നുടെഭാവഭേദമതിനെക്കൊണ്ടുംകഴിഞ്ഞില്ലകേൾ
ചൊല്ലാമിന്നലെരാത്രിയിൽസഖിതുടസ്വപ്നൊക്തികൊണ്ടുംതവ

ശ്രീപാൎവ്വതി—(നാണിച്ചുകൊണ്ടുവിചാരം) എന്റെ ഉള്ളിലുള്ളതൊക്കെ ഇവളറിഞ്ഞുവല്ലൊ.

ജയ—നമ്മൾക്ക പോവാൻ നേരമായി.

വിജയാ—(മേല്പോട്ടുനോക്കീട്ട) ഒ- പോവാൻവൈകി (ശ്രീപാൎവ്വതി പരിഭ്രമിച്ച നടക്കുന്നു.)

ശ്രീപരമേശ്വരൻ—(യോഗംകഴിയാക്കീട്ടുവിചാരം.)

പരമാത്മധ്യാനത്താൽപരമാനന്ദംപരംപെരുകുന്നു
പരമത്തുകൊണ്ടാസ്സതിയുടെവിവാഹകാമല്പചില്പരതല്പമേ.

(അനന്തരം നന്ദികേശ്വരൻ പ്രവേശിക്കുന്നു—)

നന്ദി—(വിചാരം) ഭഗവാന്റെ സമാധിയഴിഞ്ഞു പാർവ്വതി വരുന്നതെന്നറിയിക്കുകതന്നെ (അടുത്തചെന്നിട്ട)

ഏത്രാകാരംസുശീലംനിശിതമതിമനശ്ശുദ്ധിദാക്ഷിണ്യമേററം
വിദ്യാധൈര്യംവിവേകംവിനയമിവകളൊക്കുന്നകന്നിൻകുമാരീ
അത്യശ്രീനീലകണ്ഠത്രിപുരഹരവെൽപ്പാദശുശ്രൂഷചെയ്യാ
നത്യുൽകണ്ഠ്യാവരുന്നുണ്ടിഹസഖികളൊടൊന്നിച്ചുമന്ദിച്ചിടാതെ

ശ്രീപരമേശ്വരൻ—(കണ്ണിളക്കിസമ്മതിക്കുന്നു)

നന്ദി—(പാർവ്വതിയോട) അകത്തെയ്ക്കു കടക്കാം.

(ശ്രീപാർവ്വതിയും സഖിമാരും ശ്രീപരമേശ്വരന്റെ അടുക്കൽ ചെല്ലുന്നു.)

ജയവിജയമാർ—കന്നിൻകുമാരിയുടെതോഴികളായഞങ്ങൾ
കന്നിച്ചിട്ടുന്നഴലശേഷവുമാറ്റുതീർപ്പാൻ
ചന്ദ്രകലാധരമെൽപദപങ്കജത്തിൽ
മന്ദിച്ചിടാതിഹമഹേശ്വരകുമ്പിടുന്നു (൬൭)

എന്നു (നമസ്കരിച്ചിട്ടു പുഷ്പാഞ്ജലിചെയ്യുന്നു.)

കാമൻ—ഭൂമിക്കുമിന്നുലകിലുള്ളജനത്തിനെല്ലാം
ഭൂഷണമോരുമുള്ളവാക്കിനെഴുന്നഗന്ധം
വാസ്സുതനോരിപ്പുതിയപുഷ്പസമൂഹമെൻകൂ
ഞ്ജുകിന്നനല്ലോരനുകൂലതമംതരമേ (൬൮)

ശ്രീപാർവ്വതി-(വന്ദിക്കുന്നു)

കാമൻ—മങ്ങാതണിഞ്ഞമലർമാലകൾതുങ്ങുമാറു
ഭംഗ്യാകരിങ്കുഴലെഴുംതലയാനതാംഗി
ശൃംഗാരസാരമയിമാമലമങ്കമാനി
ച്ഛംഗാരലോചനപദങ്ങളിൽവണങ്ങിടുന്നു (൬൯)

ജയിക്കാൻ തരംവരും എന്നാണ തോന്നുന്നതു.

(ശ്രീപാർവ്വതി—താമരക്കുരുമാലയെടുക്കുന്നു)

ക്ഷോണീധരേന്ദ്രസുതതൻകരപല്ലവത്തിൻ
ശോണപ്രകാശമതുതട്ടുകകാരണത്താൽ

ചേണാന്നൊരീരുചിരപങ്കജബീജമാല
മാണിക്യമാലയതുപോലെവിളങ്ങിടുന്നു (൩൪)
(ശ്രീപാർവ്വതി മാല കഴുത്തിൽവെക്കുന്നു)

ശ്രീപരമേശ്വരൻ— ഇലയോപുഷ്പമോഫലമോ
ജലമോഹൃതമെങ്കിലുംമഹാഭക്ത്യാ
നലമൊടുതരുമവർതന്നാൽ
വലിയൊരുസന്തോഷമാണതിങ്കൽമമ

(എന്നു മാലഎടുക്കാൻഭാവിക്കുന്നു)

കാമൻ—അയ്യോനല്ലൊരുതരമിതിപ്പോളുംകണ്ണിനെജ്ജയിച്ചീടാൻ
ഇപ്പിടയിൽതാൻഹരനുടെമെയ്യിൽസമ്മോഹനാസ്ത്രമെയ്യേണം
എന്നു (അസ്ത്രംതൊടുക്കുന്നു)

(ശ്രീ പരമേശ്വരൻ ശ്രീപാർവ്വതിയുടെമുഖത്തുനോക്കീട്ടുവിചാരം)

തൊണ്ടിപ്പഴുക്കയെച്ചുണ്ടുംസ്മിതരുചിയും
പൊൻകുടത്തെയുലച്ചാറീ
ട്ടുണ്ടാക്കിത്തീർത്താൽകണ്ഠലമുരസിവിളങ്ങു
ന്നാഗണ്ഡങ്ങളിരണ്ടും
വണ്ടൊക്കുംചില്ലിവില്ലൊട്ടുമസിതകടാക്ഷ
ങ്ങളുംചേർന്നിട്ടുനീ
ക്കൊണ്ടൽക്കാർവേണിയാളിന്നുടെസമ
സമുഖംകാണ്കിലേണാങ്കനോട്ടം (൩൫)

(ശ്രീപാർവ്വതി ലജ്ജിക്കുന്നു).

ജയ—(സ്വകാര്യമായിട്ടു വിജയയോടു)പാർവ്വതിയുടെഅനുഗ്രഹം സാധിച്ചു ഇല്ലേ.

വിജയ—ഉറപ്പായോ.

കാമൻ—കല്ലുമല്ലലൊട്ടകതൊഴുംമനം
നല്ലവണ്ണമിളകിച്ചമഞ്ഞുടൻ
കല്യനാംഹരനെഴുന്നിടുന്നിതാ
വില്ലെടുത്തവരിൽമുമ്പനായിഞാൻ (൩൬)

നന്ദി—(വിചാരം)

കുയിൽമൊഴിമണിയാമിഗ്ഗൗരിയെക്കണ്ടുചെന്തീ
നയനതിലകനത്രമിന്നുമാറുന്നിതല്ലോ

ശ്രീപരമേശ്വരൻ-നന്ദി—

തരമാർത്ഥയമൊതപസ്സ ചെയ്യാൻ
തരളാപാംഗികളൊത്തിരിപ്പവന്ന

നന്ദി—ഏറാൻ ഇല്ല.

ശ്രീപര—തരുണീജനവർജ്ജനത്തിനായി
തരസാനോക്കിവിടുന്നപോകയല്ലീ (൯൪)

നന്ദി— ഏറാൻ അങ്ങിനെതന്നെ(എല്ലാവരും പോയി)

കാമദാഹമെന്ന ഒന്നാമങ്കം കഴിഞ്ഞു.

—൦൦—

# ഉമാവിവാഹം.

ഒ ന്നാ മ ങ്കം.

—൦൦—

(അനന്തരം വിദ്യാധരൻ പ്രവേശിക്കുന്നു.)

വിദ്യാധരൻ—സ്വർഗ്ഗത്തിനുമിതിനുമായിട്ടെന്താണൊരു ഭേദം. ഞാനിപ്പോഴാണല്ലോ വരുന്നത്. ഇനിക്കൊരു ഭേദവും തോന്നുന്നില്ല.

ഹൃദ്യപ്രാകാരസൽഗോപുരവിപുലലസൽസൌധജാലങ്ങളെല്ലാം
വിദ്യോതിക്കുന്ന ചിന്താമണിഗണമതുകൊണ്ടാനപാക്കമൊഴിഞ്ഞും
വിദ്വാന്മാർവേദശാസ്ത്രാളിയിലനവധിചേർത്തുണ്ടു കല്പദ്രുകൊണ്ടാ
ഉദ്യാനംസ്വർഗ്ഗമോടൊത്തിട്ടുമിതുവഴിമയാൻതന്നുമങ്കമ്പമെന്ന്യേ
എന്നതന്നെയല്ല—

മന്ദതിനെൻറശക്തിയതുകാരണമിസ്ഥലത്തിൽ
കണ്ടുമുനിമാർപ്പൃഥുഘനസ്തനകുംഭയുഗം
നൊന്തതുതുചെത്തുപുണരുമ്പൊഴുതുള്ളതെന്നിൽ
സഞ്ജാതമാംസുഖമൊരമ്പതിരട്ടിയല്ലോ (൯൫)

ഇതാ എൻെറ ഭവനം അകത്തേയ്ക്കു കടക്കുകതന്നെ (കടന്നു നേരെ നോക്കീട്ടു)

നന്നായില്ലിതുമത്സഖനെൻറതെളിയുന്നാകത്തൊടൊക്കുന്നതി
ല്ലെന്നാക്ഷേപമചിത്രകംഗ്രഹീതകരാബ്ജംകൊണ്ടുമാച്ചാദരാൽ
എന്നോമൽനിടിലസ്ഥലേമൃഗമദപ്പൊട്ടൊന്നുകുത്തിച്ചുടൻ
നന്ദിസ്സതെവഭാവമോർത്തധികമാഴ്കുന്നുചിത്തമ്മമ (൭൨)

പെട്ടെന്നന്നുടെബന്ധുതൻപ്രമദമാച്ചീട്ടംമഴക്കാറിനോ
ടിച്ചൊല്ലുള്ളൊരുനിൻകബരിയഴല്ലന്താൻകെട്ടുന്നതുണ്ടെന്നുടൻ
കെട്ടിച്ചിഞ്ഞിനെവണ്ണമെന്നാത്മസന്തോഷത്തോടേചിരിക്കുന്നനിൻ
ചട്ടറ്റീടിനവക്ത്രമോർത്തധികമാഴ്കുന്നുചിത്തമ്മമ (൭൩)

നിങ്കാൽമന്തളിർകൊണ്ടുകൃങ്കലഭംവാസന്തികാകമ്രമാം
കങ്കേളിപ്പുതുപൂത്തിടിച്ചുപോടികചാംഭൃംഗംശശാങ്കന്മുഖം
മങ്കേബാന്ധവസംഗമൈശ്വര്യമിനിദ്ദുകന്നിനിത്യമെ
ന്നങ്കൽപ്രേമമെഴുന്തവാക്കതികതിക്കുന്നുചിത്തമ്മമ ( )

ചാതുരത്തൊടുചുഞ്ചിരിപ്പുതുമയുംകള്ളക്കടാക്ഷങ്ങളും
നേരമ്പോക്കകലന്നിടുന്നമൊഴിയുംലീലാവിലാസങ്ങളും
ഓരോന്നേവമെടുത്തെടുത്തുപറയുന്നെന്തിന്നതേസർവ്വവും
പാരാതിപ്പൊഴുതോർത്തോർത്തധികമാഴ്കുന്നുചിത്തമ്മമ (൭൫)

ധന്യേനൊമ്മുടെമാനസേന്ദ്രിയമതിപ്രാണങ്ങളിച്ചൂതിനാ
ലൊന്നായെന്നതുപോലെദേഹമതുമിങ്ങൊന്നായിവന്നീടുവാൻ
നന്നായിട്ടുമുറുക്കിയൊന്നുപരിരംഭംചെയ്തുവൻനിന്നെഞാ
നെന്നാണ്ടുന്നപുണ്യമെന്നതോർത്തധികമാഴ്കുന്നുചിത്തമ്മമ (൭൬)

എന്നുംമറ്റും ഭ്രാന്തുപിടിച്ചപോലെ വസന്തത്തിനോടും കാമനോടും നിലവിളിച്ചുപറഞ്ഞുംകൊണ്ടാണ രതി ദുഃഖിക്കുന്നതു.

വിദ്യാധരി— ഇതൊക്കെ കേട്ടിട്ട എന്റെ മനസ്സു വ്യസനം കൊണ്ടുവല്ലാതെകണ്ടാവുന്നു. ഞാനെന്താണ ചെയ്യേണ്ടതു.

(അണിയറയിൽ)

എന്തയ്യോചെയ്യുതിപ്പോളുഗ്രതര
കരംകൂടിയേൽക്കുന്നനേരം
ചെന്തിയ്യിൻജ്വാലതട്ടുന്നതിനുസദൃശ
മായ്ഹന്തഞാൻവെന്തിടുന്നു
ചെന്താർബാണൻമരിച്ചെങ്കിലുമൊരു

പാർവ്വതി—

വിഷമംമലയജരസമിതുവിഷമിപ്പാൻമെയ്യിൽപ്പുരട്ടുകത്തുന്നു

വിഷധരകലാസംഗത്താൽവിഷമിതിന്നുണ്ടായിയെന്നുണ്ടോ

വിജയ— (തളിരണിയിക്കുന്നു)

പാർവ്വതി—

ചെന്തീയ്യിൻജ്വാലയെടുത്തെന്തിനുവെയ്ക്കുന്നിതെന്നുടലിൽ

സന്തതതാപമിയലൊത്താൽവെന്തുമരിയ്ക്കുന്നതാണെന്നുമെന്നോ

(വിചാരിച്ചിട്ടു)

ഇന്നിപ്പോളെൻതനുവിലിങ്ങിനെതീയ്യുവച്ചു

തിനുള്ള കാരണമറിഞ്ഞുപറഞ്ഞിടാംഞാൻ

ധന്യൻപുരമഥനസിതപ്രിയനിങ്ങുമിങ്ങൊ

രന്നംഗഭസ്മമതണിഞ്ഞിട്ടുമെന്നതല്ലേ (൩൪)

വിജയ—(മുത്തുമാലയണിയിച്ചിട്ടു)

മുത്തുമാലയിതുകൊണ്ടുവന്നിതാ

മുത്തുമാലയികറച്ചുകന്നിതോ

പാർവ്വ— ഇസ്ഥിതിയ്ക്കിവിടെശോധയായൊരു

നസ്ഥിതക്കമൊട്ടുരേവനേകണം (൩൫)

ജയ— (പൂമാലയണിയിച്ചിട്ടു)

ഇപ്പൂകലന്നസുമങ്ങൾകരച്ചുകലത്താക്കിട്ടുന്നിതാന്നിന്നാൽ

പാർവ്വ- പിച്ചുകമലർനിരകാമപ്പിച്ചുകമലമിൽക്കലമ്പലാക്കുന്നു

ജയ— മഞ്ഞതാംശിലയിതിൽകിടക്കനീ

മഞ്ഞുമാംഗിതവമൈതണുക്കുവാൻ

പാർവ്വതി— (കിടന്നിട്ടുഉഷ്ണംകൊണ്ടു)

കഞ്ജബാണശിഖിതന്റെശക്തിയാൽ

കാഞ്ഞിട്ടുന്നിതുടലേറമിപ്പോഴും

കന്തത്താൽമമദേഹമാസകലവും

കത്തീട്ടതിന്മേലുമേൽ

ചന്തത്താൽമുല്ല കഞ്ഞെച്ചുടനുടൻ

തൊറന്നുപറിയ്ക്കയോ

ചെന്തീയ്യിൻകനൽവാരിമേൽച്ചൊ

രികയോഹാഹാവിഷംതേക്കയോ

എന്തസ്ത്രോപരിതാപമിന്നിതുകളഞ്ഞീ
ടാൻതുനിഞ്ഞിട്ടുവിൻ (൯)

ജയവിജയമാർ— (പിശറിയിൽ പനിനീർ തളിച്ചു വീശുന്നു)

വിജയ— പാൎവ്വതി ഇവിടുന്നിപ്പോൾ മനസ്സുഞ്ഞൊട്ടുഴച്ചിട്ടു ഈ കാമത്തിച്ചൂടൊക്കെ ശരീരംകൊണ്ടുസഹിച്ചുതുടങ്ങിട്ടു കുറച്ചുനേരമായില്ലെ. ശരീരക്കുസ്സിനി കുറച്ചുനേരംധൈൎയ്യംപിടിച്ചുകൊണ്ടു മനസ്സുകൊണ്ടുസഹിക്ക. വലത്തെ ചുമല മണ്ഡംഎടുത്തിട്ടു കഴച്ചാലെടത്തെ ചുമലിലിടുക. എടത്തെ ചുമല കഴച്ചാൽ വലത്തെ ചുമലിലിടുക, ഇങ്ങിനെമാറിമാറിയായാലല്ലെ കുറച്ചുഭേദം.

(കാവക്കാരത്തി പ്രവേശിച്ചിട്ടു)

ഇന്നരിമയൊടിതുകേൾക്കകകിന്നരിമാരിഹപുറത്തുവാതുക്കൽ
സുന്ദരിയങ്ങുകാണ്മാൻവന്നുമനാഴികയതായിനിൽക്കുന്നു

പാൎവ്വതി— എന്നാലവരെ കൂട്ടിക്കൊണ്ടുവരു—

കാവക്കാരത്തി— കല്പനപോലെ (പോയി)

പാ—മനസിജതാപംപരമജനമനസ്സിക്കാസ്സുനമ്മുടലുകാപ്പാനും
ഇനിയൊരുനാഴികനേരമെനമേനിതാൻസഹിച്ചിരിക്കേണം
(മനസ്സുറപ്പില്ല എണീറ്റിരിക്കുന്നു)

ജയ—(നോക്കീട്ടു)

ആശ്ചൎയ്യതായിട്ടിവളുടെധൈൎയ്യമതായോതമോഘപടലത്താൽ
ശൌൎയ്യമെഴുംകാമാനലസൂൎയ്യൻ ശേഷംമറഞ്ഞുപോയിപ്പോൾ

വിജയ —

മാനമെഴുന്നമഹീധരാധിപതിതൻനൽപുത്രിയായുള്ളൊരീ
മാനിനിയുംമിഴിതാനസാദൃശ്യമധികംപ്രത്യക്ഷമാവുംവിധം
ഊനംചെറ്റെന്നിയേണ്ടൊരുതൻമനവാക്കീടുന്നസവ്വത്തെയും
നൂനംചേതസിധൈൎയ്യമുള്ളവർസഹിക്കംവേണ്ടിവന്നീടുകിൽ

പാൎവ്വതി— മഞ്ഞുകല്ലൊക്കെ അലിഞ്ഞുപോയി ഇല്ലെ.

ജയ— ഉവ്വ

പാൎവ്വതി— നന്നായി. ഈ ശീതോപചാരസാധനങ്ങളെയൊക്കെ കളയു

ജയ— അങ്ങിനെതന്നെ എന്നു (അതുചെയ്യുന്നു)

(അനന്തരം രണ്ടു കിന്നരിമാർ പ്രവേശിക്കുന്നു)

പാരൃതിക— ഗന്ധമാണെന്നറിവാൻതന്നെ ഞങ്ങൾക്കു: പിന്നെ എന്തു ഗന്ധമാണെന്നെങ്ങിനെയാണറിയാ.

പൃഥ്വീമൊന്നസമതികല്യമുള്ളതും
പരിചിതസമുദ്രമതിരുള്ളിലുള്ളതും
അറിയുന്നതെങ്ങിനെജനങ്ങൾകാണെന്നി
യ്യോതമാവമേലമതുമില്ലിവൾക്കഹോ (൧൦൨)

(തേരോളമട്ടത്തെ ചെന്നിട്ട)

ഗുണങ്ങളെക്കൊണ്ടഴകുള്ളനാരീ
ഗണത്തെയന്നല്പസമസ്തമേയും
തൃണീകരിക്കുംഭവതിക്കെഴുംകാ
ലിണസ്ഥിതാതങ്ങൾവണങ്ങിടുന്നു (൧൦൩)

പാർവ്വതി— നിങ്ങളിരിപ്പിൻ, പാട്ടുതുടങ്ങുകതന്നെ. (കിന്നരിമാരിരിക്കുന്നു)

പാർവ്വതി— ജയ കുഴിത്താളവും, വിജയ മൃദംഗവും കൊട്ടട്ടെ.

ജയ— (കുഴിത്താളം കൊട്ടുന്നു. മററവർ കുഴിത്താളമൊപ്പിച്ചു ജോടുതംബുരുവും മൃദംഗവും ശ്രുതികൂട്ടുന്നു.)

പാർവ്വതി— ഇപ്പോൾ ശ്രുതി നല്ലവണ്ണം ചേൎന്നു. ഈ ശ്രുതിചേൎന്ന ശബ്ദം കേൾക്കാനെന്താനന്ദമാണു. നാലാളുകൾ കൂടി കരയുകയാണെങ്കിലും വേണ്ടില്ല ശ്രുതിയൊന്നാണെങ്കിൽ കേൾക്കാൻ രസമുണ്ടെന്നതു ശരിയാണു.

കിന്നരിമാർ—(നാട്ട, ഗൗളം, വരാളി, ആരഭി, ശ്രീരാഗം, കേദാരം, രീതിഗൗളം, ഹംസധ്വനി ഈ ഘനരാഗാഷ്ടകത്തെ ക്രമേണ പാടുന്നു.)

വിജയ—(മൃദംഗം കൊട്ടുന്നു)

പാർവ്വതി—(സന്തോഷിക്കുന്നു)

രാഗമാല—ഇനി ഏതുരാഗമാണു വേണ്ടതു

പാർവ്വതി—

ഗാന്ധാരമാർഷഭസ്വരമന്തരമെന്ന്യേതഥൈവധൈവതവും
ശുദ്ധമതാംഗാന്ധാരംമദ്ധ്യമമതുതന്നെകാകളിനിഷാദം (൧൦൪)

§ സരിഗമപധനിസയെന്നാ
രൊഹണസരണിസധപമഗരിസസനിപധനിസ
പഠിച്ചിനൊടെന്നവരൊഹണ
സരണിയിതിമികവൊടൊത്തൊരുരാഗമതാട്ടെ (൧൧൧)

ചതുരിക— (സ്വകാൎയ്യമായിട്ടു) ധീരശങ്കരാഭരണത്തിങ്കൽ നിന്നു ജന്യമായ ശങ്കരാഭരണമല്ലെ ഇത–

രാഗമാല— പിന്നെയൊ–

വിജയ— (ശ്രീപാൎവ്വതിയോട്ടു സ്വകാൎയ്യമായിട്ടു) ശങ്കര രാഗങ്ങളെക്കിപ്പൊളിപ്പുള്ളതാകുന്നു പുറത്തേക്കു പറയായിരുന്നു. കഷ്ടം എന്തൊകാട്ടും– ശങ്കരാഭരണരാഗമല്ലെയുള്ളു.

കിന്നരിമാർ— (രാഗാലാപനം ചെയ്തിട്ടു പല്ലവി പാടുന്നു)
ഭരണനിപുണപാഹിമാംശങ്കര–(എന്നു.)

പാൎവ്വതി— (കണ്ണുകൂടി മനസ്സുറപ്പിക്കുന്നു)

രാഗമാല—
സംഗതികളോടുമട്ടുമിങ്ങിനെനന്നായിണക്കിപ്പാടിപ്പാൻ
ഭഗിനിയതല്ലൊട്ടുംത്രിദശാംഗനമാൎക്കിട്ടുകില്ല (൧൧൨)

ചതുരിക—
തിരുമനമുരചെയ്തിടാതെതൊടൊത്തിരുമാനമിതുകേട്ടവെങ്കിലൊ
തിരമാനമെഴുമപ്സരോമേദംതിരുമനനമവൎവാടിടും (൧൧൩)

പാൎവ്വതി— (കിന്നരിമാൎക്കു മുത്തുമാല സമ്മാനംകൊടുത്തിട്ടു) ഇവരുടെപാട്ടിന്റെജാതിയും മനോധൎമ്മവുംനന്നു. കണ്ഠം പിന്നെ പറയണില്ലല്ലൊ.

രാഗമാല— ഇതിങ്കിൽ മന്ത്രത്തിന്റെശക്തികൊണ്ടുള്ള കഫദോഷംകൊണ്ടു കണ്ഠം തെളിവാൻ വളരെ പ്രയാസം.

ചതുരിക— (ഹിന്ദുസ്ഥാനികാപ്പി– ചെമ്പട)
പാലയപാപഹരമഹേശാ— പാലയ–
കാലയമാഖിലനാഥപരാൽപര
ബാലശശാങ്കധര— പാലയ–

---

§ സരിഗമപധനിസ എന്നാരോഹണം. സധപമഗരിസ സനിപധനിസ എന്നവരോഹണം. ഇതൊരുകയ്യുള്ള രാഗമാവട്ടെ.

ദക്ഷമഖാദിഭയങ്കരശങ്കര
ഭക്തിതസന്നികരമഹേശ്വര— പാലയ-
(എന്നുള്ള കീർത്തനം പാടുന്നു.)
രാഗമാല— (നാദനാമക്രിയ— ചെമ്പട)
കാലകാലദേവപാലയ
ബാലചന്ദ്രമൌലേശങ്കര— കാല-
ലോകമിത്രഫാലനേത്ര
ശോകാപഹതേവന്ദനം— കാല-
അധികതരകരുണാഭവനദേവ
അഖിലതാപമിതുതീർക്കേണംമേ— കാല-
(എന്നു പാടുന്നു.)

പാർവ്വതി— ഇതു നന്നായി.

കിന്നരിമാർ— ഇവിടത്തെ പാട്ടുകൂടി കുറച്ചു കേട്ടാൽ കൊള്ളാമെന്നുണ്ട്.

ജയ— അതിപ്പോൾ വേണ്ട. പാർവ്വതിയ്ക്കു വളരെ ക്ഷീണമുണ്ട്.

കിന്നരിമാർ— പല്ലവിയും മറ്റും വേണ്ട. ഒരു കീർത്തനമായാലും മതി. ഇവിടത്തെ പാട്ടുകേട്ടാൽ കൊള്ളാമെന്നു നമുക്കു ആഗ്രഹമുണ്ട്.

പാർവ്വതി— അങ്ങിനെതന്നെ കുറച്ചു പാടാം. (എന്നു നീലാംബരിരാഗം ആലാപിക്കുന്നു.)

രാഗമാല— (വിചാരം) സാക്ഷാൽ സരസ്വതിയുടെ പാട്ടുകൂടെ ഇത്ര നന്നല്ല.

പല്ലവിക— (വിചാരം) ഇതു കേട്ടാൽ കല്ലുകൂടി അലിയും.

കിന്നരിമാർ— (സ്വഗതം)
ഞങ്ങളുടേയും ഗന്ധർവ്വകളുടേയും മനോജ്ഞഗാനത്താൽ
ഞങ്ങൾക്കിന്നുലഭിച്ചുള്ള ഗർവ്വമൊന്നുതാനല്ലോ (ഫ്ര)

പാർവ്വതി— (നീലാംബരി— ത്രിപുട)
വാമദേവവരദേവാധിദേവ
കാമദേവാന്തകശംഭോ
കാലയമപികരുണാംവിഭോ
ഫാലേശിവചന്ദ്രമൌലേ—
(എന്നു എടുത്തെടുത്തു പൊട്ടിച്ചുകൊണ്ടു പാടുന്നു.)

ജയ— വാണികൾതങ്കമെരുന്നറിവുമമലമാം
ശീലവുംലക്ഷ്മീകണ്ടാൽ
നാണിക്കുന്നൊരുസൌന്ദൎയ്യവുമപര
ഗുണംസൎവ്വവുംസൎവ്വകാലം
കാണിക്കുംനീക്കമില്ലാതെഴുമിവളെ
വെടിഞ്ഞീടുമന്ന്യസ്ത്രീയുക്തം
സ്ഥാണുത്വംഹന്തസൎവ്വജ്ഞതയുമുചിത
മെന്നന്നുതാൻയുക്തിയുക്തം (൧൯)

പാൎവ്വതി— ശിവ- ശിവ- നേരമ്പോക്കായിട്ടും വലിയആളുകളെ കൊണ്ടിങ്ങിനെ പറയരുത.

ജയ— എന്താണത-

പാൎവ്വതി— ഇനിക്കിഗ്ഗുണങ്ങളുണ്ടോ ഇല്ലയോഎന്നുള്ള ആലോചന അവിടെ ഇരിക്കട്ടെ-

ഇമ്മായാകൃതമാംഗുണങ്ങളുമതില്ലോട്ടുംമനക്കാമ്പതിൽ
ചെമ്മെയാതൊരുദേവനുള്ളചരണംസേവിച്ചിടുംമൎത്ത്യനാം
വന്മാഹാത്മ്യമെഴുന്നവന്നവതമോപാരത്താൽഗുണഭ്രാന്തിനി
സ്സീമാപാപമൊഴിപ്പതിന്നശിവനാമമെത്രജപിക്കാമമാൽ ( )

വിജയ— എല്ലാരെല്ലാഴുംഭവാൻതൻതിരുവടികൾഭജി
ക്കുന്നാരിങ്ങുള്ളിൽവെച്ച
റില്ലാകാരുണ്യമെന്നിങ്ങിനെവരുവതി
ന്നെന്തുസംബന്ധമോൎത്താൽ
ചൊല്ലാന്നീടുന്നദേവാസുരമുനിമനുജ
ന്മാരിലങ്ങെങ്ങുഴന്ന
ന്നെല്ലാംകല്യാണശീലാലയശിവ
ചിലവാർജ്ജായിതോപോററിശംഭോ (൨൦)

പാൎവ്വതി— എന്താണപറഞ്ഞത കരുണാസാഗരനായി കരുണാമയനായിരിക്കുന്നആൾക്കു കരുണ കെട്ടുമോ.

വിജയ— എന്നാൽ എന്താണിപ്പോൾ അദ്ദേഹം നമ്മുടെനേരെ ദയവെക്കാത്തത.

പാൎവ്വതി— വേണ്ടതുപോലെ ഭജിക്കാത്തിട്ടുതന്നെ.

വിജയ— എന്നാൽ എങ്ങിനെയാണ ഭജിക്കേണ്ടത.

പാർവ്വ-പഞ്ചേന്ദ്രിയങ്ങളെ മനസ്സോടടക്കിവെച്ചു
പഞ്ചാഗ്നിമദ്ധ്യമതിൽനിന്നു തപിച്ചുകൊണ്ടു
പഞ്ചാസ്യനായ പരമേശ്വരനെ സ്മരിച്ചു
പഞ്ചാക്ഷരം ജപമൊടൊത്തു ജപിച്ചിടേണം (൨൦)

വിജയ— അയ്യോ അതൊക്കെ നൊമ്മൾക്കു സാധിക്കുമൊ

പാർവ്വതി— സാധിക്കാ എന്തെന്നതാ- വേണമെങ്കിൽ സാധിക്കും- എല്ലാത്തിനും മനസ്സല്ലേ പ്രമാണം.

ജയ— ഇവിടെയ്ക്കു സാധിക്കുമായിരിക്കും. വേണമെങ്കിൽ സ്വഭാവത്തെത്തന്നെ ജയിക്കുവാനും കഴിയുമല്ലൊ.

വിജയ— ഇവിടുത്തെ അമ്മ സമ്മതിക്കണ്ടെ.

പാർവ്വതി— ആ വിചാരം ഇനിക്കും ഉണ്ടു. ഇങ്ങിനെയുള്ള കാര്യങ്ങളെ മുടക്കാൻ അതിസ്നേഹക്കാരും അസൂയക്കാരും ആവുന്നേടത്തോളം ഉത്സാഹിക്കും. (ആലോചിച്ചിട്ട) നമുക്കുവേണ്ടി അമ്മയേയും വിടേണമെന്നതൊന്നെ വഴിയുള്ളൂ.

വിജയ— ശരിയാണു- വേണ്ടതങ്ങിനെതന്നെയാണു. പക്ഷെ ഇതിനവളുടെ ഞങ്ങക്കുമുണ്ടെ.

ജയ- കാമദേവനുടെമെയ്യു ചുട്ടൊരീവാമദേവനതിധീരമാനസൻ
കാമകോടിഹൃദയത്തിലാക്കുമോ കാമമറ്റടതപസ്സു ചെയ്കിലും

പാർവ്വതി— ഭഗവാനെ ഭർത്താവാക്കേണമെന്നുള്ള വിചാരമൊക്കെയും- ചന്ദ്രനെപ്പിടിക്കേണമെന്നപോലെയാണു- എങ്കിലും തപസ്സുകൊണ്ടു സാധിക്കുമെന്നാണു പ്രമാണം.

"യദ്ദുസ്തരം യദ്ദുരാപം യദ്ദുർഗ്ഗം യച്ച ദുഷ്കരം
തത്സർവ്വം തപസാ പ്രാപ്യം തപോഹി ദുരതിക്രമം" എന്നല്ലെ.

(അണിയറയിൽ)

ഭാവെല്ലാം സരസീരുഹാക്ഷികളുടപ്പം കൊണ്ടു താപം സഹി
ച്ചേവം ഭാവമെഴുന്ന പത്മിനി തപസ്സത്യുഗ്രമാചെയ്കയാൽ
കൈവിട്ടങ്ങു ശമിച്ചുപോമക്കു ഭഗവാൻ ഒന്നാമതും വേറെയാ
നാവിർഭൂതമതായ രാഗമൊടിതാ നന്നായ്ത്തുടങ്ങുന്നഹോ— എന്ന

ജയ— ഉപശ്രുതി നന്നായി.

പാർവ്വതി— നോക്കിനിക്കുളിക്കാൻ പോവുക. (എല്ലാവരും പോയി.)

തപോനിശ്ചയം എന്ന രണ്ടാമങ്കം കഴിഞ്ഞു.

—∞∞—

# ഉമാവിവാഹം.

## മൂന്നാമങ്കം.

---

(അനന്തരം ഹരിക്കാരൻ പ്രവേശിക്കുന്നു.)

ഹരിക്കാരൻ—കരയുംബെത്തവായിൽനിന്നുചാടും
നരയുംക്രൂരമ്പിടിച്ചൊരീനടപ്പും
ജരയുംമമപല്ലുപോയവായും
നരയുംപോക്കിലെന്ത്രയുംവിചിത്രം (൧൨)

എത്രനാളും വയസ്സായിട്ടുള്ളആളുകൾ ഇപ്പോൾ ഈ പട്ടണത്തിലില്ല. ഇനിക്കുനടപ്പാൻതന്നെ ഞെരുക്കമുണ്ട് എങ്കിലുംപുറപ്പെടുകതന്നെ. ശ്രീപാർവ്വതി ഇന്നുതന്നെ കാട്ടിലേക്കു പോവാറായിട്ടുണ്ടോ എന്നറിയേണമല്ലോ. (നടന്നുംകൊണ്ടു എല്ലാടവും നോക്കീട്ടു) ഈ പട്ടണമിങ്ങിനെ ഞാൻകണ്ടിട്ടില്ല.

പാട്ടില്ലാട്ടമതില്ലചൂതുകളിയില്ലിക്കാലമിങ്ങാർക്കുമേ
കോട്ടംവിട്ടൊരുബാലവൃദ്ധനയമില്ലുത്സാഹമില്ലൊന്നിനും
കാട്ടിൽച്ചെന്നുതപസ്സിനായുമഗജാച്ചിട്ടുന്നുവെന്നിങ്ങിനേ
കേട്ടിട്ടിപ്പുരവാസികൾക്കധികമായുൾത്താപമുണ്ടാകയാൽ

പരോപകാരത്തിനുതൽപ്പരതാവും
പരംമിടുക്കുംഗുണമേറാകിനിയും
ചിരംവിളങ്ങുന്നിവൾപോയിട്ടുമ്പൊഴി
പ്പുരംതെളിവില്ലാതെയിപ്പരിങ്ങിനെ (൧൩)

(ആലോചിച്ചിട്ടു)

എങ്ങിനെയാണ ഈ പാർവ്വതി കാട്ടിൽചെന്നു കഴിച്ചുകൂട്ടുക.

ചന്തംചിന്തുന്നൊരിയൊരു കല്ലിത്താമര പ്പൂവിനേറ്റും
ഗന്ധംതേടുന്നഴകിലണയുന്നോരുവണ്ടിങ്കൽനിന്നും
എന്തെന്നില്ലാത്തൊരുഭയമെഴുന്നീടുമാറിപ്പുണ്ണേകം
ജന്തുവ്രാതംതേടുവുമടവീവാസമത്യന്തകഷ്ടം (൧൪)

ധൃതിപൂണ്ടുതപസ്സുചെയ്യുകൊണ്ടു
ന്നതിനായ്പോകുവനത്തിനിന്നുതന്നെ — എന്ന

ഹരി— ഇനിപ്പാർവ്വതി ഇന്നൊരിന്നെ എങ്കിലും പോവാതെ ഇരിക്കില്ല. അവളുടെ സമ്മതംകൊണ്ടു അമ്മയുടെ വിരോധം നിസ്സാരമായല്ലൊ. ഇനിയെന്താണു വേണ്ടതു വ്യസനിക്കുതന്നെ. അല്ലാതെകണ്ട ഒരു വഴിയും കാണ്മാൻ ഞെരുക്കംതന്നെ.

ഇന്നാർത്തൊന്നിവിടെനിന്നുവനത്തിലേയ്ക്കു
നന്നായ്ത്തപസ്സിനുജവേനഗമിച്ചിടുന്നോൾ
എന്നെന്നൊടോമനയതാമെലകളെചൊല്ലു
മന്നെമവ്യസനമിങ്ങുസഹിക്കവയ്യേ (൧൩൧)
അതുകൊണ്ടു തിരിച്ചുപോവുകതന്നെ (എന്നുപോയി.)

(വിഷ്കംഭം കഴിഞ്ഞു.)

—ഠാഠഠഠ—

(അനന്തരം ജയവിജയമാരോടുകൂടി ശ്രീപാർവ്വതി പ്രവേശിക്കുന്നു.)

ജയ— പാർവ്വതിയുടെ ഉത്സാഹം തന്നെയാണ കേമത.

വിജയ— ഉവിടുത്തെ അച്ഛന്ന അറിവും ധൈര്യവും ഉണ്ടെങ്കിലും അതിസ്നേഹംകൊണ്ടു ഇതുവേഗത്തിൽ സമ്മതിക്കില്ലെന്നായിരുന്നു എന്റെ പക്ഷം. ഇതൊരത്ഭുതംപോലെ തോന്നുന്നു.

കൃത്യാകൃത്യവിവേകവുംസ്വദൃഢമായ്കൃത്യത്തിലുത്സാഹവും
വ്യത്യാസങ്ങൾഭവിച്ചിടാതെഹൃദയേമറ്റോതിൽവിദ്വേഷവും
ഇത്യാദ്യാഗുണങ്ങളൊന്നല്ലാമറിവുംധീരതയുംകൂടിടും
സത്തുക്കൾക്കസദാപിചേരുമതിനെന്താശ്ചര്യമാർയ്യോത്തമേ

ജയ—ഇന്നെപ്പോഴാണു പുറപ്പെടേണ്ടതു പാർവ്വതി. അച്ഛനെന്താണു കല്പിച്ചയച്ചിട്ടുള്ളതു.

വിജയ—ഏഴുനാഴികപ്പുലർന്നപ്പോൾ ഇന്നു യാത്രപുറപ്പെടാൻ മുഹൂർത്തമുണ്ടു. അപ്പോൾ പുറപ്പെടത്തക്കവണ്ണം ജാഗ്രതയായി ഇരിക്കാനാണു.

ജയ— എന്നാൽ വേഗപ്പെടണം. ഇനിരണ്ടുമൂന്നു നാഴികയേ താമസമുള്ളു.

പാർവ്വതി—പുറപ്പെടാനെന്താണു വട്ടംകൂട്ടാനുള്ളതു. വേണമെങ്കിൽ ഇപ്പോൾതന്നെ പുറപ്പെടാം.

വിജയ— തപസ്സിന്നു പോകുമ്പോൾ എന്താണിവിടുന്നു കൊണ്ടുപോവാനുള്ളത. ചമത, പുല്ല, മരവിരി ഈ വക വസ്തുക്കൾ കാട്ടിൽ ഉണ്ടാവുന്നതല്ലെ.

ജയ—അതല്ല. ഇഷ്ടമായിട്ടുള്ള ആളുകളോടൊക്കെ യാത്ര പറയണ്ടെ.

പാൎവ്വതി—അതും വേണ്ട. അതി സ്നേഹക്കാരാരും ഇത സമ്മതിക്കില്ല. പിന്നെ അവർ പറഞ്ഞത കേട്ടില്ലെന്നു വരുത്തേണ്ടെ. അതല്ലേനല്ലത.

ജയ—അതെ.

(അനന്തരം ഉപമാതാവായ സുശീല പ്രവേശിക്കുന്നു.)

പാൎവ്വതി—(കെട്ടിപ്പിടിച്ചിട്ട) [illegible]ിവിടെ ഇരിക്കുക

(എല്ലാവരും ഇരിക്കുന്നു.)

പാൎവ്വതി— (വിചാരം) ഇതിപ്പോൾവലിയദുൎഘടമായിതീൎന്നു.

സുശീല—(കഷ്ടമെച്ചംകൊണ്ടുകണ്ണീർതോട്ടുകൂടി) കഷ്ടം ഈ പാൎവ്വതിയുടെ ബുദ്ധിഇങ്ങിനെയാവുമെന്ന ഞാൻ ലേശം വിചാരിച്ചിട്ടില്ല (പാൎവ്വതിയും സഖിമാരും കീഴ്പ്പട്ടുനോക്കി മിണ്ടാതെ കണ്ടിരിക്കുന്നു) അമ്മയെപോലെ വലിയതായിട്ട ഒരു ദൈവമുണ്ടൊ. അതൊക്കെപ്പാൎവ്വതിക്ക അറിയുകയും ചെയ്യാം. എന്നിട്ടും അമ്മ പറഞ്ഞത കേൾക്കണ്ടയെന്ന തോന്നിയില്ലെ. (പാൎവ്വതിയും മറ്റും മുമ്പിലത്തെപ്പോലെതന്നെ ഇരിക്കുന്നു.) ആദ്യമിതിന്റെ ജനശ്രുതികേട്ടപ്പോൾ ഞാൻ മോഷ്ടാണെന്നാണ വിചാരിച്ചത. പിന്നെത്തമ്പുരാട്ടിപറഞ്ഞപ്പോൾ അങ്ങിനെവിചാരിക്കാൻ വയ്യാതെകണ്ടായി. ഇപ്പോഴും പാൎവ്വതിയുടെ ഒരു നേരമ്പോക്കാണെന്നെ ഞാൻ വിചാരിക്കുന്നുള്ളു. എന്താണെന്നാല്ലെ ഇത്ര അറിവും ഗുണവും ഉള്ള ആളുകളുടെ ബുദ്ധി മറിച്ചുവരുവാൻ വയ്യല്ലൊ.

പാൎവ്വതി—(വിചാരം)എന്താണൊന്നിതിന്നുശേഷംപറയേണ്ടത.

സുശീല(വിചാരം) പാൎവ്വതി ഒന്നുംമിണ്ടുന്നില്ല. (സ്പഷ്ടം) പാൎവ്വതിക്കു സംശയംവരില്ലെന്നുള്ള ഉറപ്പുകൊണ്ടാണ ഞാൻ ഉള്ളിലുള്ളതൊക്കെ പറഞ്ഞത.

പാൎവ്വതി—(വിചാരം) മിണ്ടാതെകണ്ടിരുന്നാലും ദുൎഘടം.

വിജയ—(വിചാരം) പറയുകതന്നെ. (സ്പഷ്ടം) വസ്തുത

യൊക്കെ തൃപ്തനായിട്ട പിന്നെ എന്താണിങ്ങിനെ പറയുന്നത. നിങ്ങളുടെ വാക്കിനെ കേൾപ്പാൻ നിവൃത്തിയില്ലാഞ്ഞിട്ടല്ല പാൎവ്വതി ഇങ്ങിനെ നിശ്ചയിച്ചത.

സുശീല—എന്താണനിവൃത്തിയില്ലാത്തു.

വിജയ— നിറഞ്ഞിടുംപ്രേമമൊടിങ്ങുനിങ്ങൾ
പറഞ്ഞിടുന്നീമൊഴികേട്ടുവെന്നാൽ
എരിഞ്ഞിടുംചിത്തജതാപമേററു
കരിഞ്ഞുപോമിക്കമലാക്ഷിവേഗം (൧൩൨)

സുശീല—നിങ്ങളിപ്പോൾ സുകൃതംചെയ്യേണമെന്ന പറയുന്നുണ്ടോ. അവരവരുടെ ശരീരത്തിന്റെ ശക്തികൂടി നോക്കേണമെന്നല്ലേ ഞങ്ങൾ പറയുന്നുള്ളു. ഇവിടെ പരദേവതകളെ കുടിവെച്ചിട്ടില്ലേ. അവരെ സേവിച്ചാൽ എല്ലാകാൎയ്യവും സാധിക്കുമല്ലൊ. പിന്നെയെന്തിനാണ തപസ്സചെയ്യുന്നത.

വിജയ—
കേൾക്കേണംവലുതായിട്ടുന്നസുകൃതത്താൽസാദ്ധ്യമാംകാൎയ്യമി
ന്നോൎക്കുമ്പോൾചെറുതായിട്ടുന്നസുകൃതത്താൽസാദ്ധ്യമായിടുമോ
നില്ലാതെജലധാരചൊരിഞ്ഞിലകന്നതൃപ്തിചിത്തജചാതകം
ചിക്കെന്നൊരുതുള്ളിവെള്ളത്തിനെത്തൊട്ടാലടങ്ങീടുമോ

സുശീല—നിങ്ങൾ ഉപായംവിചാരിക്കുമ്പോൾ അതിനുള്ള അപായത്തെ എന്താണ വിചാരിക്കാത്തത.

അത്യന്തകോമളമതാമിവൾതന്റെദേഹ
മത്യുഗ്രമാകിയതപസ്സിന്നശക്തമാമോ
പുത്തൻപ്രസൂനകൃതമാകിയമഞ്ജുമാല്യം
മത്തേഭബന്ധനതിനാസ്പതിയാകുമോതാൻ (൧൩൪)

അതുകൊണ്ട കാൎയ്യം സാധിച്ചില്ലെന്നതുമാത്രമല്ല വല്ലെ വ്യസനത്തിന്ന ഇടയാവുകയുംചെയ്യും.

പാൎവ്വ—ചാലേനല്ലവഴിക്കുപോയിട്ടമവൎക്കീശാനുഗ്രഹാൽ
മാലുണ്ടാവുകയില്ലമലിനാധികംഹേതുക്കളുണ്ടാകിലും
ശൂലാദിപ്രഹരത്തിനാലുകമലൻപ്രഹ്ലാദബാലൻമരി
ച്ചില്ലല്ലോബലമുള്ളദേഹബലമദ്ദൈവാനുകൂല്യംബലം

സുശീല—അമ്മ പറഞ്ഞാൽ കേൾക്കാതിരിക്കുന്നത ഒന്നല്ല വഴിയാണൊ.

പാൎവ്വതി—അച്ഛൻപറഞ്ഞാൽ കേൾക്കാതിരിക്കുന്നതൊ.

സുശീല—ഇനിക്കിതിന്റെ അൎത്ഥം മനസ്സിലായില്ല.

ജയ—"പിതാരക്ഷതികൗമാരേ ഭൎത്താരക്ഷതിയൌവനേ
പുത്രോരക്ഷതിവാൎദ്ധക്യേ നസ്ത്രീസ്വാതന്ത്ര്യമൎഹതി"

എന്നുള്ള പ്രമാണംകൊണ്ട ഇദ്ദേഹത്തിന്റെ അച്ഛൻ തപസ്സിന്ന പോണമെന്ന പറഞ്ഞിരിക്കുമ്പോൾ ഇദ്ദേഹമോ ഇദ്ദേഹത്തിന്റെ അമ്മയോ അത്ത കേൾക്കാതെ ഇരിക്കുന്നത ശരിയാണൊന്നാണ.

പാൎവ്വതി— എന്റെഅൎത്ഥം ഞാൻ പറയാം. അച്ഛൻ പറഞ്ഞാൽ കേൾക്കാതെ ഇരിക്കുന്നത ചിലപ്പോൾ നല്ല വഴിയാവുമെന്ന പ്രഹ്ലാദചരിത്രത്താൽ സ്പഷ്ടമല്ലെ- അതുകൊണ്ട മേലിൽ ഗുണത്തിന്ന കാരണമായിട്ടുള്ള വഴിയാണ നല്ലവഴി. അതുകൊണ്ട അച്ഛൻ പറഞ്ഞതെന്നും അമ്മപറഞ്ഞതെന്നും അല്ലനിയമം എന്നാണ അൎത്ഥം.

സുശീല— പാൎവ്വതിയോട യുക്തിപറവാൻ സാക്ഷാൽ സരസ്വതിതന്നെവിചാരിച്ചാലും കഴിയില്ല. അങ്ങിനെയിരിക്കുമ്പോൾ ഞാനെന്താ പറയുന്നത. (വിചാരം കണ്ണീരൊട്ടുകൂടി) ഇനി എന്താണവേണ്ടത. ഇദ്ദേഹം കാട്ടിലേക്ക പോവാണെങ്കിൽ പിന്നത്തെ കഥയെന്താണ (എടന്നെഞ്ഞപൊട്ടിസ്സൃഷ്ടം)

പന്തമ്പോടുകളിയ്ക്കുകൊണ്ടുമധികംക്ഷീണിക്കുമങ്ങെന്നിനി
ച്ചന്തംവിട്ടുവനത്തിൽവാണഥതപംചെയ്യുന്നതെങ്ങിനെ

(അണിയറയിൽ)

എന്നെന്തിന്നുതിരക്കിപ്പുടിയതിൽപൃത്ഥീധരാധീശരാ
നന്തൎഭാഗമതിൽകടക്കണമതിന്നാശ്ശീഘ്രംമാറീടുവിൻ- എന്ന

പാൎവ്വതി— അച്ഛൻ വന്നുതുടങ്ങി.

സുശീല— (പരിഭ്രമിച്ച എണീറ്റപോയി)

(അനന്തരം ഹരിശ്ചന്ദ്രനും ഹിമവാനും പുരോഹിതനും പ്രവേശിക്കുന്നു)

ഹിമവാൻ— (ദീൎഘശ്വാസമിട്ടിട്ട വിചാരം)

ചട്ടറ്റൊരുതപസ്സുചെയ്യുവതിന്നാണെന്നാകിലുംഗൌരിയെവേർ
പെട്ടിട്ടിന്നഗരിക്കയക്കുന്നതിന്നിച്ഛയില്ലിതുപൊള്ളുന്നെന്മെ
ഇഷ്ടപ്പെട്ടവർ നല്ലകാൎയ്യമതിന്നായിത്തന്നെയാണെങ്കിലും
പെട്ടന്നങ്ങുപിരിഞ്ഞിടുമ്പൊളുളവാംദുഃഖംമഹാദുസ്സഹം

(സ്പഷ്ടം) പാൎവ്വതിയുടെതപസ്സു വിഘ്നംകൂടാതെ ഫലിക്കാൻ എന്താണ ഇപ്പോൾധൎമ്മം ചെയ്യേണ്ടതു.

പുരോഹിത— ശ്രീശ്രുതിശ്രവണജ്ഞഗുണമുള്ളവൎക്ക്
ഗോശ്രുതിചാൎയ്യവസനാന്നഹിരണ്യദാനം
ദോഷോസ്ത്വശക്തിസമമായിവചെയ്തിലിപ്പോ
ലാഭോദയത്തിനവതില്ലവികല്പമല്പം

ഹിമവാൻ (ആലോചിച്ചിട്ട)

ശൎവ്വൻതൻപദപത്മസേവയിലതിൽചെയ്യിക്കുവാൻനാരദൻ
ദുൎവ്വാസാദിവരൊട്ടുമാമുനികളെസ്സുപ്രേമവത്തീടണം
നിൎവ്വാദംഗുണമുള്ളപാത്രമതിനായിക്കാലമേകീടണം
സൎവ്വസ്വംമമഗൌരിതന്നുടെതപസ്സേററംഫലിച്ചീടുവാൻ

ഈ വിവരം മന്ത്രികളോട പറയൂ.

ഹരിക്കാരൻ— കല്പനപോലെ.

ഹിമവാൻ— ഒരു ദാനങ്ങളൊക്കെ ഇപ്പോൾ ഇവിടുന്നുതന്നെ ചെയ്താൽ കൊള്ളാം.

പുരോഹിതൻ— അങ്ങിനെതന്നെ.

(ഹരിക്കാരനും പുരോഹിതനും പോയി.)

ഹിമവാൻ— ഒരുകത്തെക്ക കടക്കുതന്നെ. (അതുചെയ്യുന്നു.)

പാൎവ്വതി— (സഖികളൊടുകൂടി ആചാരോപചാരങ്ങളെ ചെയ്യുന്നു.)

ഹിമവാൻ—(ഇരുന്നിട്ട) പാൎവ്വതിയാത്രപുറപ്പെടാൻ വേണ്ടതൊക്കെ ഒരുങ്ങിയില്ലെ.

പാൎവ്വതി— ഉവ്വ.

ഹിമവാൻ—നിങ്ങൾക്ക നിങ്ങളുള്ളപ്പോൾ മററാരും സഹായം വേണ്ടതില്ലല്ലൊ.

വിജയ— വേണ്ടെന്നില്ല.

ഞാനാൎക്കുവേണ്ടെന്നൊക്കെയുമിപ്രകാരം
മന്ദാരമതചെത്തുവിലവോടതൂംഭവന്റെ
ഭംഗംവരാതെവിലസുംഭയമെയാനവേണ
മിങ്ങെപ്പൊഴുംപ്രബലമായസഹായമായി (൧൪൦)

ഹിമവാൻ— പാൎവ്വതിയുടെ അമ്മെക്കിപ്പൊഴും സമ്മതമായിട്ടില്ലെ.

ജയ— ഇല്ല.

ഹരിക്കാരൻ— (പ്രവേശിച്ചിട്ടു) തമ്പുരാട്ടിയുടെ ശ്രീ തിരുവെഴുത്തുണ്ടു.

ഹിമവാൻ— ആൎക്കുകൊടുപ്പാനാണ. പാൎവ്വതിക്കൊ-

ഹരിക്കാരൻ— അതെ.

പാൎവ്വതി—(ഭക്തിയോടുകൂടി എഴുത്തുവാങ്ങിച്ചുവായിക്കുന്നു)

വാത്സല്യംസ്നേഹത്തിനാലന്നിഹതടവുതപ
സ്സിനുഞാൻചൊന്നതെല്ലാം
മോക്ഷോപായംസാരമില്ലെന്നറിയിത്തുള്ളമാം
നിരതംസമ്മതമെ
പക്ഷേനേരിട്ടുനിന്നോടുമലമകളേ
യാത്രചൊല്ലുമ്പൊഴുന്നോ
മൂൎക്കേക്കാമെത്തസ്സഹിപ്പാൻവിധമതുവരാ
ലിങ്ങഞാൻ പാൎത്തിരുന്നേൻ (൧൪൧)

ഹിമവാൻ— (കേട്ടുസന്തോഷിക്കുന്നു)

ജയ—(വിചാരം) അമ്പാകുന്നസ്നേഹം. ഇതുവല്ലതെന്നായി.

വിജയ— (വിചാരം) അമ്പാ ഒരു ഊഹം.

പാൎവ്വതി— (വിചാരം) കഷ്ടം ഇതിന്റെ ഉത്തരാൎദ്ധമൊക്കെ മഷിയിട്ടപോലെ ഇരിക്കുന്നു. ആട്ടെ ഇങ്ങിനെയെങ്കിലും അമ്മസമ്മതിച്ചുവല്ലൊ.

ഹിമവാൻ— ഞങ്ങൾക്കൊക്കെ വളരെ സന്തോഷമായി.

പാൎവ്വതി— ഈ വിവരംതന്നെ അമ്മയോടു അറിയിക്കു-

ഹരിക്കാരൻ— കല്പനപോലെ (എന്നു പോയി-)

(ആ കാലത്തിൽ അന്തഃപുരത്തോടുകൂടി)

വമ്പേറുംമലമകനാങ്ങളൊടുവേർപെട്ടങ്ങുപോയിട്ടുവാൻ
കമ്പംവിട്ടപ്രസന്നതികുതുകത്തില്ലിങ്ങളാമുള്ളവും

തന്ന്യാനങ്ങളാംഗമിച്ചിട്ടപ്പോളുടനിൎമ്മാണായ്ശ്രമിച്ചീടുവാ
നമ്പോടാൎക്കധികാരമില്ലീഹജനിച്ചിട്ടുള്ളജന്തുക്കളിൽ

ഹിമവാൻ— (നോക്കീട്ടു) പൌരന്മാരൊക്കെവന്നു നിറഞ്ഞിരിക്കുന്നു. കുട്ടികളും പെണ്ണുങ്ങളും വയസ്സന്മാരും മററുമൊക്കെയുണ്ടു. ഹാ-ഇവൎക്കു ഇന്നവ്യസനമെന്നില്ല. ഇവരെ എങ്ങിനെയാണു പറഞ്ഞു സമ്മതിപ്പിക്കേണ്ടതു. ഇത്ര വളരെ ആളുകൾ കൂടിഇങ്ങിനെനിലവിളിയ്ക്കുമ്പോൾ പറഞ്ഞാൽ കേൾക്കാൻതന്നെ പ്രയാസം. എന്താണു വേണ്ടതു. ഇവർ പാൎവ്വതിയുടെപിന്നാലെ കാട്ടിലേക്കു പുറപ്പെടുമെന്നാണു തോന്നുന്നതു. അതിന്നൊരു നിവൃത്തിയുണ്ടാക്കണമല്ലൊ.

പാൎവ്വതി— ഒരം പെണ്ണുങ്ങളുടേയും വൃദ്ധന്മാരുടേയും മററും വ്യസനത്തെ ഒരു വിധം സഹിച്ചാലും ഇതു സഹിക്കാൻവയ്യ.

വിജയ— ശെരിയാണതു.

ആശുനേകിയപട്ടുജാലമലങ്കാരവുംസൽഗ്ഗുണം
തിങ്ങുംപുസ്തകവുംവിളങ്ങിനകളിക്കോപ്പുംധരിച്ചങ്ങിനെ
തേങ്ങിത്തേങ്ങിയിതാകരഞ്ഞുഴലുമിപ്പോലൎക്കീസഖടം
മങ്ങാതിപ്പോഴുതാനുകണ്ടനിലഹോകല്ലുംകരഞ്ഞീടുമെ

ജയ— ഇവരൊക്കപ്പാടെ കാട്ടിലേയ്ക്കുപോന്നാൽ കാടും നാടും തമ്മിൽ മാറിപ്പോവുമെന്നാണു തോന്നുന്നതു.

(പുരോഹിതൻ പ്രവേശിക്കുന്നു. എല്ലാവരും ആചാരോപചാരംചെയ്തു ഇരിക്കുന്നു)

ഹിമവാൻ—ദാനങ്ങളൊക്കെ വിധിപോലെ ചെയ്തില്ലെ.

പുരോഹിതൻ— പ്രാജ്യപ്രഭാവഗുണജാലമെഴുംഭവാന്റെ
രാജ്യാധികാരമതുകേവലമങ്ങുവിട്ടു
സൎവ്വസ്വവുംസപദിതാനധുനാക്കൊടുത്തോ
സൎവ്വീസുരൎക്കുവിധിപോലെവിശിഷ്ടബുദ്ധേ

ഹിമവാൻ—ആരെതനേതു കൊടുത്തില്ല.

പുരോഹിതൻ— അത്രമേടിച്ചാൽആരോടും കൊണ്ടു തപസ്സിന്നവിഘ്നമാവുമെന്നുള്ളവിചാരത്താൽആരുംമേടിയ്ക്കാനുണ്ടായില്ല.

ഹിമവാൻ—അയ്യോ എന്നാലിനി എന്താണാവേണ്ടതു. പാൎവ്വതിയ്ക്കുവേണ്ടി എന്റെ സൎവ്വസ്വവും ദാനംചെയ്യാൻ സംഗതിയായില്ലെന്നുണ്ടോ.

ജയ— (സാകാംക്ഷമായിട്ടു) പാൎവ്വതിയെക്കുറിച്ചുള്ള സ്നേഹം അമ്മയെക്കാളും അച്ഛനു തന്നെ ഏറുമെന്നാണ തോന്നുന്നത.

വിജയ—എയ്. ഇവരിൽ ഒരാളെക്കാൾ ഒരാൾക്കു സ്നേഹമേറുമെന്നു പറയാൻവയ്യ. രണ്ടാളുടെയും മട്ടൊന്നാണെന്നേയുള്ളു.

ലാളിയ്ക്കും ചിലർബാലരെച്ചിലരടിയ്ക്കും ഹന്ത വിദ്യാൎത്ഥമാ
യ്ലാളിയ്ക്കായ്കിലവർ വിട്ടിടാ ചിലർ സദാ ധൎമ്മങ്ങളും ചെയ്യിച്ചിടും
മേളിച്ചോരാവൃത്തമന്യരപരന്മാരപ്പുമായ്ക്കുട്ടിടും
കേൾക്കിൽക്കൎമ്മമിതിന്നശേഷവുമതിസ്നേഹം നിമിത്തം ദ്വയം (ഹരമ)

പാൎവ്വതി—ഇതിങ്ങിനെതന്നെയാണ.

പുരോഹിതൻ—മേടിയ്ക്കുന്ന ആളില്ലാഞ്ഞിട്ടു കൊടുത്തില്ലെന്നുള്ളതുകൊണ്ട പുണ്യത്തിന്ന കുറവുവരില്ല.

ഹിമവാൻ—പരശിവഭജനം വേണ്ടതുപോലെയൊക്കെത്തുടങ്ങിച്ചില്ലെ-

പുരോഹിതൻ—ഇപ്പോൾ ഇതു പ്രത്യേകിച്ചു തുടങ്ങാനൊന്നുമില്ലല്ലോ- ദേവകളും മഹൎഷികളും മറ്റെല്ലാവരും കാമദേഹദാഹാനന്തരം തന്നെ ഈ കാൎയ്യമുദ്ദേശിച്ചു ശിവനെസ്സേവിച്ചു തുടങ്ങീട്ടുണ്ടല്ലോ- പാൎവ്വതിയുടെ യാത്രകൊണ്ടുള്ള വ്യസനസംഭ്രമങ്ങളെക്കൊണ്ട ഞാനീവിവരം മറന്നിട്ടാണ മുമ്പിലങ്ങിനെ പറഞ്ഞത-

ഹിമവാൻ—ഉം- ശരിതന്നെ- (ആകാശത്തിൽ അനുസ്വരത്തോടുകൂടി "വന്മ്പേറും മലമക" എന്ന ശ്ലോകം ചൊല്ലുന്നു-

ഹിമവാൻ— ഇവരെയിങ്ങിനെയാണ സമാധാനപ്പെടുത്തേണ്ടത-

പുരോഹിതൻ— (ദൈന്യം ഭാവിച്ചുകൊണ്ടു)

താപം കെട്ടകമെരിയുമൎമ്മമതിനെ വേണ്ടി
നൈപുണ്യമേറുമിവരോടു പോമളവിൽത്തടുത്താൽ
കോപംമൂത്തു തടഞ്ഞെനിങ്ങളെയൊക്കെയും ഞാൻ
ശാപാഗ്നികൊണ്ടു പൊടിഭസ്മമതാക്കുമോൎപ്പിൻ

ഹിമവാൻ—ഇതുകൊണ്ടൊന്നും സാദ്ധ്യമില്ല. ഇവൎക്കു അതിനുമാത്രം വ്യസനമുണ്ട.

# ഉമാവിവാഹം.

## നാലാമങ്കം

(അണിയറയിൽ)

ആവൂ ഇനി അസാരം ഭേദമായി.

താരേശമൌലിഭഗവാനെൻറവിധങ്ങളേവം
പാരമറിഞ്ഞുഗരുഡൻറഗളത്തിലേറി
പാരംജവത്തൊടുരമാപതിയായസാക്ഷാൽ
നാരായണൻനലമൊടിങ്ങെഴുന്നെള്ളിടുന്നു (ഫരര്)

(അനന്തരം ശ്രീനാരായണൻ പ്രവേശിക്കുന്നു)

ശ്രീനാരായണൻ— (നേരെനോക്കീട്ട്) ഇദ്ദേഹത്തിൻെറ അവസ്ഥ ഇപ്പോൾ ഇങ്ങിനെയായല്ലൊ.

കിടക്കുംവേഗാലേററമങ്ങൊട്ടിയിരിക്കുംവിവശനാ
യ്ക്കടക്കുംധ്യാനിക്കുംവെടിവിൽനെടുവീർപ്പോട്ടുടനുടൻ
കടുങ്ങിപ്പോയാനിസ്സഹതരമിമട്ടിലധുനാ
ഉദഗ്രംകാമൻകേമൻശിവശിവമഹാസ്സ്വാഹനഭേദാ (ഫരര)

(അനന്തരം ഈ വിധംതന്നെ പ്രവൃത്തിച്ചുംകൊണ്ടു ശ്രീപരമേശ്വരൻ പ്രവേശിക്കുന്നു)

ശ്രീപരമേശ്വരൻ— (നേരെനോക്കി ഒന്നു ദീർഘശ്വാസമിട്ട്) അപ്പാ സപ്തർഷികളിവിടുന്നു പോയിട്ടു ഒരുനാഴികയെ ആയുള്ളു. ഒരുയുഗംപോലെ പോരാ ഇനിക്കു തോന്നിയതു. ആവൂ ഇങ്ങിനെ യാണെങ്കിൽ ഒന്നിൽചില്വാനം ദിവസം എങ്ങിനെ ഞാൻ കഴിച്ചുകൂട്ടും. അസാദ്ധ്യംതന്നെ. (ഒന്നുകൂടി ദീർഘശ്വാസമിടുന്നു)

ശ്രീനാരായണൻ—(ശ്രീപരമേശ്വരനെ നോക്കീട്ടു ആലോചിച്ചിട്ട്)

ഗൌരീചാതുര്യംകൊണ്ടധികമാസ്ഥിതത്തിൽവലച്ചിട്ടും
മാരനമൊയ്യതല്ലോഹരനിസ്സഹാംതിയുണ്ടാകുവാൻ

പാരംഗ്ലാനലകിരൺറനേരെയുമഹോശ്രീദൃക്കിൻറനേരെയും
ചേതന്നോരൂഷ്മപാപ്രവാഹമതുമുണ്ടില്ലിങ്ങുകില്ലൊട്ടുമെ (൱൫൮)

അല്ലെങ്കിൽ കാമാരിയായ ഇദ്ദേഹത്തിനോട കാമൻ വിചാരിച്ചാലെന്തുകഴിയും. (ഒന്നുകൂടി ആലോചിച്ചിട്ട) ഈ കാൎയ്യത്തിൽ ഇദ്ദേഹം ഇങ്ങിനെ കിടന്ന പരിഭ്രമിക്കുന്നതിന്നൊരുള്ളതമില്ല. പാൎവ്വതിയുടെ തപസ്സും മററും അവിടെ ഇരിക്കട്ടെ- അതു കൂടാതെകണ്ടതന്നെ എത്രവളരെ ഭക്തന്മാരാണ ഇതുതന്നെ പ്രാൎത്ഥിച്ചുംകൊണ്ടിദ്ദേഹത്തിനെ സേവിക്കുന്നത.

ശ്രീപരമേശ്വരൻ — (ധ്യാനിച്ചുംകൊണ്ട)

അല്ലേദേവമഹൎഷിമൎത്ത്യഗണമേനിങ്ങൾക്കെഴുംകാമമ
തെല്ലാംനല്കുവതിന്നിനിക്കധികമാമെല്ലെക്കണ്മാൽകന്നതൊൻ
കല്യാണത്തിനസന്ദൎഭമധുനാചിന്തിക്കിൽമൂന്നാംകഴി
ഞ്ഞല്ലാതില്ലിഹലഗ്നമെന്നുമുനിമാർചൊല്ലുന്നിതെന്താവതും

നാളീകായുധകേളികൾക്കുനിൻദയിതതൻഭക്ത്യാപ്രസാദിച്ചുതൊ
നാളുംകോപമൊടെന്നിലെക്കിടയതേനന്ദിച്ചുനിന്നപ്പുറം
ലാളിപ്പാൻരമവൈകിടുന്നഹൃദയനാളാകുന്നതിന്നിപ്പുറം
വേളിക്കില്ലമുഹൂൎത്തമെന്നുമുനിമാരോതുന്നിതെന്താവതും (൱൫൯)

ധന്യേസുന്ദരിധൎമ്മരൂപിണിമഹാധാത്രീധരേന്ദ്രൻതനൽ
കന്യേനിന്നുടെമാസനായമതവാനുത്സാഹമൊട്ടല്ലമേ
എന്നാലുമതിനാസ്തിഭ്രമമിനിക്കേറുന്നുമൂന്നാംകഴി
ഞ്ഞെന്നല്ലാതെവിവാഹമിങ്ങതുപോൽചിന്തിക്കിലെന്താവതും

ഗരുഡൻ —(ആകാശത്തിൽനിന്ന ഭൂമിയിൽ ഇറങ്ങീട്ട വചാരം) ആവൂ.

ഝങ്കാരത്തോടുസപ്താംബുധികളുമിളകു
ന്നൊരെൻറപക്ഷവാതത്തിൻ
വൻകാറേററിട്ടുവേരററിഹതതരുനികരം
മന്നിൽവീഴാതെകണ്ട
കങ്കേളിപ്പൂമലർക്കാവിതിനുടെനടുവിൽ
പാൎവ്വതീശൻറപാൎശ്വ
ത്തിങ്കൽക്ഷിപ്രംപതിക്കുന്നതിനുബാധ
പണിപ്പെട്ടുഞാൻപാരമിപ്പോൾ (൱൬൦)

ശ്രീനാരായണൻ—(ഗരുഡന്റെ കഴുത്തിൽനിന്ന ഇറങ്ങിട്ട)
എന്നാൽചെന്നാലുമിനിഞാൻനിന്നെച്ചിന്തിച്ചിട്ടുംവരെ
നന്ദിച്ചുരപ്പാദികളെത്തിനിന്നിപ്പാലീലചെയ്യുന്നീ (ഫന്നം)

ഗരുഡൻ—കല്പനപോലെ (എന്നുപോയി.)

ശ്രീനാരായണൻ— ഇനി നേരമ്പോക്ക പറഞ്ഞ ഇദ്ദേഹത്തിന്റെ ഈ മനസ്സംഭ്രമം കുറസ്സാൻ നോക്കട്ടെ. (ശ്രീപരമേശ്വരന്റെ അടുക്കൽചെന്നിട്ട) ഇപ്പോഴും ഇദ്ദേഹം എന്നെ അറിയുന്നില്ല. (ഉറക്കെ)

എന്തിപ്പോഴുംനെടുവീപ്പോടിങ്ങിനെവിയന്നുകൊണ്ടുഴന്നീടുവാൻ
ബന്ധംഹന്തമനസ്സിന്നത്തിവിരവോടെന്തിത്രചിന്തിപ്പതും

(വിചാരം) എന്തോ, ഇപ്പോഴും ഒരു വ്യത്യാസവുംവന്നിട്ടില്ല
(ശ്രീപരമേശ്വരനെ കല്യക്കിക്കൊണ്ടുച്ചത്തിൽ)
എന്താണേതാറവുമന്തികത്തിൽമരുവീട്ടുന്നിപ്പുനാമെന്നെയും
സന്തോഷത്തോടുകണ്ടിടാത്തതുഭവാൻബാലേന്ദുമൌലേസഖേ

ശ്രീപരമേശ്വരൻ—(ഞെട്ടിയുണൎന്നനാട്യത്തിൽ നോക്കിട്ട മന്ദസ്മിതത്തോടുകൂടി) അല്ല, നാരായണൻവന്നിട്ട കുറച്ചുനേരമായെന്നുതൊ?

ശ്രീനാരായണൻ—ഉവ്വ.

ശ്രീപരമേശ്വരൻ— ഞാനറിഞ്ഞില്ല. എന്റെ മനസ്സിപ്പോഴും വല്ലാതെകണ്ടു പരിഭ്രമിച്ചുവശായിരിക്കുന്നു.

ശ്രീനാരായണൻ—(മന്ദഹാസത്തോടുകൂടി)
അത്യന്തദുസ്സഹപരാക്രമമേറുമാറു
ശത്രുക്കളിൽപ്രഥമനാകിയകാമനേയും
കത്തിക്കരിച്ചുബുദ്ധധീമനതാംഭവാന്റെ
ചിത്തത്തിനെന്തിനെപരിഭ്രമമിന്നുവന്നു (ഫന്നം)

ശ്രീപരമേശ്വരൻ— (കുറച്ചു ലജ്ജിക്കുന്നു.)

ശ്രീനാരായണൻ—ഇതുകൊണ്ടിപ്പോഴും ലജ്ജിക്കാനൊന്നുമില്ല. ഞാൻ മുമ്പിൽതന്നെ പറഞ്ഞിട്ടില്ലേ ഭക്തയായിത്തീൎന്നുധാരയെന്നു"

ശ്രീപരമേശ്വരൻ— ഇനിസ്സിപ്പോഴും അങ്ങിനെ ഒരു രാഗമില്ല. പക്ഷെ സഹിക്കാൻ വയ്യാതകണ്ടുള്ള ദയയുണ്ടു അത്രേയുള്ളു.

ശ്രീനാരായണൻ (പുഞ്ചിരിയിടുന്നു.)

ശ്രീപരമേശ്വരൻ.—എന്താ ചിരിക്കുന്നത. ഇനിക്കുരാഗമില്ല കാരുണ്യസ്ഥാനമുണ്ടത്രെയുള്ളു എന്നും മററും പറയുന്നതതന്നെ രാഗമുള്ളവരുടെ ഒരു ലക്ഷണമാണെന്നു വച്ചിട്ടാണൊ.

ശ്രീനാരായണൻ—അതേ ഇതൊരുലക്ഷണമാണോ.

ശ്രീപരമേശ്വരൻ—അതെന്തെങ്കിലുമാവട്ടെ. ഇനിക്കിപ്പോൾ കാൎയ്യമായിട്ട ദയകൊണ്ടാണ പരിഭ്രമം രാഗംകൊണ്ടല്ല. അതെന്താണെന്നല്ലെ. രാഗത്തിന്നു പിന്നെ വിശേഷിച്ചൊരു കാരണവുമുണ്ടായിട്ടില്ല. ദയയ്ക്കെല്ലാം അങ്ങിനെയല്ലതാനും.

ശ്രീനാരായണൻ—ദയയ്ക്കെന്താണ ഒരു കാരണമുണ്ടായിട്ടുള്ളത.

ശ്രീപരമേശ്വരൻ—അതിന്നൊരുകാരണംപോരാ അനേകകാരണങ്ങളും ഉണ്ടായിട്ടുണ്ട. പറയാം കേൾക്ക—

കാമോജ്ജീവനമായതിന്നുമസുരേന്ദ്രോന്മൂലനാശത്തിനും
സാമോദംവിധിതൻവചസ്സനുസരിച്ചത്യാദരത്താൽഭവാൻ
പ്രേരിച്ചൊരെന്നോടുഗൌരിതൻപരിണയം ചെയ്യേണമെന്നോരാവും
കാമംപൂണ്ടുതൊഴുന്നതെങ്ങിനെസതതംകാരുണ്യവാരാന്നിധെ

ഇങ്ങിനെ ശൈത്യോപചാരത്തിലുള്ള ആളുകളൊക്കെ കൂടി വളരെക്കാലം ഭജിച്ചാൽ ദയയില്ലാതെകണ്ടു വരുമോപിന്നെ.

വെള്ളത്തിൻമദ്ധ്യഭാഗേഹിമസമയമതിൽ
ഗ്രീഷ്മകാലത്തിലേറം
പൊള്ളുംപഞ്ചാഗ്നിമദ്ധ്യേമഴയതിൽമറ
വില്ലാതെയുള്ളോരുദേശേ
ഉള്ളിൽഭക്ത്യാവസിച്ചങ്ങിനെവളരെയുഗം
ഘോരമാകുന്നതപസ്സു
ള്ളോരീഗ്ഗൌരിതന്നിൽകരുണമനസി
കല്ലിന്നുമില്ലാതെയാമോ ൧൩

ശ്രീനാരായണൻ—അതെ പാൎവ്വതി ഇത്രകേമമായിട്ട തപസ്സചെയ്തത ഈ അനുഗ്രഹം കൊണ്ടാണെന്ന എങ്ങിനെ നിശ്ചയിക്കും.

ശ്രീപരമേശ്വരൻ—അതുംപറയാം.

തോലുംമേഖലയുംജടാപടലവുംകയ്യിൽപലാശിന്റെനൽ
കോലുംസർവ്വമേവമങ്ങുപനയിച്ചോതണ്ണിതൻവേഷമായ്
ശൈലേന്ദ്രാത്മജതൻതപോവനതലംതന്നിൽപ്രവേശിച്ചഞാൻ
ചാലേപാർവ്വതിതന്നുറപ്പുകളുംപ്രേമംമോദാൽപരീക്ഷിക്കുവാൻ
വന്മാഹാത്മ്യമൊടാത്തപോവനമതിൽചേതനാവൃക്ഷവ്രജം
സന്തോഷത്തൊടുവേണ്ടതൊക്കെവഴിപോക്കർക്കേകിടുന്നതും
തമ്മിൽജാതിവിരോധമൊട്ടുമതവുംജന്തുക്കളുംതങ്ങളിൽ
ചെമ്മേപാരമിണങ്ങിടുന്നതുമഹോകണ്ടങ്ങുകൊണ്ടാടിനേൻ

ആരാമേമൽസൽപ്പുരാണോത്തമതരകഥയെ
കീരജാലങ്ങൾപാടു
ന്നോരംക്ഷുത്തൃഷ്ണാപുത്രപ്രണയമിവകൾ
തൊട്ടുള്ളതെല്ലാംമറന്നു
നീരാടുംനേത്രമോടുംകിടികരടിഗജം
വ്യാഘ്രസിംഹങ്ങളെന്നു
ള്ളോരോരോസത്വജാലംപുളകമിളകിത
മസ്ഥിനാകേൾക്കുന്നകണ്ടേൻ

ശ്രീനാരായണൻ—ഹോ ഹോ ആ സ്ഥലത്തിന്റെ മാഹാത്മ്യം വളരെ കേമംതന്നെ, പിന്നെ പിന്നെ—

ശ്രീപ—ഏവനെക്കണ്ടോരനേരത്തുടനൊരതിഥി
യെത്തുന്നതുണ്ടെന്നിവണ്ണം
നന്നാച്ചൊല്ലുന്നൊരാരാമേൽകിളിയുടെവചനം
കേട്ടുസന്തുഷ്ടയായി
നന്ദ്യാമാനിച്ചുകൊണ്ടങ്ങിനെപലകശല
പ്രശ്നമോടെത്തുമാളി
ബൃന്ദത്തോടൊത്തുധാത്രീധരസുതയെതിരേ
റ്റിട്ടിനാൾഗാഢഭക്ത്യാ (൧൯൯)

അക്കാതരാക്ഷിമണിയാൾവിധിപോലെചെയ്ത
സൽക്കാരമേറെറാരുമനാഗികയങ്ങടങ്ങി
അക്കാലമിങ്ങിനെപറഞ്ഞിതുഞാനവൾക്ക
ളുൾക്കാമ്പുതൻഗുണമതിന്റെപരീക്ഷചെയ്യാൻ (൨൦൦)

നന്നല്ലേജലമിങ്ങയേചമതപ്പുല്ലിത്യാദിയെല്ലാംലഭി

ല്ലുന്നില്ലേസുഖമസ്സ്വാശക്തിസമമായല്ലേതപമൊന്നും
ഇന്നില്ലേഭയസൽവൃത്തമതിലുംനിന്മാനസത്താരില
ങ്ങനെല്ലാംകുശലങ്ങളായവളോടാസ്ഥോലിച്ചുചോദിച്ചുഞാൻ

ശ്രീനാരായണൻ—ചോദ്യത്തിന്റെ തുടച്ചകൊള്ളാം. നന്നെ അകന്നുനിന്നുംകൊണ്ടാണ. സമ്മതിച്ചു ഇങ്ങിനെതന്നെയാണ വേണ്ടത. പിന്നെപിന്നെ.

പരമേശ്വരൻ— പിന്നെ തപസ്സോടുകൂടിട്ട അവളെ കുറച്ചു പ്രശംസിച്ചിട്ട

നന്നാസ്ത്രീചെയ്യാമിസ്സൽക്രിയപരമുപകാരം
നമുക്കെന്നതോർത്താ
ലൊന്നായിന്നമ്മളെന്നങ്ങറികടവതിയിൽ
തിങ്ങുമിസ്സ്നേഹമൂലം
എന്നാലൊന്നോറാമുള്ളിൽക്ഷമതടവിയ
നിന്നോടുചോദിച്ചിട്ടന്നേ
നിന്നാഴ്ചവിപ്രയാതിസ്സുടയചപലത
യ്യോത്തസൽപ്പാത്രമാംഞാൻ (൫൬)

ചന്തംനല്ലോരിദാത്ര്യംതെളിഞ്ഞതധനമിത്ര്യാദിചേതന്നൊരു
ന്നെന്തിന്നീക്കാട്ടിൽവന്നിവിധമരചിതമാസ്സന്തപംചെയ്യിട്ടന്ന
ചിന്തുംപ്രേമംകലൻന്നുള്ളോരുവനെവരനാക്കിടുവാനെങ്കിലോനി
ചിന്തിസ്സ്മുമ്പിൽവന്നിട്ടയിതവകഴൽക്കുപ്പാത്തതായത്തമാംഗി

അതുകൊണ്ടു അങ്ങിനെ രൊഗ്രഹംകൊണ്ടും തപസ്സുചെയ്യാൻഅങ്ങെസ്സു സംഗതിവരില്ല.

വാക്കേവംഞാൻപറഞ്ഞപ്പോൾ വാസ്സുമൂലംക്ഷോഭമോടുടൻ
ദീർഘശ്വാസമതൊന്നിട്ടാൾ ദീർഘാക്ഷിമണിയാമവൾ

ശ്രീനാരായണൻ— ഉള്ളുകഴിഞ്ഞു പറഞ്ഞതാലിളകാത്താളുണ്ടോ. പിന്നെപിന്നെ.

ശ്രീപരമേശ്വരൻ— ഇപ്പോൾ ഈ ചുടുള്ള നെടുവീർപ്പുകൊണ്ടു തപസ്സിന്റെ കാരണമിതുതന്നെയാണെന്നാണ വിചാരിക്കേണ്ടത. എങ്കിലും ഇനിസ്സിവിടെ സംശയംതീരുന്നില്ല. എന്തെന്നാലല്ലേ. നിനക്കൊരാളെ പ്രാർത്ഥിക്കേണ്ടിവരാൻതന്നെ വളരെ പ്രയാസം. അങ്ങിനെയിരിക്കുമ്പോളങ്ങിനെയാണ പ്രാ

ആരു നീ കേട്ടവിധമുന്നതമാം പദത്തി
ലിരുന്നു കാമമതിനാണ തപസ്സിതേററം
തിങ്ങും മനോരഥമതിന്നു ജഗത്ത്രയത്തി
ലെങ്ങെത്തുവാൻ വിഷമമുള്ളതു കല്യബുദ്ധേ (൧൮൦)

ശ്രീനാരായണൻ—(ചിരിച്ചുംകൊണ്ട്) ഇപ്പോഴും തൃപ്തിയായില്ലല്ലോ.

ശ്രീപരമേശ്വരൻ—മുഴുവനുമായിട്ടില്ല.

ശ്രീനാരായണൻ—(വിചാരം)

തന്നിൽതൻമയിതെല്ലാം സ്വയമുദ്ധമായുള്ളോരാസംകേളി
സ്ലുന്നോരുക്തിവിലാസമേവമൊളിവാക്കിക്കൊണ്ടുകേൾക്കുന്നതും
നന്നായ്സ്വാദമെഴുന്നോരമൃതം സേവിപ്പതും നിത്യവാ
നിന്നോർത്താലെളുതല്ലോരുത്തനുമതെന്നല്ലോ പ്രസിദ്ധം ഭുവി

ശ്രീപരമേശ്വരൻ—പിന്നെയും ഞാനിതിനെ പറഞ്ഞു.

ശ്രീധാമസ്ഥാനം ശ്മശാനം ശവമസിതചയം
നൽക്കരിക്കട്ടകഞ്ചം
ചൂടാനെല്ലുഗ്രനാഗം വലിയ വരവലയം
ചേലയാശ്ശേല്പപിന്നെ
പേടിപ്പിക്കും പിശാചാദികൾ സഖികളിത
ഞൊക്കയും ചേർന്നിരിപ്പാൻ
നാട്ടാകെത്തെണ്ടുമീണ്ടു മനിലഭിരുചിയോ
ഹാ വിചിത്രം വിചിത്രം.

ചാലെമഹാചാതുര്യങ്ങൾ ചേരും
ബാലേന്ദുവിന്നൊന്നതു പോലെതന്നെ
ബാലനിനക്കും ഹരനോടു ചേർന്നു
മാലേൽക്കുവാൻ സംഗതിയാകൊലാനീ (൧൮൧)

ശ്രീനാര—ഹര ഹരാ. പാർവ്വതിക്കിങ്ങോട്ടുള്ള അനുരാഗം ഉറപ്പിച്ചാലും ഉറപ്പിച്ചാലുമങ്ങേയ്ക്കു മതിയാകുന്നില്ല അല്ലെ.

ശ്രീപരമേശ്വരൻ—എന്നല്ല ശേഷം കേൾക്ക മുഴുവനും അറിയേണ്ടതല്ലേ.

കന്നതപം വിട്ടു ഞാനിതിനെ പലതു കഥിക്കുമ്പൊഴ്
ലെങ്ങലകന്ന്യേ

സ്ഥൂലാശ്രുസ്തോമമോരോ കപോലാൽ കുവലയസമമാം
കണ്ണിലാത്തന്നുമേറി
തൊണ്ടിക്കൊക്കുന്ന ചുണ്ടിൻവിറയതധികമാ
യെന്റെവാക്കിന്നശേഷം
വേണ്ടുംവണ്ണം സമാധാനമതവൾപരിചിൽ
ചൊല്ലിനാൾ കില്ലതന്വീ

എന്നോ കഷ്ടം പിശാചേ പരശുധരനുടെവിവരം ഞാൻ പറഞ്ഞിട്ടുമല്ലോ
തോന്നുന്നില്ലേ നിനക്കെന്തിതു ഹരഹര മഹാവശ്യകർമ്മങ്ങളുണ്ടോ
എന്നോ മറ്റും പിന്നെയും ഞാൻ പലതു പറയുവാൻ ചുണ്ടനക്കുന്നനേരം

ശ്രീനാരായണൻ—ഞാനവിടെയുണ്ടെങ്കിൽ അപ്പോൾ അങ്ങയുടെ വായപൊത്തിപ്പിടിക്കുമായിരുന്നു (ചിരിച്ചുംകൊണ്ട്) അധികപ്രസംഗത്തിന്ന അവസാനം വേണ്ടെ.

ശ്രീപരമേശ്വരൻ—വായപൊത്തുകതന്നെ അവളുവസാനിപ്പിച്ചു. കേൾക്ക.

തന്നൊന്നുള്ളിൽ ഭ്രമിച്ചപ്പാറവൾ സഖിയൊടുമെല്ലീടിനാൾ ഗൗരവമോ [ഷം
പിന്നെ ആലോചിച്ചിട്ട.

അല്ലെങ്കിൽ ഞാനിവിടെനിന്നു ഗമിച്ചിടുന്നേൻ
തെല്ലൊന്നിവണ്ണമുരചെയ്യുവളേറ്റുവേഗം
മെല്ലെന്നു നിന്നിളകിടും കുളുർകൊങ്കതന്റെ
തല്ലേറ്റഴിഞ്ഞമിയവല്ലുലമംഗിയോടെ (ഫൃത)

ശ്രീനാരായണൻ—ശരി വായപൊത്തുന്നതിനേക്കാൾ വളരെ അധികംനന്നായി ഈ ഉപായം എന്നല്ല ഇതുനന്നായിട്ടു മറ്റൊന്നുമില്ല.

ശ്രീപര—ഇതുതന്നെപരീക്ഷിക്കേണ്ടിവന്നില്ലേ നന്നോ.

ശ്രീനാരായണൻ—അതില്ല ഇതുതന്നെവേണം. ഈ വിഷയത്തിൽ ഭ്രമിക്കാൻ വളരെ എളുപ്പമല്ലെ ആട്ടെ അപ്പോൾ അങ്ങുന്ന എന്താണ പ്രവൃത്തിച്ചത.

ശ്രീപരമേശ്വരൻ—മറെറന്താണ പ്രവൃത്തിക്കുന്നത. (സ്വതേയുള്ള രൂപമെടുത്തിട്ട.)

ശാന്ത്യാവിളങ്ങിന്നിനക്കതപസ്സുകൊണ്ടു
ഞാന്തന്നെയെന്നവിരവോടിവിടെത്തിടുന്നേൻ

സ്വാന്തെവിവാദമിതുവിട്ടിതുനാൾമുതൽക്ക
കാന്തെധരിക്കതവദാസനതായെട്ടൊന്താൻ

എന്നുപറഞ്ഞ ഞാനവളെപിടിച്ചനിന്നി

ശ്രീനാരായണൻ—അല്ല, പാൎവ്വതിയുടെകാലിന്മേലല്ല അങ്ങുന്ന പിടിച്ചതെന്നുണ്ടൊ.

ശ്രീപരമേശ്വരൻ—അയ്യൊമറന്നുപ്പോയി. അവൾ പോവാൻഭാവിച്ചപ്പൊഴത്തെ പരിഭ്രമംകൊണ്ട ഞാൻ അത ഓൎത്തില്ല. കയ്യിന്മേലെപിടിച്ചുള്ളു. ആട്ടെ ഇനി ആയിക്കൊള്ളാം.

ശ്രീനാരായണൻ—ഇപ്പൊൾ ഇവിടുത്തെ സേവ എന്നെക്കാൾ നന്ന കൂടുമെന്നുണ്ടൊ പാൎവ്വതിക്ക.

ശ്രീപരമേശ്വരൻ—

ഇന്നെന്തിവണ്ണമെന്നൊടുനന്ദ്യാചോദിച്ചിടുന്നതും
ഒന്നല്ലേനമ്മളുൾത്താരിൽനന്നായ്ചിന്തിച്ചിടുംവിധൌ

ശ്രീനാരായണൻ—നമ്മളൊന്നാണെന്നുവെച്ചാലും ഇങ്ങിനെ ചോദിക്കരുതെ. തന്നേക്കാൾ തന്നെ പ്രമാണമാണ ഓൎക്കുന്നതിനെയുള്ളാളുകളില്ല.

ശ്രീപരമേശ്വരൻ—മതിമതി തന്റെ പരിഹാസം. ഇതിനൊക്കെ ഉത്തരംപറയുവാനിപ്പൊൾ അവസരമില്ല.

ശ്രീനാരായണൻ—എന്താത.

ശ്രീപരമേശ്വരൻ—കുറെച്ചകാലംകൂടികഴിച്ചുകൂട്ടണമെല്ലൊ എന്നുള്ള പരിഭ്രമംകൊണ്ട പരിഭ്രമമാണുള്ളിൽ അത്രതന്നെ.

ശ്രീനാരായണൻ—

ആലോചിക്കുമ്പൊഴീയല്പകാലംവേഗാൽകഴിക്കുവാൻ
കാലാരിയായൊരാൾക്കൊക്കുംചാലെയത്നംവെച്ചിതൊ

ശ്രീപരമേശ്വരൻ—തന്റെഫലിതത്തിന്നുള്ള സമയംനന്ന ഉച്ചെക്ക വിളയാട്ടം എലിക്ക പ്രാണവേദന അല്ലെ.

ശ്രീനാരായണൻ—അത്ര സഹിപ്പാൻവയ്യാത്തതുണ്ടെങ്കിൽ അവളെ അപ്പൊൾ തന്നെ കാലപ്പുറത്ത കേററി ഇങ്ങോട്ട കൊണ്ടുപോരായിരുന്നില്ലെ. ഹിമവാനുംമററും അറിഞ്ഞിട്ടിനിമേലെറുപ്പുവേണമെന്ന എന്തിനാണ നിശ്ചയിച്ചത.

ശ്രീപരമേശ്വരൻ—പാൎവ്വതിയുടെ അഭിപ്രായത്തെ അനുസരിക്കുന്നതാണ. അതുകൊണ്ട വൈഷമ്യമൊന്നുമില്ല. പിന്നെ

ഈ സപ്തർഷികളാണ ഇനി മൂന്ന ദിവസത്തേക്ക മുഹൂൎത്തമില്ലെന്നൊക്കെ പറഞ്ഞു ദുൎഘടമാക്കിത്തീൎത്തത.

ശ്രീനാരായണൻ—(ചിരിച്ചുംകൊണ്ടു) അഹ് ഹാ—കൊള്ളാം

ശ്രീപരമേശ്വരൻ—നേരമ്പോക്കല്ല ദയകൊണ്ടും അതുനിമിത്തം ജയിപ്പാൻ വയ്യാത്ത കാമനെക്കൊണ്ടും ഇനിയ്ക്കിപ്പോളൊരു ഇരിക്കപ്പൊറുതിയില്ലാതെകണ്ടായി. (ആകാശത്തിൽലക്ഷ്യം വെച്ചിട്ടു)

ദയേനിനക്കുമിക്കാലംദയയില്ലാതെയായിതോ
അദയമന്മഥതോറേറൻതാൻപ്രയോഗിപ്പതന്യനീ

ശ്രീനാരായണൻ—ഏയ്— ഇദ്ദേഹത്തിന്റെ പരിഭ്രമംകണ്ടെച്ചുകടന്നതുടങ്ങിയെല്ലൊ. ആട്ടെ വഴിയുണ്ട. (സ്വഗതം) പാൎവ്വതിയുടെ പ്രകൃതിഗുണത്തിന്റെ പോലെ ആകൃതിഗുണത്തിന്റേയും അനുഭവം ഇനിയ്ക്കുവരുത്തുവാൻ വല്ല ഉപായങ്ങളുണ്ടൊ.

ശ്രീപരമേശ്വരൻ—ഞാനൊന്നന്വേഷിച്ചുനോക്കാം. (കുറെച്ചുറക്കെ) ആരാണവിടെ.

നന്ദികേശ്വരൻ—(ചിത്രമെഴുതുന്ന സാമാനങ്ങളോടുകൂടി പ്രവേശിച്ചിട്ടു) അടിയൻ.

ശ്രീപരമേശ്വരൻ—അതൊക്കെ ഇവിടെകൊണ്ടുവെയ്ക്കു.

നന്ദികേശ്വരൻ—(അതുചെയ്യുന്നു)

ശ്രീനാരായണൻ—(നന്ദികേശ്വരനെ നോക്കീട്ടു) കൊള്ളാം. ഇയ്യാൾ വേണ്ടില്ല. എള്ള എന്നുപറഞ്ഞാൽ എണ്ണ കൊണ്ടുവരും. അത്ര ബുദ്ധിമാനാണ.

ശ്രീപരമേശ്വരൻ—അങ്ങോട്ടുതന്നെ ചെല്ലു.

(നന്ദികേശ്വരൻ പോയി.)

ശ്രീപരമേശ്വരൻ—(എഴുതിക്കൊണ്ടു)

നിറഞ്ഞിട്ടുബാഷ്പജലംനിമിത്തം
മറഞ്ഞുപോകുന്നുകാരണത്താൽ
അറിഞ്ഞുകൂടാണ്ടിട്ടുകരേഖയെല്ലാം
തിരഞ്ഞുകൊണ്ടിങ്ങെഴുതാൻപ്രയാസം (൧൪൦)

ശ്രീനാരായണൻ—ഇനിയ്ക്കൊന്നു കാണാതെകണ്ടു കഴിയില്ല. സാവധാനത്തിലിരുന്നെഴുതു.

ശ്രീപരമേശ്വരൻ—(എഴുതുന്നു)

ശ്രീപരമേശ്വരൻ—

പാരാതപ്പൊളുസാദൃശ്യമാമതിയന്നീട്ടമന്നാമെൻവാക്കിനാൽ
പാരംസവ്യധരാധരാധിപതിതൻപെണ്ണെന്നതൽപോലെസഖേ

ശ്രീനാരായണൻ—

പലപലമൃഗസംഘംതാപഭാരംകെടുപ്പാൻ
ജലമൊഴുകിടമാറോടൊക്കയെവാനോടിടുന്നു

ശ്രീപരമേശ്വരൻ—

വലിയൊരഴകൊഴുകിക്കൊണ്ടിതാമുമ്പിൽനില്പും
മലമകളൊരുചേരുംനിന്നതാണെന്നപോലെ

(എന്നു വേഗത്തിൽ എണീട്ടു മൂന്നു നാലടി വെക്കുന്നു)

ശ്രീനാരായണൻ— (എണീട്ടു)

ഏ - വരട്ടെ വരട്ടെ നില്ക്കു നില്ക്കു എന്നു (ശ്രീപരമേശ്വരന്റെ കയ്യിന്മേൽ പിടിക്കുന്നു)

ശ്രീപരമേശ്വരൻ— ഐ, സങ്കല്പഭ്രമംകൊണ്ടു കുറച്ചു ഗോഷ്ഠിതം കാട്ടിപ്പോയി. (രണ്ടാളും ഇരിക്കുന്നു.)

ശ്രീനാരായണൻ—

ആരാൽമൃഗഭ്രമിതാമൃഗതൃഷ്ണതീർത്ത
നീരാഴികണ്ടിതിഭവത്തൊടടുത്തിടുന്നു

ശ്രീപരമേശ്വരൻ—

പാരംഭ്രമത്തൊടിഹഞാൻമരുതൃഷ്ണതീർത്ത
ഗൌരീശരീരമിതുകണ്ടതുവെന്നപോലെ (ചിരി)

ശ്രീനാരായണൻ—

ചിത്തത്തിൽകടുചാപല്യമിപ്പൊളുറിയുന്നില്ലുന്നസന്താപമി
പ്പുത്തൻപൂമലർവാടിചേർന്നുവശാൽഞാനാശ്രിതാനന്ദന

ശ്രീപരമേശ്വരൻ—

അത്യന്തംരസമോടുശൈലസുതയാശ്ലേഷിച്ചീട്ടുടൻഞാനിനി
കത്തുന്നോരനംഗതാപമിതറിഞ്ഞീടാത്തവണ്ണംസഖേ

ശ്രീനാരായണൻ— നോക്കിനി മാദ്ധ്യാഹ്നികത്തിനുപോവുക

(എല്ലാവരും പോയി)

കാരുണ്യസംഭ്രമം എന്ന

നാലാമങ്കം കഴിഞ്ഞു.

# ഉമാവിവാഹം.

## അഞ്ചാമങ്കം.

---

(അനന്തരം ഒരു പെണ്ണു പ്രവേശിക്കുന്നു)

പെണ്ണു— (എല്ലാടവും നോക്കീട്ട്) ഒരു വേനൽക്കു ഒരു വർഷമെന്നുള്ളതു ശരിതന്നെയാണു.

മുമ്പിൽപാർവ്വതികാട്ടിലേക്കിവിടെനിന്നിട്ടങ്ങുപോകുംദിനം
വമ്പിച്ചോരുവിഷാദമാംവിഷമകത്തുൾപ്പെട്ടൊരീപട്ടണം
അമ്പോടിപ്പൊഴുമാവിവാഹസുമഹോത്സവാനന്ദമാം
ജൃംഭിച്ചോരമൃതാംബുരാശിയിലഹോനീന്തുന്നിതെന്നോമലാൾ

അമ്പാ— ഇപ്പോൾ ഈ നഗരത്തിന്റെ ഒരു ശോഭ അതികേമംതന്നെ.

സ്നാനാലങ്കരണങ്ങളാൽസരസമായ്പ്പൂത്തുംകൊടിക്കൂറയാം
ചീനപ്പട്ടുകളാൽതളിർത്തുമധികംമിന്നീടുമിപ്പട്ടണം
ആനന്ദത്തോടുകാണികൾക്കുനയനങ്ങൾക്കൊക്കെയുംനൽഫലം
താനെന്നതന്നെകൊടുക്കയാലിഹഫലിച്ചിട്ടുണ്ടതെന്നുംദൃഢം

അത്രതന്നെയല്ലാ.

മിത്രൻപോലുല്ലസിക്കുംമണിഗണമതിനാൽ
തീർത്തനൽതോരണത്തിൻ
കത്തുംതീകപ്പുമേകംപ്രഭയതിൽമുഴുകി
ന്നിപ്പുരംകൈക്കൊള്ളൊടിപ്പോൾ
ചിത്തെഗൌരീതപഃപ്രാഭവമഴകൊടുകു
ന്നെത്രയുംകൌതുകംപ്പേ
ണ്ടിതംതീവ്രാഗ്നിമദ്ധ്യസ്ഥിതിയൊടിഹതപി
ക്കുന്നതാണെന്നതോന്നും (൨൦൧)

(നേരെനോക്കീട്ട്) ആരാണീവരുന്നത. ലക്ഷ്മിയല്ലെ.

(അനന്തരം ലക്ഷ്മി പ്രവേശിക്കുന്നു)

ലക്ഷ്മി— അയ്യൊ, ശിവ, ശിവ, എന്റെതായ തിരക്കാണ അകത്ത. എന്റെ ശരീരമൊക്കെ വല്ലാതെകണ്ടെഞെരിഞ്ഞുപോയി ആ നടക്കവെച്ചുതന്നെ ഞെരിഞ്ഞു ചത്തുപോകുമെന്ന വിചാരിച്ചു ഞാൻ. ഒരു വിധത്തിലിവിടെവന്ന വശായല്ലൊ. ഭാഗ്യം.

(നെരെനോക്കീട്ട) എയ്— നാരായണിയൊ— നാരായണിയെ കണ്ടില്ലാ എന്താണാവൊ എന്ന തമ്പുരാട്ടി കല്പിച്ചു.

നാരായണി— അയ്യൊ ഞാനീതിരക്കിൽ എങ്ങിനെഅകത്തെക്ക കടന്നുചെല്ലും.

ലക്ഷ്മി— പിന്നെ തമ്പുരാട്ടിതന്നെ അതും അരുളിച്ചെയ്തു അവിടെക്ക പിറക്കുംമാസം പത്തായി. ഈ തിരക്കിൽ വരാൻ വയ്യാഞ്ഞിട്ടായിരിക്കും എന്ന.

നാരായണി— വിവരങ്ങളൊക്കെ ഇത്ര സൂക്ഷ്മമായിട്ട അറിവാൻ ഇതുപോലെ ആരാണ (ലക്ഷ്മിയുടെ മുഖത്തനൊക്കി ചിരിച്ചുംകൊണ്ട)

ചാരുരത്നമയമായകുണ്ഡലം
ഊരിമോദമൊടുകാതിലിട്ടുടൻ
സൈപരമിങ്ങിനൊനടപ്പതെന്തുനീ
ഭിന്നവേഷമിതുനന്നനല്ലെടൊ. (൨൦൨)

ലക്ഷ്മി— (കാതിൽ തപ്പിനോക്കീട്ട) അയ്യൊ എടത്തെകാതിലെ കൊരട പോയല്ലൊ. എങ്ങിനെയാണ പോയതെന്ന സംശയിക്കാനില്ല. ഈ തിരക്കിലുന്തും തള്ളും കൊണ്ടതന്നെ. കഷ്ടം നല്ല കൊരടായിരുന്നു. ഇനി ഈ കൊരടും ഊരുകതന്നെ. (അത ചെയ്യുന്നു)

നാരായണി— അകത്ത വലിയ കലശലാണ അല്ലേ.

ലക്ഷ്മി— ഓ—

ചിലരുടെവളകറാഞ്ഞിരിച്ചുംചിലരുടെമൂക്കുത്തി ഞാത്തിവപൊഴി
ചിലരുടെകൊരടകൊഴിച്ചുംപലകലശലുമിത്തിരക്കചേക്കുന്നു [ച്ചും

നാരാ— പൊങ്ങായപൊൻകുണ്ഡലമോടവിട്ടു
തിങ്ങിക്കിടക്കുന്തവകണ്ണപാശം
ഭംഗ്യാകുചാന്തകൊണ്ടുമറച്ചുകൊൾക
മല്ലാതെനീകേളിതു സമ്പ്രദായം (൨൦൩)

കാവൽക്കാരത്തി—

ഓരോതാപസപത്നിമാരുമധികംബന്ധുത്വമാർന്നങ്ങെഴു
ന്നോരോപർവ്വതപത്നിമാരുമഴകാസ്സന്ദിച്ചിട്ടുംഗൌരിയെ
പാരാതങ്കമതിങ്കൽവെച്ചുപരിലാളിച്ചേററമാശീർവ്വച
സ്സാന്ദ്രസ്ഥപ്രണയംകഥിച്ചുകയതാണിപ്പോൾമനപ്പോത്സവം.

കടെ ഇടീച്ചിട്ടുവെണം പോരാൻ എന്നാണ കല്പന.

ലക്ഷ്മി— (കടെ കാതിൽ ഇടുന്നു)

കാവൽകാരത്തി— എന്നാൽ ഞാൻ പോട്ടെ. ഇനിയ്ക്കു പലജോലിയാണ. അരങ്ങാടിപ്പിള്ളരും നാട്ടുപിള്ളരും കൂടിയാലൊക്കില്ലല്ലൊ (എന്ന പോയി.)

നാരായണി—ഇങ്ങിനെയൊക്കെയാണെങ്കിലും ഈ പാർവ്വതിയുടെ ഒരു കൂട്ടംമാത്രം ഇനിക്ക ബോധിച്ചില്ല.

ലക്ഷ്മി— ഉ്ം— എന്താണ?

നാരായണി—ഈ പരമേശ്വരന്റെ നേരെയുള്ള അനുരാഗംതന്നെ. അതെന്താണെന്ന പറയാം.

ഊററക്കാരനതാകിലുംശിവനിരപ്പാളിത്തമങ്ങുണ്ടുപോൽ
ചീററപ്പന്നഗമങ്ങുപാൽവളയുടക്കംചേലതോലാണപോൽ
കൂററൻവാഹനമങ്ങുപോൽചുടലയിൽചേരുന്നൊരാവാസമാ
ണൊററപ്പുത്രവതിന്നപോൽമിഴിയിലുംവൈഷമ്യമൊട്ടുണ്ടുപോൽ

ലക്ഷ്മി—ഞാനും ഇതൊക്കെ ജനങ്ങൾ സംസാരിച്ചുകേട്ടിട്ടുണ്ടു; പക്ഷെ ഇനിയ്ക്കിതിൽവിശ്വാസമില്ല.

നാരായണി— ഉ്ം—

ലക്ഷ്മി—പാർവ്വതിയുടെ ബുദ്ധിക്ക പിഴ വരില്ല. എന്നുള്ള നിശ്ചയംതന്നെ.

നാരായണി—ആകട്ടെ നോക്കിപ്പോൾ കാണാമല്ലൊ.

ലക്ഷ്മി— എന്നാൽ നൊമ്മൾക്കിപ്പോൾതന്നെ മാളികയുടെ മുകളിൽകേറി സ്ഥലംപിടിക്ക. അല്ലെങ്കിൽ ഇനി തിരക്കകലശലാവും.

നാരായണി —അങ്ങിനെതന്നെ (രണ്ടാളുംനടക്കുന്നു.)

നാരായണി—ഈ വാതിൽ സാക്ഷയിടാഞ്ഞാൽ എന്തെങ്കിലും. (എന്ന സാക്ഷയിടുന്നു.)

(അണിയറയിൽ കളകളം.)

